(Malayalam)

---

**Maramon Martha Mariam Orthodox**
**Pazhaya Suriany Pally Charithram**
(Parish History)

**by A. V. Thomas Amayil**


| | | |
|---|---|---|
| First Published | : | 1983 |
| Second Edition | : | 1987 |
| Third Edition | : | 2016 July |
| Publisher | : | Baby Thomas<br>Amayil, Maramon |
| Cover Design<br>Typesetting & Printing | : | Sophia Print House, Kottayam<br>Ph: 99471 20697 |

**Rs. 150/-**


---

**കവർ ചിത്രം:** മാരാമൺ പള്ളിയുടെ ശ്രേഷ്ഠനാമ പ്രഖ്യാപനം പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് രണ്ടാമൻ കാതോലിക്കാ ബാവാ നടത്തുന്നു. തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ, ഫാ. തോമസ് വർഗീസ് അമയിൽ എന്നിവർ സമീപത്ത്.

# The Malankara Orthodox Syrian Church
## CATHOLICATE OF THE EAST

**Baselios Marthoma Paulose II**
Catholicos of
The Apostolic Throne of
St. Thomas
And Malankara Metropolitan



Catholicate Palace
Kottayam - 686 038
Kerala, India

## അനുഗ്രഹാശംസ

പതിനഞ്ചാം നൂറ്റാണ്ടിൽ സ്ഥാപിച്ചതും നവീകരണ പ്രസ്ഥാനത്തിന്റെയും കേസുകളുടെയും പ്രഹരങ്ങൾ ഏറ്റ് മലങ്കര സഭാമക്കൾക്ക് 19-ാം നൂറ്റാണ്ടിൽ നഷ്ടപ്പെട്ടതുമായ മാരാമൺ സെന്റ് മേരീസ് ഇടവകയുടെ ചരിത്രം, അമയിൽ എ. വി. തോമസ് രചിച്ചതിന്റെ പരിഷ്ക്കരിച്ച മൂന്നാം പതിപ്പ്, പ്രസിദ്ധീകരിക്കുന്നു എന്നറിയുന്നതിൽ സന്തോഷമുണ്ട്. കൈവിട്ടുപോയ പഴയ പള്ളിയിലെ ഓർത്തഡോക്സ് വിശ്വാസികളുടെ അത്യുത്സാഹത്താലും കഠിനാദ്ധ്വാനത്താലും ത്യാഗനിർഭരമായ പ്രവർത്തനങ്ങളാലുമാണ് 11 ദശാബ്ദങ്ങൾക്ക് മുമ്പ് പള്ളി പുനഃസ്ഥാപിക്കുവാൻ സാധിച്ചത്. പ. ഗീവർഗീസ് രണ്ടാമൻ കാതോലിക്കാ ബാവാ കൂദാശ ചെയ്ത ഈ പള്ളിക്ക് സർക്കാരിൽ നിന്നുള്ള അനുവാദം വാങ്ങിക്കൊടുത്തത് മലങ്കര മെത്രാപ്പോലീത്തായായ പരിശുദ്ധ വട്ടശ്ശേരിൽ ഗീവർഗീസ് മാർ ദീവന്നാസ്യോസ് തിരുമേനിയാണ് എന്നുള്ളത് പ്രത്യേകം ശ്രദ്ധേയമാണ്.

പ്രതിസന്ധികളെയും പ്രയാസങ്ങളെയും ത്യാഗപൂർവ്വം തരണം ചെയ്ത സഭാംഗങ്ങളുടെ സത്യവിശ്വാസ ദാർഢ്യത്തിന്റെ പ്രതീകമാണ് മാരാമൺ പള്ളിയെന്ന് വ്യക്തം. എല്ലാ ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളും നല്ല നിലയിൽ നടക്കുന്ന ഇടവകയുടെ വക കുറിയന്നൂർ സെന്റ് ഗ്രീഗോറിയോസ് ചാപ്പൽ ഇടവകപ്പള്ളിയുടെ വികസനത്തിന്റെയും വളർച്ചയുടെയും ദീർഘവീക്ഷണത്തി



ന്റെയും പ്രതീകമായി നാം കാണുന്നു. മലങ്കരസഭയുടെ അഭിമാനസ്തംഭമായിരിക്കുന്ന ഈ ഇടവക ചരിത്രത്തിന്റെ മൂന്നാം പതിപ്പിന് വിജയാശംസകൾ നേരുന്നു.

**ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ**

15-6-2016

# Malankara Orthodox Syrian Church
## (CATHOLICATE OF THE EAST)

**DIOCESE OF CHENGANNUR**
**Most Rev. Thomas Mar Athanasios**
**METROPOLITAN**

Res: St. George Dayara
Othera - 689546
Kerala, India
Phone: 0469-2656808
e-mail: marathanasios@gmail.com

Office: Bethel Aramana, P.B. 38
Chengannur - 689121
Kerala, India
Phone: 0479-2451331
Fax: 0479-2453310
Mob: 9447791896

No. CD/TMA/504/2016 22-06-2016

നമുക്കേത്രയും വാത്സല്യമുള്ള അമയിൽ ബേബി തോമസിനു വാഴ്വ്.

പ്രിയനെ,

താങ്കളുടെ പിതാവ് പരേതനായ അമയിൽ എ. വി. തോമസ് രചിച്ച മാരാമൺ മർത്തമറിയം പള്ളിയുടെ ചരിത്രം പുനഃപ്രസിദ്ധീകരിക്കുന്നു എന്നറിയുന്നതിൽ സന്തോഷിക്കുന്നു. എ. വി. തോമസിന്റെ സ്വതന്ത്രമായ അന്വേഷണ താൽപര്യങ്ങളും ചരിത്ര അവബോധവും ആണ് ഇപ്രകാരമുള്ള ഒരു പുസ്തകത്തിന്റെ രൂപീകരണത്തിന്റെ പിന്നിൽ.

മാരാമൺ മർത്തമറിയം പള്ളിയുടെ ചരിത്രം മലങ്കരസഭയുടെ തന്നെ വിശ്വാസപോരാട്ടങ്ങളുമായി ബന്ധപ്പെട്ടു കിടക്കുന്നു. ചരിത്രം എഴുതുന്നതിനും അത് സൂക്ഷിക്കുന്നതിനും നസ്രാണികൾക്ക് പലപ്പോഴും വീഴ്ച സംഭവിച്ചിട്ടുണ്ട്. ഇന്ന് നമുക്ക് ലഭിച്ചിട്ടുള്ള പല ചരിത്രപുസ്തകങ്ങളും പലരുടെയും വ്യക്തിപരമായ ഉത്സാഹംകൊണ്ട് രചിക്കപ്പെട്ടിട്ടുള്ളതാണ്. ആ ശാഖയിൽ ആണ് ശ്രീമാൻ എ. വി. തോമസിന്റെ പുസ്തകത്തേയും കാണേണ്ടത്.



മാരാമൺ മർത്തമറിയം പഴയ സുറിയാനി പള്ളിയെപ്പറ്റിയുള്ള ഔദ്യോഗികമായ ചരിത്രം ഇനിയും രചിക്കപ്പെടേണ്ടിയിരിക്കുന്നു. അപ്രകാരമുള്ള ചരിത്ര രചനയ്ക്ക് സ്വതന്ത്ര പരിശ്രമങ്ങൾ കാരണമാകട്ടെ എന്ന് ആഗ്രഹിക്കുന്നു.

പിതാവിന്റെ സ്മരണാർത്ഥം ഈ പുസ്തകം പുനഃപ്രസിദ്ധീകരിക്കുന്നതിൽ പ്രിയനെ നാം അനുമോദിക്കുന്നു.

ശേഷം പിന്നാലെ, ദൈവം അനുഗ്രഹിക്കട്ടെ.

**തോമസ് മാർ അത്താനാസിയോസ്**
**മെത്രാപ്പോലീത്താ**

# Malankara Orthodox Syrian Church

## Diocese of Thumpamon

**KURIAKOSE MAR CLEMIS METROPOLITAN**
BASIL ARAMANA
Pathanamthitta - 689645
Kerala, India
0468 2325942
0468 2222243
hgmarclemis@gmail.com

നമുക്കേറ്റവും വാത്സല്യമുള്ള അമയിൽ ബേബി തോമസിനു വാഴ്‌വ്.

പ്രിയനെ,

മലങ്കരസഭയിലെ നവീകരണപ്രസ്ഥാനത്തിന്റെ പ്രഭവകേന്ദ്രമായ മാരാമൺ ഇടവക, 15-ാം നൂറ്റാണ്ട് മുതലുള്ള സഭാചരിത്രത്തിന്റെ നേർരേഖയായി കണ്ടുകൊണ്ട് പ്രിയന്റെ പിതാവ്, അമയിൽ എ. വി. തോമസ് രചിച്ച ഈ ചരിത്രഗ്രന്ഥം പുനഃപ്രസിദ്ധീകരിക്കുന്നതിൽ നാം സന്തോഷിക്കുന്നു. വിശ്വാസപോരാട്ടങ്ങളുടെ വിവരണം എന്നതിലുപരി ഗ്രന്ഥകാരന്റെ സ്വത്വബോധമാണ് ഈ ഗ്രന്ഥം. ചരിത്ര പഠിതാക്കൾക്ക് അവലോകനത്തിന്റെ പുതുവഴികൾ തുറന്നിടുവാൻ ഇതുമൂലം ഇടയാകട്ടെ എന്ന് ആശംസിക്കുന്നു. ചരിത്രം പഠിക്കുകയും ഗ്രഹിക്കുകയും ചെയ്യുമ്പോൾ നമ്മെത്തന്നെ കണ്ടെത്തുന്നതിന് അത് മാർഗ്ഗമായി മാറട്ടെ. വിശാലമായ തുറന്ന വായനയ്ക്ക് ഈ ഗ്രന്ഥം തുടക്കമിടട്ടെ എന്ന് പ്രാർത്ഥിക്കുന്നു. ശേഷം പിന്നാലെ, ദൈവം അനുഗ്രഹിക്കട്ടെ.

**കുറിയാക്കോസ് മാർ ക്ലിമ്മീസ്**
**മെത്രാപ്പോലീത്താ**

03-07-2016



# പരിഷ്ക്കരിച്ച മൂന്നാം പതിപ്പ്

പതിനഞ്ചാം നൂറ്റാണ്ടിൽ സ്ഥാപിച്ച മാരാമൺ മർത്തമറിയം ഓർ ത്തഡോക്സ് ഇടവകയുടെ ചരിത്രം 1983-ൽ എ. വി. തോമസ് അമ യിൽ പ്രസിദ്ധപ്പെടുത്തി. അതിന്റെ അവതാരിക എഴുതിയത് വെണ്ണി ക്കുളം കക്കുടിയിൽ ഫാ. ജോർജ്ജ് കുര്യൻ ആണ്. പള്ളിയിൽ 1965-66 കാലഘട്ടത്തിൽ വികാരിയും ചെറുകോൽ പഞ്ചായത്ത് പ്രസി ഡണ്ടുമായിരുന്ന ഫാ. വി. ജെ. ജോസഫ് വടശ്ശേരിയത്തും, കുമ്പ നാട് പഴമ്പള്ളിൽ മാത്യു രാമച്ചവൈദ്യൻ, ഫാ. അലക്സാണ്ടർ കോടിയാട്ട് എന്നിവർ ഗ്രന്ഥത്തിനു ശ്രദ്ധേയങ്ങളായ ആശംസകൾ എഴുതി.

പള്ളിസ്ഥാപകരുടെ ത്യാഗോജ്വലമായ പ്രശസ്ത സേവന ങ്ങളെപ്പറ്റിയും, തീക്ഷ്ണതയോടുകൂടി അവർ നടത്തിയ വിശ്വാസ സംരക്ഷണ പോരാട്ടങ്ങളെപ്പറ്റിയും, ഒരു തികഞ്ഞ സഭാവിശ്വാസി യുടെ ആത്മാർത്ഥതയിൽ ചാലിച്ച കർത്തവ്യബോധത്തോടെ ഗ്രന്ഥ കർത്താവ് വാമൊഴിയായും വരമൊഴിയായും കിട്ടാവുന്ന രേഖകൾ എല്ലാം സമാഹരിച്ചു പള്ളിയുടെ സംക്ഷിപ്ത ചരിത്രം സത്യസന്ധ തയുടെ സൽസരണികളിലൂടെ മാത്രം സഞ്ചരിച്ചു സമർപ്പിച്ചു എന്നത് ഒരു ചെറിയ കാര്യമല്ല. ആറു നൂറ്റാണ്ടു മുമ്പ് സ്ഥാപിച്ച പള്ളി, നവീകരണപ്രസ്ഥാനം, അവകാശത്തർക്കങ്ങൾ, പ്രതികൂല കോടതിവിധികൾ, നവീകരണക്കാരുടെ കൈയേറ്റം മൂലം ഉണ്ടായ ദേവാലയ നഷ്ടം, ക്ഷീണിതരായ ഓർത്തഡോക്സ് വിഭാഗക്കാ രുടെ വർദ്ധിതവീര്യത്തോടു കൂടിയുള്ള ദൈവാലയ പുനസ്ഥാപനം, അതിനുവേണ്ടി നേരിടേണ്ടിവന്ന യാതനകളും വേദനകളും കണ ക്കില്ലാത്ത കഷ്ടപ്പാടുകളും, സാമ്പത്തിക ബുദ്ധിമുട്ടുകളും എല്ലാം ഗ്രന്ഥകർത്താവ് ചുരുങ്ങിയതും ലളിതസുന്ദരവുമായ വാക്കുകളിൽ വിവരിക്കുമ്പോൾ പള്ളിച്ചരിത്രം ഒരു ശുഭപര്യവസായിയായ നോവൽപോലെ മാറുന്നു. വായിച്ചു തുടങ്ങിയാൽ തീരുന്നതുവരെ പുസ്തകം താഴെവെയ്ക്കാൻ സാധിക്കാത്തവിധത്തിലാണു സംഭ വങ്ങളുടെ ഒഴുക്കും പരിണാമഗുപ്തിയും. രണ്ടാം പതിപ്പിൽ ഡോ. പി. റ്റി. ഫിലിപ്പ് മറുകര എഴുതിയിരിക്കുന്ന ആശംസാകുറിപ്പിൽ മാരാമൺ മർത്തമറിയം പള്ളിക്കു മലങ്കരസഭയിൽ അവഗണിക്കാ നാവാത്ത ഒരു സ്ഥാനമുള്ളതിനാൽ പള്ളിച്ചരിത്രം സഭാചരിത്ര

ത്തിന്റെ തന്നെ ഒരു ഭാഗമായിയിട്ടുണ്ടെന്നും നിരീക്ഷിച്ചിരിക്കുന്നു. ഈ പള്ളിച്ചരിത്രം വിലപ്പെട്ട ഒരു രേഖയാണെന്നും ഓരോ ഇടവകയും അതതിന്റെ ചരിത്രം എഴുതി സൂക്ഷിക്കേണ്ടതാണെന്നും തന്റെ ആശംസയിൽ അടുത്തകാലത്ത് അന്തരിച്ച വെ. റവ. സി. വി. ജോൺ കോർഎപ്പിസ്ക്കോപ്പാ (ഇലന്തൂർ) അഭിപ്രായപ്പെട്ടു കാണുന്നു.

സാമ്പത്തിക ലക്ഷ്യവും ഇതര സ്വാർത്ഥ പരിഗണനകളും താല്പര്യങ്ങളും പ്രതിഫലവും ഒന്നും പ്രതീക്ഷിക്കാതെ ഇടവകയിലെ വരുംതലമുറകൾക്കുവേണ്ടി പള്ളിച്ചരിത്രം രചിക്കേണ്ടതു തന്റെ വലിയ കടമയാണെന്നുള്ള ഉൾവിളിയോടുകൂടി പരപ്രേരണ കൂടാതെ പുസ്തകം എഴുതിയിരിക്കുന്നതു കാണുമ്പോൾ ഗ്രന്ഥകർത്താവിന്റെ ഉന്നതമായ ഉദ്ദേശ്യശുദ്ധിയും അതുല്യമായ സഭാസ്നേഹവും പകൽപോലെ സുവ്യക്തമാണ്. മാരാമൺ മർത്തമറിയം പള്ളിക്കുവേണ്ടി ഇടവകയിലെ ഒരു സത്യവിശ്വാസി കഴിഞ്ഞ ശതകത്തിൽ സ്വന്തം പണം ഉപയോഗിച്ചു ചെയ്തിരിക്കുന്ന ഈ സേവനം ആചന്ദ്രതാരം അനുസ്മരിക്കപ്പെടുമെന്നതാണു ഗ്രന്ഥകർത്താവിനു ലഭിച്ചിരിക്കുന്ന അനുപമ പുരസ്കാരം എന്നു എടുത്തുപറയുന്നതിൽ അനല്പമായ സന്തോഷമുണ്ട്.

## രണ്ടാം പതിപ്പ്

ഒന്നാം പതിപ്പിറക്കി അഞ്ചു വർഷം കഴിഞ്ഞപ്പോൾ രണ്ടാം പതിപ്പ് പ്രകാശനം ചെയ്യേണ്ടി വന്നു. ഒന്നാം പതിപ്പിൽ പറയേണ്ട കാര്യങ്ങൾ എല്ലാം വിശദമായി അവതരിപ്പിക്കാൻ സാധിച്ചിട്ടില്ല എന്ന കുറവ് തീർക്കാനുള്ള ശ്രമത്തിന്റെ ഭാഗമായി വന്ന രണ്ടാം പതിപ്പ് ഏതാണ്ടു പൂർണ്ണമായ പള്ളിച്ചരിത്രം തന്നെയാണ് അവതരിപ്പിച്ചിട്ടുള്ളത്. ഒന്നാം പതിപ്പിലെ അവതാരിക ശ്രദ്ധേയമാകയാൽ രണ്ടാം പതിപ്പിലും അതു തന്നെ വിപുലമാക്കി നിലനിർത്തി. മൂന്നാം പതിപ്പിൽ ആ അവതാരിക ഉദ്ധരിക്കുന്നതു അതു തികച്ചും ശ്രദ്ധേയവും കാര്യമാത്ര പ്രസക്തവുമായതുകൊണ്ടാണ്.

ഇടവകയുടെ വളർച്ചയ്ക്കനുസൃതമായി കൂടുതൽ കാര്യങ്ങൾ ഉൾപ്പെടുത്തി മൂന്നാം പതിപ്പിറക്കുമ്പോൾ കഴിഞ്ഞ മുപ്പതു വർഷത്തെ സംഭവങ്ങൾ കൂടി ഉൾക്കൊള്ളിക്കാൻ സാധിച്ചിട്ടുള്ളത് പുസ്തകത്തിന്റെ മൂല്യം വർദ്ധിപ്പിച്ചിരിക്കുന്നു. ഒന്നും രണ്ടും പതി

പ്പുകൾ ലഭ്യമല്ല. തന്നിമിത്തം പുതിയ തലമുറയ്ക്കു തങ്ങളുടെ ദൈവാലയച്ചരിത്രം ഏതാണ്ടു അജ്ഞാതമായിരിക്കുന്നു എന്ന വസ്തുതയെ മുൻനിറുത്തിയാണു മൺമറഞ്ഞ ഗ്രന്ഥകർത്താവായ എ. വി. തോമസിന്റെ പുത്രൻ ബേബി തോമസ് അമയിൽ പരിഷ്ക്കരിച്ച മൂന്നാം പതിപ്പിൽ കൂടുതൽ കളർഫോട്ടോകളും കഴിഞ്ഞ മൂന്നു ദശാബ്ദകാലത്തെ പള്ളിയുടെ പുരോഗതിയുടെ സംഗ്രഹവും ബന്ധപ്പെട്ട സഭാനേതാക്കളുടെ ചിത്രങ്ങളും ഉൾക്കൊള്ളിച്ച് അതിമനോഹരമായി പുസ്തകം രൂപകല്പന ചെയ്താണിറക്കിയിരിക്കുന്നത്. തന്റെ പ്രിയ പിതാവിന്റെ ചിരകാലാഭിലാഷമായിരുന്ന പള്ളിച്ചരിത്രം ഇക്കഴിഞ്ഞ മുപ്പതു വർഷത്തെ വളർച്ചയുടെ ഘട്ടങ്ങൾ കൂടി (കുറിയന്നൂർ ചാപ്പൽ നിർമ്മാണം ഉൾപ്പെടെ) ചേർത്തു സ്വപിതാവിനെപോലെ പരപ്രേരണ കൂടാതെ ഇറക്കുമ്പോൾ അന്തരിച്ച സ്വപിതാവിന്റെ ആത്മാവ് കൂടുതൽ സന്തോഷിക്കും എന്നു പുത്രനായ അപ്പുവിനു ഉറപ്പുണ്ട്. ആ ആത്മസംതൃപ്തിയിൽ അധികമായ പ്രതിഫലമൊന്നും അദ്ദേഹവും പ്രതീക്ഷിക്കുന്നുമില്ല.

കഴിഞ്ഞ ആറര ദശാബ്ദമായി കോട്ടയത്തു താമസിക്കുന്ന പത്തനംതിട്ട സ്വദേശിയായ എനിക്കു മാരാമൺ മർത്തമറിയം പള്ളിയുടെ പുനഃസ്ഥാപനം, ഭരണം എന്നിവയുമായി ബന്ധപ്പെട്ട പ. പാമ്പാടി തിരുമേനി, പരിശുദ്ധരായ ഗീവറുഗീസ് രണ്ടാമൻ കാതോലിക്കാ ബാവാ, ഔഗേൻ ബാവ, മാത്യൂസ് പ്രഥമൻ ബാവ, മാത്യൂസ് രണ്ടാമൻ ബാവ എന്നിവരോടും ഭദ്രാസനാധിപന്മാരായ പുത്തൻകാവിൽ കൊച്ചുതിരുമേനി (ഗീവറുഗീസ് മാർ പീലക്സിനോസ്) എന്റെ അഭിവന്ദ്യ ഗുരുഭൂതൻ കൂടിയായ ഡാനിയേൽ മാർ പീലക്സിനോസ്, പീലിപ്പോസ് മാർ യൗസേബിയോസ്, തോമസ് മാർ അത്താനാസ്യോസ് എന്നീ മെത്രാപ്പോലീത്തന്മാരോടും 1950-നു ശേഷം പള്ളി ഭരിച്ച ഭൂരിപക്ഷം വികാരിമാരോടും കുലത്താക്കൽ കെ. ടി. ജോർജ് കോർഎപ്പിസ്കോപ്പയുടെ പുത്രനും പത്രപ്രവർത്തനരംഗത്തു എന്റെ ശിഷ്യനും ആഗോളപ്രശസ്തനുമായ സണ്ണി കുലത്താക്കലിനോടും അടുത്ത ബന്ധം ഉണ്ടായിരുന്നതിനാലും മുകളിൽ പറഞ്ഞ പലരുടെയും ജീവചരിത്രം എഴുതി പ്രസിദ്ധീകരിച്ചതിനാലും അതു പള്ളിച്ചരിത്രത്തിന്റെ എഡിറ്റിംഗിനു സഹായകമായി എന്നു പറയാവുന്നതാണ്.

അതേസമയം പള്ളിച്ചരിത്രത്തിന്റെ മൂന്നാം പതിപ്പ് എഡിറ്റു

ചെയ്തും പരിഷ്കരിച്ചും പ്രസിദ്ധപ്പെടുത്താൻ ഇടയായത് യാദൃച്ഛികമാണെങ്കിലും ഒരു ദൈവനിയോഗമായി ഞാൻ കരുതുന്നു. എന്റെ ദീർഘകാല സുഹൃത്തും ഗ്രന്ഥകാരനും, സെറാമ്പൂർ വൈദികസെമിനാരിയിലെ മുൻപ്രൊഫസറുമായ മാരാമൺ മറുകര ഡോ. പി. ടി. ഫിലിപ്പാണു ഈ ചുമതല ഞാൻ ഏറ്റെടുക്കണമെന്ന് സ്നേഹപൂർവ്വം നിർദ്ദേശിച്ചത്. ഒപ്പം ഗ്രന്ഥകാരന്റെ പുത്രനും തികഞ്ഞ സഭാസ്നേഹിയുമായ അപ്പുവിന്റെ ഉത്സാഹവും കഴിവനുസരിച്ചു ചുമതല നിറവേറ്റാൻ എന്നെ ഏറെ സഹായിച്ചു.

മാരാമൺ പ്രദേശത്തെ സഭാനവീകരണത്തെപ്പറ്റിയും പള്ളിച്ചരിത്രത്തെപ്പറ്റിയും വ്യക്തമായി മനസ്സിലാക്കുന്നതിന് ആഗോളതലത്തിലും മലങ്കരയിലും രൂപംകൊണ്ട നവീകരണ സരണികൾ, നവീകരണം മൂലം സഭയുടെ ചില സനാതന വിശ്വാസങ്ങൾ നിരാകരിക്കപ്പെട്ടതിൽ പ്രസിദ്ധനായ താഴത്തു ചാണ്ടപ്പിള്ള കത്തനാർക്കുണ്ടായ കടുത്ത ദുഃഖം പ്രതിഫലിപ്പിക്കുന്ന "വിലാപങ്ങൾ" എന്ന പുസ്തകത്തിൽ നിന്നുള്ള ഉദ്ധരണികൾ സഭാചരിത്രഭാഗങ്ങൾ എന്നിവ കൊടുത്തിരിക്കുന്നതു മാരാമണ്ണിൽ വേണ്ടത്ര ചിന്ത കൂടാതെ നടപ്പാക്കിയ സഭാനവീകരണത്തെപ്പറ്റി വ്യക്തമായ ഒരു ചിത്രം ലഭിക്കാനാണ്.

ഒട്ടധികം സഭാചരിത്ര പുസ്തകങ്ങൾ റഫർ ചെയ്തശേഷമാണ് അപ്പു ഈ മൂന്നാം പതിപ്പിറക്കുന്നത്. ഇതിൽ എഡിറ്ററും സ്വന്തമായി ഒന്നും എഴുതിച്ചേർക്കാൻ ശ്രമിച്ചിട്ടുമില്ല. അതിന്റെ ആവശ്യവുമില്ലല്ലോ. അപ്പുവിന്റെയും എന്റെയും ഉദ്ദേശ്യശുദ്ധിയും ലക്ഷ്യങ്ങളും നിഷ്പക്ഷബുദ്ധ്യാ മനസ്സിലാക്കിയാൽ ഞങ്ങൾ ഏറെ ധന്യരും കൃതാർത്ഥരുമാണ്. അതിനു സംഗതി വരട്ടെ എന്നാണ് എന്റെയും പ്രാർത്ഥന.



**കെ. വി. മാമ്മൻ**
**കോട്ടയ്ക്കൽ**
(എഡിറ്റർ)

മാങ്ങാനം,
കോട്ടയം 18

# അവതാരിക

ദൈവകൃപയാൽ, മാരാമൺ മർത്തമറിയം ഓർത്തഡോക്സ് ഇടവക പുനഃസ്ഥാപന ചരിത്രഗ്രന്ഥത്തിന് ലഭിച്ച നല്ല സ്വീകരണം മാരാമൺ മർത്തമറിയം സുറിയാനിപ്പള്ളിയുടെ ചരിത്രരചനയ്ക്ക് വഴിതെളിച്ചുവെന്ന് പ്രതീക്ഷിക്കുന്നു.

ചരിത്രം സുദീർഘവും സങ്കീർണ്ണവുമാണ്. സ്ഥാപനം മുതൽ 1907 വരെ മാളിയേക്കൽ പുരയിടത്തിലെ ദേവാലയത്തോടും, 1908-ൽ പുനഃസ്ഥാപിച്ച വൈരാവി പുരയിടത്തിലെ ദേവാലയത്തോടും അനുബന്ധിച്ച് രേഖപ്പെടുത്തിയിട്ടുള്ള ദിനവൃത്താന്തങ്ങളുടെ ആകെത്തുകയാണ്, മാരാമൺ മർത്തമറിയം സുറിയാനിപ്പള്ളിയുടെ ചരിത്രം. മാളിയേക്കൽ പുരയിടത്തിൽ പള്ളി സ്ഥാപിച്ച കാലത്തെക്കുറിച്ച് ഭിന്നാഭിപ്രായങ്ങളുണ്ട്. സമീപകാലത്ത് പ്രകാശനം ചെയ്ത മാരാമൺ മാർത്തോമ്മ ഇടവക ചരിത്രത്തിന്റെ 19-ാം പേജിൽ പള്ളിയുടെ ശരിയായ സ്ഥാപനം പരദേശ മെത്രാൻ മാർ ഗബ്രിയേലിന്റെ മലങ്കര പ്രവർത്തന കാലത്ത് (1703-1730) ആയിരുന്നു എന്ന് കാണുന്നു. വിലപ്പെട്ട പ്രസ്തുത അറിവിന്റെ ഉറവ "മലങ്കര നാളാഗമ പുസ്തകം" ആയിരിക്കുമെന്ന് ഊഹിക്കുന്നു. നെസ്തോറിയ വിശ്വാസം ഉള്ളിലൊതുക്കി പുറമെ യാക്കോബായ മെത്രാനായി അഭിനയപ്രവർത്തനം മാർ ഗബ്രിയേൽ മലങ്കരയിൽ കാഴ്ച വെച്ചത്, മലങ്കരയുടെ മാർത്തോമ്മാ നാലാമൻ മെത്രാപ്പോലീത്തായുടെ ഭരണകാലത്തായിരുന്നു. മേൽ വിവരിച്ച വസ്തുതകളുടെ വെളിച്ചത്തിൽ പള്ളിയുടെ സ്ഥാപനം ഏകദേശം മുന്നൂറ് വർഷങ്ങൾക്ക് മുമ്പായിരുന്നുവെന്ന് കരുതാം.

മാരാമൺ ഇടവക പാലക്കുന്നത്ത് അബ്രഹാം മല്പാന്റെ നവീകരണ ഞാറ്റടിയും, വിളനിലവുമായിത്തീർന്നു. സഭാകേന്ദ്രത്തിലും, ചില ഇടവകകളിലും പ്രശ്നങ്ങളുണ്ടായി. നവീകരണത്തിലേക്ക് വഴുതിപ്പോയ മാത്യൂസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായ്ക്ക് പകരം അഭിഷിക്തനായ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ 1865-ൽ മലങ്കരയിലെത്തി. ജന്മനാ അനിതരസാധാരണ മേധാശക്തിയുണ്ടായിരുന്ന മാർ അത്താനാസിയോസ് തിരുവെഴുത്ത് വിളംബരത്തിന്റെ തണലിൽ ഉറച്ചുനിന്നു. പത്രോസ് പാത്രിയർക്കീസ് ബാവാ ലണ്ടനിലെത്തി. ബ്രിട്ടീഷ് മന്ത്രിസഭയിലെ സോൾസ്ബറി പ്രഭുവിനെ (Secretary of States for

India) കണ്ട് നിവേദനം നടത്തി. തൽഫലമായി 1876-ൽ തിരുവിതാംകൂർ ഗവണ്മെന്റ് തിരുവെഴുത്തു വിളംബരം പിൻവലിക്കുകയും, സുറിയാനി സഭയിലെ ഇടവകക്കാർക്കും പട്ടക്കാർക്കും അവരവർക്ക് ഇഷ്ടമുള്ള സഭാമേലദ്ധ്യക്ഷന്മാരെ സ്വീകരിക്കുവാൻ സ്വാതന്ത്ര്യമുണ്ടെന്നും തർക്കമുള്ളവർ സിവിൾ കോടതി മുഖേന അവരവരുടെ അവകാശം സ്ഥാപിച്ചുകൊള്ളണമെന്നും തീരുമാനിച്ചു പ്രഖ്യാപിക്കുകയും ചെയ്തു. സഭാധികാരത്തിന്റെ അടിസ്ഥാനമായിരുന്ന തിരുവെഴുത്ത് വിളംബരം റദ്ദാക്കിയതുമൂലം മാർ അത്താനാസിയോസ് വിഷമിച്ചു. 1877-ൽ എലി കടിച്ച് അദ്ദേഹം കാലം ചെയ്തു. പകരം തോമസ് മാർ അത്താനാസിയോസ് പിൻഗാമിയായി.

സഭാ സ്വത്തുക്കളും മറ്റും വീണ്ടെടുക്കുന്നതിനും സഭാപരമായ തന്റെ മേലധികാരം സ്ഥാപിച്ചു കിട്ടുന്നതിനുംവേണ്ടി 1879 മാർച്ച് 4-ാം തീയതി ഒരു കേസ് (1054-ലെ അസൽ വ്യവഹാരം 439-ാം നമ്പർ) പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് ആലപ്പുഴ ജില്ലാക്കോടതിയിൽ ഫയൽ ചെയ്തു. മലങ്കരസഭയിലെ പ്രസ്തുത പ്രഥമ സിവിൽ വ്യവഹാരം പത്തു വർഷക്കാലം നീണ്ടു. അസൽ, അപ്പീൽ, റോയൽ, അപ്പീൽ കോടതികളിലായി ഏഴു ജഡ്ജിമാർ കേസ് വിചാരണ ചെയ്തതിൽ ആറ് ജഡ്ജിമാരും പുലിക്കോട്ടിൽ മാർ ദീവന്നാസിയോസിന് അനുകൂലവിധി എഴുതി പ്രഖ്യാപിച്ചു എന്നുള്ളത് പ്രത്യേകം പ്രസ്താവ്യമത്രെ. 1889 ജൂലൈ 12-ന് റോയൽ കോടതി വിധി പ്രഖ്യാപിക്കപ്പെട്ടു. Justice Seetha Rama Iyer, Justice Krishna Swamy Rao എന്നിവർ മാർ ദീവന്നാസിയോസിന് അനുകൂലമായും Justice Ormsby പ്രതികൂലമായും വിധി പ്രസ്താവിച്ചു. വിധിയനുസരിച്ചു സഭാസ്വത്തുക്കൾ മാർ ദീവന്നാസിയോസ് വീണ്ടെടുത്തു. നവീകരണക്കാരുള്ള ചില പള്ളികളിൽ നിന്നവരെ ഒഴിപ്പിക്കുവാൻ നടപടികളെടുത്തു. പരുമല കൊച്ചുതിരുമേനിയുടെ അഭ്യർത്ഥനയെ ആദരിച്ച് നവീകരണ മേല്പട്ടക്കാരുടെ ഇരിപ്പിട ദേവാലയമായിരുന്ന മാരാമൺ പള്ളിയെ നടപടികളിൽ നിന്നൊഴിവാക്കി, നിലവിലുള്ള കൈവശാവകാശ അനുഭവങ്ങൾ (Statusco) തുടരുവാൻ യാക്കോബായ കക്ഷിയോട് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്താ ആജ്ഞാപിച്ചു. കല്പനപ്രകാരം 14 വർഷങ്ങൾ തവണക്രമപ്രകാരം വൈദികർ കർമ്മങ്ങൾ നടത്തിവന്നു. 1904 ജൂൺ മാസത്തിൽ, നിയമം, കീഴ്നടപ്പ്, ധാർമ്മികമൂല്യങ്ങൾ മുതലായവ കാറ്റിൽ പറത്തി, നവീകരണ വിഭാഗം യാക്കോബായ ഓർത്തഡോക്സ്

വൈദികരുടെയും ജനങ്ങളുടെയും അവകാശ അനുഭവങ്ങൾ അപഹരിച്ചു.

"അഹോ! കടുത്ത പാതകം
തെളിച്ചു ഞാനത് ഓതുകിൽ
മഹാജനം നടുങ്ങിടും
ജഗത്രയം വിറച്ചിടും."

സങ്കട കക്ഷികൾ സ്വർഗ്ഗീയ കോടതിയിലും ലൗകിക കോടതിയിലും കേസ് ഫയൽ ചെയ്തു. അനുഭാവത്തോടുകൂടി സ്വർഗ്ഗീയ കോടതി സങ്കടങ്ങൾ കേട്ടു. 1907 ജൂൺ മാസത്തിൽ പ്രതികൾക്ക് ശിക്ഷയും നൽകി. മാരാമൺ പഴയപള്ളി ഇടിഞ്ഞു നിലംപതിച്ചു. തുടർന്ന് പള്ളിയങ്കണത്തിൽ നിർമ്മിച്ച മുളക്കൂട്ടു ദേവാലയം മാർത്തോമ്മാ പള്ളിയായി. 1908-ൽ മാരാമൺ പള്ളിക്കേസ് ഓർത്തഡോക്സ് കക്ഷിക്ക് പ്രതികൂലമായി വിധിച്ചു. ഈ സാഹചര്യത്തിൽ മാരാമൺ ദേശത്ത് ദൈവമാതാവിന്റെ ബഹുമതിയെ നിലനിർത്തുവാൻ മർത്തമറിയം സുറിയാനിപ്പള്ളി പുനഃസ്ഥാപിക്കേണ്ടത് കാലത്തിന്റെ ഒരാവശ്യമായിത്തീർന്നു.

ദൈവകൃപയും, ബ. റാഹൂർ വൈദികരുടെ ത്യാഗവും ബുദ്ധിമാനായ അമയിൽ വറിതു വറീതിന്റെ ധീരനടപടി ക്രമങ്ങളും, കർമ്മകുശലൻ തേമ്മാലിൽ ഡോക്ടർ തോമസിന്റെ പ്രവർത്തന ശൈലിയും, വിശ്വാസവീര്യമുള്ള ശേഷം ജനങ്ങളുടെ സഹകരണങ്ങളും, ചേരേണ്ടും ചേരുവയിൽ ചേർന്നു. മിന്നൽവേഗത്തിൽ വൈരാവിൽ പറമ്പിൽ പുതിയ ദേവാലയകെട്ടിടം ഉയർന്നു. പുലിക്കോട്ടിൽ മാർ ദീവന്നാസിയോസ് തിരുമേനിയുടെ കല്പനപ്രകാരം കല്ലാശ്ശേരിൽ പുന്നൂസ് റമ്പാച്ചൻ (പിന്നീട് മൂന്നാം കാതോലിക്കാ) വിശുദ്ധ കർമ്മങ്ങൾ നടത്തി മർത്തമറിയം ദേവാലയം 1908-ൽ ജൂലൈ 20-ാം തീയതി പുനഃസ്ഥാപിതമായി. തുടർന്ന് 1909-ൽ സർക്കാർ അനുവാദവും (No. 13026/L.R./1909) ലഭിച്ചു.

ബ. റാഹൂർ വൈദികർ 19 വർഷക്കാലം ഇടവകഭരണം നടത്തി. ഈ കാലയളവിൽ 1921-ലെ 1968-ാം നമ്പർ ഉടമ്പടി രജിസ്റ്റർ ചെയ്തു. വട്ടശ്ശേരിൽ തിരുമേനിയുടെ ജീവനും അധികാരങ്ങളും തുലാസിൽ തൂങ്ങിയിരുന്ന പ്രതിസന്ധികളിൽ തിരുമേനിയുടെയും അദ്ദേഹത്തിന്റെ പിൻഗാമികളുടെയും മേലധികാരത്തെ നിരുപാധികം സ്വീകരിച്ചും, ഇടവക ഭരണഘടന രൂപീകരിച്ചും രേഖപ്പെടുത്തിയിരിക്കുന്ന

പ്രസ്തുത ഉടമ്പടി ഇടവകയുടെ മൂലക്കല്ലാണ്. ഇടവകയുടെ മാഗ്ന ക്കാർട്ടാ എന്ന് വിശേഷിപ്പിക്കാവുന്ന പ്രസ്തുത 1698-ാം നമ്പർ ഉട മ്പടി 1930-ലെ സെമിത്തേരി കേസിൽ (c.c.101-1105) പ്രധാന തെളി വായി കോടതി സ്വീകരിച്ചു., വട്ടശ്ശേരിൽ തിരുമേനിക്കും കൂട്ടുപ്രതി കൾക്കും അനുകൂലമായി വിധി പ്രഖ്യാപിച്ചു.

ബ. കുലത്താക്കൽ തോമസ് കശീശായും, ഒരു ചെറിയ ഇടവ കയ്ക്ക് മതിയാകുന്ന ജനങ്ങളും ഓർത്തഡോക്സ് സഭയിൽ ചേർന്നു. മലങ്കര മെത്രാപ്പോലീത്തായുടെ 1930-ലെ 492-ാം നമ്പർ കല്പനപ്രകാരം ബ. അച്ചൻ മാരാമൺ മർത്തമറിയം ഇടവകയുടെ അഞ്ചാമത്തെ വികാരിയായി. പ്രസ്തുത കല്പനയിൽ ബ. തോമസ് കോർഎപ്പിസ്കോപ്പായോട്, വീണുപോയ പള്ളികെട്ടിടം പുതുതായി പണിയിക്കണമെന്ന് (പുനർ നിർമ്മാണം - പുനഃസ്ഥാപനമല്ല) നിർദ്ദേ ശിച്ചിരുന്നു. കല്പനപ്രകാരം ദേവാലയ പുനർനിർമ്മാണത്തിന് ബ. അച്ചൻ നേതൃത്വം നൽകി പണികൾ ആരംഭിച്ചു.

ദൈവകൃപയും, 1948 മുതൽ 1962 വരെയുള്ള കാലഘട്ടത്തിൽ നിയമിതരായ ബ. അച്ചന്മാരുടെ വിശിഷ്ട സേവനങ്ങളും ചേർന്നു ളവായ സൽഫലമത്രെ ഇന്ന് വൈരാവി പുരയിടത്തിൽ തല ഉയ ർത്തി നിലകൊള്ളുന്ന മനോഹരമായ മാരാമൺ മർത്തമറിയം ഓർ ത്തഡോക്സ് സുറിയാനിപ്പള്ളി.

കഥയില്ലാത്ത വഴക്കുകളും കഴമ്പില്ലാത്ത ആവേശങ്ങളും ഇട വക വളർച്ചയെ തടസപ്പെടുത്തുമെന്നുള്ള സത്യം മറക്കാതെ ആദ്യ സ്നേഹം നിലനിർത്തിയാൽ അത്ഭുതകരമായി വളരുവാനും ഉയ രുവാനും ആവശ്യമായ വിഭവശേഷിയുള്ള ഇടവകയ്ക്ക് ശോഭന മായ ഭാവി നേരുന്നു.

നിരന്തരമായ പഠനവും വിപുലമായ അന്വേഷണവും നടത്തി, ബന്ധപ്പെട്ട രേഖകൾ ശേഖരിച്ച് പുസ്തക രചന വിജയകരമായി പൂർത്തിയാക്കിയ ഗ്രന്ഥകർത്താവിന് അഭിനന്ദനം, നല്ല ആശംസ കൾ.

പ്രാർത്ഥനയോടുകൂടി, കക്കുടിയിൽ ജോർജ് കുര്യൻ കശീശാ

(ഒപ്പ്)

വെണ്ണിക്കുളം
21-5-1987

# രണ്ടാം പതിപ്പിന്റെ മുഖവുര

മാരാമൺ മർത്തമറിയം ഓർത്തഡോക്സ് ഇടവക പുനഃസ്ഥാപന ചരിത്രഗ്രന്ഥത്തിന്റെ രണ്ടാംപതിപ്പ് പ്രസിദ്ധം ചെയ്യുകയാണ്. ഈ ചെറുഗ്രന്ഥത്തിന്റെ ഒന്നാം പതിപ്പിന് നിർദ്ദേശങ്ങളും ആശംസകളും അയച്ചുതന്ന് അനുഗ്രഹിച്ച അഭിവന്ദ്യ ഗീവറുഗീസ് മാർ ഒസ്താത്തിയോസ്, ഗീവറുഗീസ് മാർ ദീയസ്കോറോസ് എന്നീ തിരുമേനിമാരോടും തെക്കെ മൂത്തേരിൽ വ. ദി. ശ്രീ. റ്റി. സി. ജോൺ കോർ എപ്പിസ്കോപ്പാ, ദിവ്യശ്രീ ജോസഫ് വെണ്ടറപ്പിള്ളി അച്ചൻ, വലിയപറമ്പിൽ ദിവ്യശ്രീ. വി. ജെ. മാത്യു അച്ചൻ, പുത്തൻപറമ്പിൽ ദിവ്യശ്രീ. പി. റ്റി. മാത്യൂസ് അച്ചൻ, ശ്രീ. സി. കെ. കൊച്ചുകോശി (IAS Rtd) എന്നിവരോടുള്ള കൃതജ്ഞത രേഖപ്പെടുത്തിക്കൊള്ളുന്നു.

ഒന്നാംപതിപ്പിന് അവതാരിക എഴുതി എന്നെ ധന്യനാക്കിയ കക്കുടിയിൽ ദിവ്യശ്രീ. ജോർജ് കുര്യൻ അച്ചനോടും പുസ്തകാഭിപ്രായവും നിർദ്ദേശങ്ങളും തന്നിട്ടുള്ള വടശേരിയേത്ത് ദിവ്യശ്രീ. വി. ജെ. ജോസഫ് അച്ചനോടും, കോടിയാട്ട് ദിവ്യശ്രീ. അലക്സാണ്ടർ അച്ചനോടും പഴമ്പള്ളിൽ മാത്യു രാമച്ച വൈദ്യനോടും എന്റെ ഹൃദയംഗമായ നന്ദി പ്രകാശിപ്പിച്ചുകൊള്ളുന്നു.

1983-ൽ പ്രസിദ്ധപ്പെടുത്തിയ മാരാമൺ മർത്തമറിയം ഓർത്തഡോക്സ് ഇടവക പുനഃസ്ഥാപന ചരിത്രഗ്രന്ഥത്തിന് എന്നെ പ്രേരിപ്പിച്ച വസ്തുതകൾ ഇതിന്റെ രണ്ടാംപതിപ്പിലും ആവർത്തിക്കേണ്ടിയിരിക്കുന്നു. മാരാമൺ ഇടവകയെ സംബന്ധിച്ചിടത്തോളം മലങ്കരസഭയിൽ അതിപ്രധാനമായ ഒരു സ്ഥാനമാണ് ഉള്ളത്. നവീകരണ പ്രസ്ഥാനത്തിന്റെ ഉറവ എന്നറിയപ്പെടുന്ന മാരാമണ്ണിൽ സ്തുതിചൊവ്വാകപ്പെട്ട സഭയുടെ വിശ്വാസം കാത്ത് നിലനിർത്താൻ നമ്മുടെ പൂർവ്വികന്മാരുടെ ത്യാഗോജ്വലമായ സേവനങ്ങളുടെയും വിശ്വാസ തീക്ഷ്ണതയോടു കൂടിയ പോരാട്ടത്തിന്റേതുമായ ഒരു ചരിത്രമാണ് അതിനുള്ളത്. ആ വക സംഭവങ്ങൾ സത്യസന്ധമായി രേഖപ്പെടുത്തേണ്ടത് വരുംതലമുറയ്ക്ക് ഒരു മാർഗ്ഗരേഖയോടൊപ്പം നമ്മുടെ കടമ കൂടിയാണല്ലോ. കേട്ടുകേൾവിയിൽ നിന്നും ഭാവന

യിൽ നിന്നും ചരിത്രം സൃഷ്ടിക്കുന്ന ഈ കാലയളവിൽ കഴിവുള്ളിടത്തോളം രേഖകൾ അടിസ്ഥാനപ്പെടുത്തിയും, എന്റെ പിതാവിന്റെയും പിതാമഹന്റെയും സംസാരവേളയിൽ ലഭിച്ച ഇടവക ചരിത്രപരമായ വിവരങ്ങളും പ്രായമുള്ള വിജ്ഞന്മാരോട് ചോദിച്ചറിഞ്ഞുമുള്ള വസ്തുതകൾ ഉൾക്കൊള്ളിച്ചും തയ്യാറാക്കിയതാണ് ഈ രണ്ടാം പതിപ്പ്.

ഇടവകയുടെ പുനഃസ്ഥാപനഘട്ടത്തിൽ സജീവമായി പ്രവർത്തിച്ചിട്ടുള്ള ചില വ്യക്തികളുടെ പേരുകൾ പല സ്ഥാനത്തും ഒന്നിലധികം തവണകൾ ചേർത്തു കണ്ടേക്കാം. ഇടവക സ്ഥാപനത്തിന് അവർ ചെയ്തിട്ടുള്ള സേവനങ്ങൾ, സംഭവങ്ങളുമായി ബന്ധപ്പെട്ടു വരുന്നതുകൊണ്ടു അങ്ങനെ രേഖപ്പെടുത്തിയിട്ടുള്ളതാകുന്നു. മൺമറഞ്ഞ വെങ്ങാലിൽ വി. കെ. ചാക്കോയും, പഴമ്പള്ളിൽ മാത്യുരാമച്ച വൈദ്യൻ, മേമന തോമസ് യോഹന്നാൻ മുതലായവരും ഈ ചരിത്ര വിഷയത്തിൽ എനിക്കുള്ള സാക്ഷ്യത്തിന്റെ വിശ്വസ്തതയ്ക്ക് അംഗീകരണം നൽകുന്നവരാകുന്നു.

ഒന്നാം പതിപ്പിന് ശേഷമുള്ള ചരിത്രസംഭവങ്ങൾ കൂടി രണ്ടാം പതിപ്പിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. നേരിൽ അറിയിച്ചതും രേഖാമൂലം അറിയിച്ചതുമായ എല്ലാ നിർദ്ദേശങ്ങളും അഭിപ്രായങ്ങളും സത്യാവസ്ഥ പരിശോധിച്ച് തള്ളേണ്ടത് തള്ളിയും കൊള്ളേണ്ടത് കൊണ്ടും രണ്ടാം പതിപ്പ് ക്രമപ്പെടുത്തിയിട്ടുണ്ട്.

ഒന്നാം പതിപ്പിന്റെ നിരൂപണങ്ങൾ രണ്ടാം പതിപ്പിന് സഹായകമായതുപോലെ രണ്ടാം പതിപ്പും നിരൂപണദൃഷ്ട്യാ വായിച്ച് നിർദ്ദേശങ്ങൾ അയയ്ക്കുന്നത് സ്വാഗതാർഹമായിരിക്കും.

രണ്ടാം പതിപ്പിനും അവതാരിക എഴുതി അനുഗ്രഹിച്ച കക്കുടിയിൽ ജോർജ് കുര്യൻ അച്ചനോടും ഈ ചരിത്ര ഗ്രന്ഥം പരിശോധിച്ച് അഭിപ്രായം രേഖപ്പെടുത്തിയ ചേരിക്കരേത്ത് വി. ദി. ശ്രീ. സി. വി. ജോൺ കോർഎപ്പിസ്കോപ്പായോടും ഈ ചെറു ചരിത്ര ഗ്രന്ഥം വായിച്ച് അഭിപ്രായം രേഖപ്പെടുത്തിയ സെറാംമ്പൂർ കോളജ് പ്രൊഫസർ പി. റ്റി. ഫിലിപ്പ് മറുകരയോടും എന്റെ ഹൃദയംഗമായ നന്ദി അറിയിച്ചുകൊള്ളട്ടെ. രണ്ടാം പതിപ്പ് പ്രസിദ്ധീകരിക്കാൻ എന്നെ പ്രേരിപ്പിച്ച എന്റെ പ്രിയപ്പെട്ട സുഹൃത്തുക്കളോടും നന്ദി രേഖപ്പെടുത്തുന്നു.

ഈ ചരിത്രഗ്രന്ഥത്തിൽ അതതു സമയങ്ങളിൽ ബന്ധപ്പെട്ടിട്ടുള്ള

തിരുമേനിമാരുടെ ഛായാചിത്രങ്ങൾ കഴിവതും ചേർക്കുവാനും ശ്രമിച്ചിട്ടുണ്ട്.

ഈ ചരിത്ര പുസ്തകത്തിനുവേണ്ടി റഫർ ചെയ്തിട്ടുള്ള പുസ്തകങ്ങൾ

1. മലങ്കര സുറിയാനി സഭാചരിത്രം, ഫാ. കെ. ഡേവിഡ് കോർഎപ്പിസ്ക്കോപ്പാ ബി.എ., ബി.ഡി.

2. അബ്രഹാം മല്പാൻ ചരിത്ര ഗ്രന്ഥാവലി 1.

3. മാരാമൺ മാർത്തോമ്മാ ഇടവക ചരിത്രം, എ. എം. ജോർജ്.

4. മാരാമൺ മർത്തമറിയം ഓർത്തഡോക്സ് പള്ളി, കോശി ചാക്കോ.

5. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ, പ്രൊഫ. വി. ടൈറ്റസ് വറുഗീസ്.

6. മാർത്തോമ്മാ ചർച്ച് ഡയറക്ടറി.

7. മൂന്ന് വിശ്വാസ സത്യങ്ങൾ, ഫാ. എം. വി. ജോർജ്.

സർവ്വശക്തനായ ദൈവത്തെ സ്തോത്രം ചെയ്തും പരിശുദ്ധ ദൈവമാതാവിന്റെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിച്ചുംകൊണ്ട് ഈ ചരിത്രഗ്രന്ഥം ബഹുജനസമക്ഷം സമർപ്പിച്ചുകൊള്ളുന്നു.

**എ. വി. തോമസ്**
(ഗ്രന്ഥകർത്താവ്)

മാരാമൺ
24-5-87



# ഹൃദയം നിറഞ്ഞ നന്ദിയോടെ

ഓർത്തഡോക്സ് വിശ്വാസ സംരക്ഷണാർത്ഥം ത്യാഗോജ്ജ്വല മായ പോരാട്ടം നടത്തിയ അപൂർവസാധാരണമായ ചരിത്രമാണു മാരാമൺ മർത്തമറിയം പഴയ സുറിയാനിപ്പള്ളിയുടേത്. മാരാമണ്ണിനെ പിടിച്ചുകുലുക്കി, പാലക്കുന്നത്ത് അബ്രഹാം മൽപ്പാന്റെ നേതൃത്വത്തിൽ നടന്ന നവീകരണ മുന്നേറ്റത്തിന്റെ കുത്തൊഴുക്കിന്റെ മുമ്പിൽ പിടിച്ചുനിൽക്കുക അസാദ്ധ്യമായ കാര്യമായിരുന്നു. എന്നിട്ടും സത്യവിശ്വാസത്തിന്റെ കാവൽഭടന്മാരായി നിലകൊണ്ട നമ്മുടെ പൂർവ്വികപിതാക്കന്മാർ തങ്ങൾ ന്യൂനപക്ഷമാണെന്ന ചിന്തയ്ക്ക് കീഴ്പ്പെടാതെയും കടുത്ത സാമ്പത്തിക പരാധീനതകൾക്ക് മുമ്പിൽ അടിപതറാതെയും വിശ്വാസ സംരക്ഷണം എന്ന മഹത്തായ ദൗത്യം ഏറ്റെടുത്തതിന്റെ പരിണതഫലമാണ് ഇന്നത്തെ മാരാമൺ മർത്തമറിയം പഴയ സുറിയാനിപ്പള്ളി.

ആരാധനയ്ക്കായി ഇടങ്ങൾ നിഷേധിച്ചപ്പോൾ കുടിൽ കെട്ടിയും, ഉറ്റവരുടെ മൃതശരീരങ്ങൾ മറവുചെയ്യാനാവാതെ വേദനപ്പെട്ടപ്പോഴും, നവീകരണ ആശയങ്ങൾക്കൊപ്പം സഭയെ വഞ്ചിച്ച റീത്ത് പ്രസ്ഥാനത്തിന്റെ പ്രലോഭനങ്ങൾ സ്ഥാപക വികാരിയെത്തന്നെ നഷ്ടപ്പെടുത്തിയപ്പോഴും അസാമാന്യ ധീരതയോടെ പിടിച്ചുനിന്നു മാരാമണ്ണുകാർ തങ്ങളുടെ പൂർവിക വിശ്വാസം അന്യൂനം നിലനിർത്തി.

നവീകരണക്കാർ സ്വന്തമാക്കിയ മാരാമൺ മർത്തമറിയം പള്ളിയിൽ നിന്ന് മാറി നാം ഇന്നു കാണുന്ന മാരാമൺ മർത്തമറിയം പഴയ സുറിയാനിപ്പള്ളിയിലേക്കു നടത്തിയ നീക്കവും വളർച്ചയും ശക്തമായ പോരാട്ടങ്ങളുടേയും അടിച്ചമർത്താനാവാത്ത അഭിമാനബോധത്തിന്റേതുമാണ്. വലിയ ഭൂരിപക്ഷം ഉണ്ടായിരുന്ന നവീകരണ ആശയക്കാരുടെ നടുവിൽ ഒട്ടും ശോഭചോരാതെ മാരാമൺ മർത്തമറിയം പഴയ സുറിയാനി പള്ളി പ്രൗഢിയോടെ നിലകൊള്ളുന്നു. അതേ, എല്ലാവിധ സൗകര്യങ്ങളോടുംകൂടി മലങ്കര സഭയുടെ ഒരു തിലകക്കുറിയായും ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ അഭിമാനസ്തംഭമായും ഈ ഇടവക പരിലസിക്കുന്നു.

ചരിത്രം എഴുതി സൂക്ഷിക്കുന്നതിൽ ഭാരതീയർക്കുള്ള വിമുഖത പല എഴുത്തുകാരും ചൂണ്ടിക്കാണിച്ചിട്ടുണ്ട്. അതിലേറെ കഷ്ടമാണ്

നസ്രാണികളുടെ കാര്യം. എന്നാൽ എന്റെ പ്രിയ പിതാവ് എ. വി. തോമസ് വർഷങ്ങൾക്കു മുമ്പ് ഒരു തപസ്യ കണക്കെ ഏറ്റെടുത്ത മാരാമൺ സെന്റ് മേരീസ് പള്ളിയുടെ ചരിത്രം പുതിയ തലമുറയ്ക്ക് കൂടുതൽ വ്യക്തമായി പരിചയപ്പെടുത്തിക്കൊടുക്കുവാനുള്ള ശ്രമം മാത്രമാണ് പുസ്തകത്തിന്റെ ഈ പുനപ്രസിദ്ധീകരണം. മുമ്പ് ഇറക്കിയ പുസ്തകത്തിന് എല്ലാ മേഖലകളിൽ നിന്നും നല്ല പ്രതികരണമാണ് ലഭിച്ചത്. അത് കാര്യമാത്ര പ്രസക്തമായും വസ്തുനിഷ്ഠമായും ചരിത്രപരമായും ആണ് രചിച്ചിട്ടുള്ളത് എന്നത് തന്നെ ആ പുസ്തകത്തിന്റെ ഒരു വലിയ പ്രത്യേകതയാണ്. ചരിത്രരചനയിൽ യാതൊരു മുൻപരിചയവുമില്ലാഞ്ഞ എന്റെ പിതാവിന്റെ ആ ഉദ്യമം മാരാമണ്ണിൽ സത്യവിശ്വാസത്തിന്റെ കരിങ്കൽകോട്ട കാത്തുസൂക്ഷിക്കുവാൻ ഒരു ന്യൂനപക്ഷം നടത്തിയ സാഹസിക പോരാട്ടങ്ങൾ ജനിപ്പിച്ച ആവേശം ആയിരുന്നു. എണ്ണത്തിൽ വളരെ കുറച്ചു മാത്രം വീട്ടുകാരിൽ നിന്ന് 165 ഭവനങ്ങളിലേക്കുള്ള ഇടവകയുടെ ഇന്നത്തെ പുരോഗതി ദൈവകൃപയും കാലവും, ചരിത്രവും നൽകിയ വലിയ സമ്മാനമാണ്.

മാരാമൺ മർത്തമറിയം പഴയ സുറിയാനിപ്പള്ളിയുടെ വളർച്ചയിലെ നിർണ്ണായക ഘടകമാണ് പരുമല തിരുമേനിയുടെ നാമത്തിൽ കുറിയന്നൂരിലുള്ള സെന്റ് ഗ്രീഗോറിയോസ് ചാപ്പലിന്റെ പുനർ നിർമ്മാണവും കൂദാശച്ചടങ്ങുകളും.

എന്റെ പിതാവ് ഗ്രന്ഥരചന നടത്തിയ കാലം വരെയുള്ള ഇടവകയുടെ പുരോഗമന പ്രവർത്തനങ്ങൾ ആദ്യപതിപ്പിന്റെ ഉള്ളടക്കം ആയതിനാൽ അത് ഇവിടെ ആവർത്തിക്കുന്നില്ല. എന്നാൽ അതിനുശേഷം ഇടവക നടന്നുകയറിയ വളർച്ചയുടെ പടവുകൾ സൂചിപ്പിക്കാതിരിക്കുന്നത് പൂർണ്ണമായ ചരിത്ര രചനയ്ക്ക് ചേർന്നതല്ല. അതുകൊണ്ടാണ് അവ കൂടി ചേർത്ത് ഈ ഗ്രന്ഥം പുനപ്രസിദ്ധീകരിക്കുന്നത്. പരപ്രേരണ കൂടാതെ ഈ പുസ്തകം ആദ്യമായി പ്രസിദ്ധീകരിക്കുമ്പോൾ അതൊരു സ്വതന്ത്ര ശ്രമമായിരുന്നു. ഇപ്പോഴും ഇത് ഒരു സ്വതന്ത്ര ശ്രമം തന്നെയാണെന്നു അനുസ്മരിപ്പിക്കട്ടെ.

വ്യക്തിതാല്പര്യങ്ങൾ ഒന്നും കടന്നുകൂടാതെ വസ്തുനിഷ്ഠമായി ചരിത്രസത്യങ്ങൾ അവതരിപ്പിക്കുന്നതിനു ഞാൻ പരമാവധി

ശ്രമിച്ചിട്ടുണ്ടെന്നാണ് എന്റെ ഉത്തമബോധ്യം. പള്ളിച്ചരിത്ര രചനയിൽ എന്റെ പിതാവിന്റെ ലക്ഷ്യം മനസ്സിലാക്കി അതുതന്നെ പിന്തുടരാൻ സാധിച്ചു എന്ന ചിന്ത എനിക്കു അളവറ്റ ചാരിതാർത്ഥ്യം നൽകുന്നു.

### മൂന്നാം പതിപ്പിനുവേണ്ടി റഫർ ചെയ്ത പുസ്തകങ്ങൾ

1. *സഭാ വിജ്ഞാനകോശം,* ഓർത്തഡോക്സ് സെമിനാരി, കോട്ടയം, 1993.
2. *സഭാചരിത്ര വിജ്ഞാനകോശം*, ഫാ. ഡോ. ജോസഫ് ചീരൻ.
3. *വൈദിക സെമിനാരി: മലങ്കരസഭയുടെ പവിത്രഹൃദയം*, കെ. വി. മാമ്മൻ.
4. *സമ്പൂർണ്ണ സഭാചരിത്രം എ. ഡി. 52-2014*, ഫാ. ഡോ. ജോസഫ് ചീരൻ.
5. *ഇരുപതാം നൂറ്റാണ്ടിലെ മലങ്കരസഭ*, ഫാ. ടി. ജി. സഖറിയാ & കെ. വി. മാമ്മൻ.
6. *വിലാപങ്ങൾ*, താഴത്തു പുന്നത്ര ചാണ്ടപ്പിള്ള കത്തനാർ.
7. *പ. വട്ടശ്ശേരിൽ തിരുമേനി*, കെ. വി. മാമ്മൻ.
8. *മലങ്കരസഭാ കേസുകളുടെ സമഗ്ര സമാഹാരം*, കെ. മാത്തൻ.

ഈ ഗ്രന്ഥത്തിന്റെ പരിഷ്ക്കരിച്ച മൂന്നാംപതിപ്പ് ഇറക്കുന്നതിനു ഇടയായതിൽ സർവ്വേശനെ ഞാൻ നന്ദിപൂർവ്വം നമിക്കുന്നു. പുസ്തകം വീണ്ടും പ്രസിദ്ധീകരിക്കണമെന്ന് ആവശ്യപ്പെട്ടു എനിക്കു സൽപ്രേരണ നൽകിയ ഒട്ടധികം അഭ്യുദയകാംക്ഷികളുണ്ട്. അവരോടും അവരിൽ പ്രധാനിയായ മറുകര ഡോ. പി. റ്റി. ഫിലിപ്പിനോടും പുസ്തകത്തിന്റെ എഡിറ്റിംഗും രൂപകൽപനയും ഏറ്റെടുത്തു സഹായിച്ച മലയാള മനോരമ മുൻ അസിസ്റ്റന്റ് എഡിറ്റർ കെ. വി. മാമ്മൻ കോട്ടയ്ക്കലിനോടും എനിക്കുള്ള സ്നേഹവും സന്തോഷവും അറിയിക്കുന്നു.

സർവ്വോപരി പുസ്തകത്തിന്റെ തിലകച്ചാർത്തു കണക്കെ അനുഗ്രഹാശംസകൾ നൽകിയ മലങ്കരസഭയുടെ പരമാദ്ധ്യക്ഷനായ പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായോടും സീനിയർ മെത്രാപ്പോലീത്തായും ചെങ്ങന്നൂർ ഭദ്രാസനാധിപനുമായ തോമസ് മാർ അത്താനാസിയോസിനോടും തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്താ കുറിയാക്കോസ് മാർ ക്ലിമ്മിസി

നോടും ഇപ്പോഴത്തെ വികാരി ഫാ. രാജൻ വർഗീസ്, മുൻ വികാരി അയിരൂർ തെങ്ങുംതോട്ടത്തിൽ ടി. എ. ഫീലിപ്പോസ് തരകൻ കോർ എപ്പിസ്ക്കോപ്പാ, നല്ല ലേഖനങ്ങൾ അയച്ചുതന്ന സണ്ണി കുലത്താക്കൽ, പി. എ. കോശി അമയിൽ എന്നിവരോടും എനിക്കുള്ള ബഹുമാനവും കൃതജ്ഞതയും വിനയപുരസ്സരം ആലേഖനം ചെയ്യുന്നു.

പ. ദൈവമാതാവായ കന്യകമറിയാമിന്റെ തൃപ്പാദങ്ങളിൽ നമിച്ചുകൊണ്ട് നമ്മുടെ പള്ളിച്ചരിത്രത്തിന്റെ മൂന്നാംപതിപ്പ് ആത്മസന്തോഷത്തോടെ സഭാവിശ്വാസികളുടെ കരങ്ങളിൽ സാദരം സമർപ്പിക്കുന്നു.

**ബേബി തോമസ് അമയിൽ**

03-07-2016

# ഒരു മുൻ വികാരിയുടെ ശുഭാശംസ

മാരാമൺ മർത്തമറിയം ഓർത്തഡോക്സ് പള്ളിച്ചരിത്രത്തിന്റെ മൂന്നാം പതിപ്പ് പരിഷ്ക്കരിച്ചു പ്രസിദ്ധപ്പെടുത്തുന്നതിൽ വളരെ സന്തോഷമുണ്ട്. പുതിയ ഇടവകയുടെ ആരംഭം മുതൽ തന്നെ ആ പള്ളിയുമായി എന്റെ പിതാവ് ടി. എസ്. ഏബ്രഹാം കോർഎപ്പിസ്കോപ്പായ്ക്ക് വളരെ അടുത്ത ബന്ധം ഉണ്ടായിരുന്നു. അദ്ദേഹം അമ്പതുകളുടെ ആദ്യം അവിടെ വികാരിയായി കുറേനാൾ സേവനം അനുഷ്ഠിച്ചിട്ടുമുണ്ട്. ഇടവക പുനഃസ്ഥാപിക്കുന്നതിന് മുൻകൈ എടുത്ത കാലത്ത് കെ. ടി. തോമസ് കോർഎപ്പിസ്കോപ്പായുമായി എന്റെ പിതാവിന് അടുത്ത സുഹൃത്ബന്ധവുമുണ്ടായിരുന്നു. പള്ളിയിലെ എല്ലാ കുടുംബാംഗങ്ങളുമായും നല്ല സ്നേഹ ബന്ധം പുലർത്തിയിരുന്നു.

1992 ജൂലൈ മുതൽ 1996 ജൂലൈ വരെ ഇടവകയുടെ വികാരിയായി സേവനം അനുഷ്ഠിക്കാൻ എനിക്ക് സാധിച്ചു. അന്ന് ഇടവകയിൽ ആവിർഭവിച്ച ഒരു തർക്കം പരിഹരിക്കുന്നതിന് എനിക്ക് സാധിക്കും എന്ന് ഇടവക മെത്രാപ്പോലീത്തായ്ക്ക് ഉത്തമ വിശ്വാസം ഉണ്ടായിരുന്നതിനാലാവാം എന്നെ നിയോഗിച്ചത്. ഇടവകയിലെ മുതിർന്ന ആളുകളുടെ ആത്മാർത്ഥമായ സഹകരണംകൊണ്ട് പ്രശ്നം പരിഹരിച്ചു. ആ കൂട്ടത്തിലെ ഒരു പ്രധാനിയായിരുന്ന, അന്തരിച്ച അമയിൽ എ. വി. തോമസ് (പാപ്പച്ചൻ) വളരെ ബുദ്ധിമാനും തികഞ്ഞ സഭാസ്നേഹിയും പ്രായോഗികകാര്യങ്ങളിൽ നല്ല അറിവും ഉണ്ടായിരുന്ന വ്യക്തിയായിരുന്നു. അദ്ദേഹത്തിന്റെ സഹോദരൻ എ. വി. വർഗീസ് കോർഎപ്പിസ്കോപ്പായുമായും എനിക്ക് ദീർഘകാല പരിചയവും അടുപ്പവും നിലനിർത്താനായി. പള്ളിച്ചരിത്രത്തിന്റെ ആദ്യത്തെ രണ്ടു പതിപ്പുകളും എ. വി. തോമസാണല്ലോ ഇറക്കിയത്. മൂന്നാം പതിപ്പ് പ്രസിദ്ധീകരിക്കുന്ന അദ്ദേഹത്തിന്റെ മകൻ അപ്പുവിന്റെ ആത്മാർത്ഥതയെയും പരിശ്രമത്തെയും അഭിനന്ദിക്കുന്നതോടൊപ്പം ഇടവകയ്ക്ക് എല്ലാ ശുഭാശംസകളും നേർന്നുകൊള്ളുന്നു.

**ടി. എ. പീലിപ്പോസ് തരകൻ**
**കോർഎപ്പിസ്കോപ്പാ**
**തെങ്ങുംതോട്ടത്തിൽ**



അയിരൂർ
ജൂൺ 29, 2016

# ഇടവക വികാരിയുടെ ആശംസ

അമയിൽ പരേതനായ എ. വി. തോമസ് പ്രസിദ്ധീകരിച്ച മാരാമൺ പള്ളിയുടെ ചരിത്രത്തിന്റെ മൂന്നാം പതിപ്പ് പ്രസിദ്ധീകരിക്കുന്നു എന്നറിഞ്ഞതിൽ സന്തോഷിക്കുന്നു.

സത്യവിശ്വാസത്തിൽ സഭയേയും ഇടവകയേയും കോട്ടപോലെ കാത്തുസൂക്ഷിച്ച പാരമ്പര്യം ഉള്ള ഇടവകയാണു മാരാമൺ മർത്തമറിയം പഴയ സുറിയാനിപ്പള്ളി.

ഇത്തരുണത്തിൽ ഈ ചരിത്രപുസ്തക പ്രസിദ്ധീകരണത്തിനു നേതൃത്വം നൽകുന്ന ശ്രീമാൻ ബേബി തോമസിന്റെ പ്രവർത്തനങ്ങളെ ശ്ലാഘിക്കുകയും എല്ലാ ആശംസകളും നേർന്നുകൊള്ളുകയും ചെയ്യുന്നു.

**ഫാ. രാജൻ വറുഗീസ്,**
**വികാരി**
**മാരാമൺ മർത്തമറിയം പഴയ സുറിയാനിപ്പള്ളി**

01-07-2016



# SERAMPORE COLLEGE (UNIVERSITY)

Founded by Carey, Marshman and Ward in 1818
incorporated by Royal Charter, 1827

HOOGHLY
APRIL 27, 1987

## DEPARTMENT OF THEOLOGY

അമയിൽ ശ്രീ. എ. വി. തോമസ് 'മാരാമൺ സുറിയാനിപ്പള്ളിയുടെ സംക്ഷിപ്ത ചരിത്രം' എന്ന പുസ്തകം പ്രകാശനം ചെയ്തതിന്റെ ആദ്യ പതിപ്പ് ശ്രദ്ധാപൂർവ്വം വായിച്ച് കാര്യങ്ങൾ ഗ്രഹിക്കുവാൻ സാധിച്ചത് ചാരിതാർത്ഥ്യത്തോടെ സ്മരിക്കുന്നു. മേൽപറഞ്ഞ പുസ്തകത്തിന്റെ പരിഷ്ക്കരിച്ച പതിപ്പ് പ്രസിദ്ധീകരിക്കുന്നു എന്നതിനെ സസന്തോഷം സ്വാഗതം ചെയ്യുന്നു.

ഈ പുസ്തകം ശാസ്ത്രീയമായ ഒരു ഗവേഷണത്തിന്റെ ഫലമായിട്ടുള്ളതല്ലെങ്കിലും ഭാവിയിലെ സഭാചരിത്ര ഗവേഷകന്മാർക്ക് സഹായമായിത്തീരത്തക്കവിധം മറ്റ് ജോലിത്തിരക്കുകൾക്കിടയിലും, ഒരു അത്മായക്കാരനെന്ന നിലയിലും, ഇപ്രകാരം ഒരു പ്രബന്ധം തയ്യാറാക്കുന്നതിന് ശ്രമിച്ച ശ്രീ. എ. വി. തോമസിന്റെ ഉദ്യമം ശ്ലാഘനീയമാണ്. ഈ ചരിത്ര പുസ്തകത്തിന്റെ നല്ല ഒരു ഭാഗം സ്വന്തം അനുഭവങ്ങളുടെ വെളിച്ചത്തിലും അനുഭവസമ്പന്നരായ പഴമക്കാരുമായുള്ള അഭിമുഖ സംഭാഷണത്തിൽ നിന്നു ലഭിച്ച വിവരങ്ങളുടെ അടിസ്ഥാനത്തിലും നിർമ്മിക്കപ്പെട്ടിരിക്കുന്നു എന്ന വസ്തുത ഈ ഗ്രന്ഥത്തിന് മാറ്റ് കൂട്ടുന്നു.

മാരാമൺ മർത്തമറിയം പള്ളിയ്ക്ക് മലങ്കരസഭയിൽ സ്ഥായിയായ ഒരു സ്ഥാനമുണ്ട്. ആയതിനാൽ ഈ പുസ്തകം മാരാമൺ കൊച്ചുപള്ളിയുടെ ചരിത്രമായി മാത്രമല്ല മലങ്കരസഭയുടെ ചരിത്രത്തിന്റെ ഒരു ഭാഗമായും കരുതാവുന്നതാണ്.

മാരാമൺ, മലങ്കരസഭയിലെ നവീകരണ പ്രസ്ഥാനത്തിന്റെ തറവാടാണല്ലോ. മി. എ. വി. തോമസ് ഇതിനെക്കുറിച്ചും ഈ ലഘു ഗ്രന്ഥത്തിൽ അല്പമായി പ്രതിപാദിക്കുന്നതിനാൽ സഭാഭേദമെന്യേ എല്ലാവരും വായിച്ച് അറിഞ്ഞിരിക്കേണ്ട വസ്തുതകൾ ഇതിൽ ഉൾക്കൊള്ളുന്നു.



**പ്രൊഫ. പി. റ്റി. ഫിലിപ്പ് (മറുകര)**
സെറാമ്പൂർ കോളജ്

# അഭിനന്ദനം

മുപ്പതു വർഷം മുമ്പ് എ. വി. തോമസ് അമയിൽ രചിച്ച മാരാമൺ മർത്തമറിയം പഴയ സുറിയാനിപ്പള്ളിയുടെ ചരിത്രത്തിന്റെ പരിഷ്ക്കരിച്ച മൂന്നാം പതിപ്പ് ചതുർവർണ്ണ കവറോടും അന്തരിച്ച വൈദികരുടെയും 1980-നുശേഷം വികാരിമാരായിരുന്ന വൈദികരുടെയും സഭയിലെ എല്ലാ മേല്പട്ടക്കാരുടെയും പള്ളിക്കു പുറമേ കുറിയന്നൂർ സെന്റ് ഗ്രീഗോറിയോസ് ചാപ്പലിന്റെയും കുരിശ്ശടികളുടെയും കളർ ചിത്രങ്ങളോടും കമനീയമായി രൂപകൽപ്പന ചെയ്തു പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതിൽ ഗ്രന്ഥകർത്താവിന്റെ പുത്രനായ ബേബി തോമസ് അമയിലിനെ (അപ്പു) അഭിനന്ദിക്കുന്നതിൽ അഭിമാനവും വളരെ സന്തോഷവുമുണ്ട്.

ഇടവകയിലെ ഇളംതലമുറയ്ക്ക് ലഭിച്ചിരിക്കുന്ന വിലപ്പെട്ട ഒരു പാരിതോഷികമാണ് തങ്ങളുടെ പ്രശസ്തമായ ആരാധനാലയത്തിന്റെ പൂർവ്വ ചരിത്രത്തിനു പുറമെ കഴിഞ്ഞ മൂന്നു ദശാബ്ദക്കാലത്തെ പുരോഗതിയുടെ വ്യക്തമായ ചിത്രവും ഉൾക്കൊള്ളുന്ന ഈ പുസ്തകം.

നമ്മുടെ പൂർവ്വികർ സത്യവിശ്വാസം നിലനിറുത്തുന്നതിനും നഷ്ടപ്പെട്ടുപോയ പള്ളി പുനഃസ്ഥാപിക്കുന്നതിനും വേണ്ടി ത്യാഗപൂർവ്വം ചെയ്ത മഹത്തായ സേവനങ്ങൾ അത്രവേഗം വിസ്മരിക്കാനാവില്ല. ഈ ഗ്രന്ഥം സഭയ്ക്കും വിശിഷ്യ നമ്മുടെ ഇടവകയ്ക്കും ഒരു വലിയ നിധിയാണെന്നു വിശേഷിപ്പിച്ചുകൊണ്ട് പരപ്രേരണ കൂടാതെ ഈ മൂന്നാം പതിപ്പ് ഇറക്കാൻ ബേബി തോമസിനെ സർവ്വേശ്വരൻ നിയോഗിച്ചതിൽ ഇടവകക്കാരോടൊപ്പം ഞാനും ദൈവത്തെ സ്തുതിക്കുകയാണ്.



**മാത്യു ഫിലിപ്പ് വല്യത്ത്**
(മാരാമൺപള്ളി പ്രാർത്ഥനായോഗം
ജനറൽ സെക്രട്ടറി, 2000-2016)

മാരാമൺ
ജൂൺ 26, 2016

# ഉള്ളടക്കം

# 1

# മാരാമൺ

പാലും തേനും ഒഴുകുന്ന കനാൻ ദേശത്തെ, ഒരു വെള്ളി അരഞ്ഞാണമെന്നു തോന്നുമാറ് ചുറ്റിക്കിടക്കുന്ന യോർദ്ദാൻ നദികണക്കെ, പഴയ തിരുവിതാംകൂറിന്റെ മധ്യഭാഗത്തു കുന്നുകളും നദികളും താഴ്‌വരകളും തൊഴുതു നിൽക്കുന്നതും പത്തനംതിട്ട ജില്ലയിലെ തിരുവല്ല-പത്തനംതിട്ട റൂട്ടിൽ സ്ഥിതിചെയ്യുന്നതുമായ മാരാമൺ, ജനസഹസ്രങ്ങൾ പരിപാവനമെന്നു കരുതുന്നതും പാഞ്ഞൊഴുകുന്ന പമ്പാനദിയാൽ പരിസേവിതവുമായ ഒരു നിത്യഹരിത രമ്യഭൂവിഭാഗമാണ്. ഫലദതരുനികരങ്ങളുടെയും പലതരം ഭക്ഷ്യവിളകളുടെയും സസ്യാദികളുടെയും കേദാരമായ മാരാമൺ, വിഭിന്ന മതവിഭാഗങ്ങളിലും സഭകളിലും കൂട്ടായ്മകളിലുംപെട്ടവരും മാവേലിയുടെ ഭരണകാലത്തെപ്പോലെ ഒരുമയോടു ജീവിക്കുന്നവരുമാണെന്നു എടുത്തുപറയേണ്ടതുണ്ട്.

പുരാതനമായ മലങ്കരസഭയിൽ, 19-ാം നൂറ്റാണ്ട് ഒരു പ്രത്യേക സാഹചര്യത്തിൽ നവീകരണപ്രസ്ഥാനത്തിന്റെ നഴ്സറിയായി മാറിയതും നാലക്ഷരങ്ങളിൽ ഒതുങ്ങുന്നതുമായ മാരാമണ്ണിനെ മാലോകർ അറിയുന്നത് ഈ നവീകരണ പ്രവർത്തനംകൊണ്ടും അതിനുവേണ്ട വളംനൽകി വളർത്തിയ പമ്പാമണൽപുറത്തെ പ്രശസ്തമായ മാരാമൺ കൺവൻഷൻ കൊണ്ടുമാണ്. 19-ാം നൂറ്റാണ്ടിന്റെ ആദ്യ ദശകങ്ങളിൽ കേരളത്തിൽ വന്ന സി.എം.എസ്. മിഷനറിമാരുടെ സഹായസഹകരണങ്ങളോടെ വളർന്നു വികസിച്ച എണ്ണമറ്റ പ്രോട്ടസ്റ്റന്റു സഭാവിഭാഗങ്ങളുടെയും കൂട്ടായ്മകളുടെയും കൂടാരങ്ങളും, കുടിലുകളും കൂണുപോലെ ഉയർന്നതും മാരാമണ്ണും പരിസരപ്രദേശങ്ങളിലുമാണ്. കാതോലികവും അപ്പസ്തോലികവും ഏകവും വിശുദ്ധവുമായ മലങ്കരസഭയുടെ വിശ്വാസാചാരങ്ങളെ വ്യക്തികളും സംഘടനകളും, ദൈവവചനത്തെ ദുർവ്യാഖ്യാനം ചെയ്തു പഠിപ്പിച്ചതോടുകൂടി കൂട്ടായ്മകളുടെ എണ്ണം അനുദിനം വർദ്ധിച്ചു വന്നു. സഭയ്ക്കുവേണ്ടി രചിക്കപ്പെട്ടതും ഒന്നാം നൂറ്റാണ്ടിന്റെ രണ്ടാം പാദത്തിൽ രൂപംകൊണ്ടതുമായ വേദപുസ്തകമാണു സഭയുടെ അടിസ്ഥാനമെന്നു മിഷനറിമാരും അവരെ കണ്ണ

ടച്ചു വിശ്വസിച്ച അക്ഷരജ്ഞാനമറ്റ ചില നാട്ടുകാരും പ്രചരിപ്പിച്ചു കൊണ്ടിരുന്നു (വേദപുസ്തകം ഉണ്ടാകുന്നതിനു ദശകങ്ങൾ മുമ്പുതന്നെ സഭ ഉണ്ടായിരുന്നോ സഭ ഏതിന്റെ അടിസ്ഥാനത്തി ലാണു ആരംഭിച്ചതെന്നോ സംബന്ധിച്ച ചോദ്യങ്ങൾക്കു നേരെ പുതിയ വ്യാഖ്യാതാക്കൾ പലപ്പോഴും മൗനം ദീക്ഷിക്കുന്നു). നവീ കരണ സഭകൾക്കും കൂട്ടായ്മകൾക്കും പ്രധാനമായും പ്രേഷിതപ്ര വർത്തനത്തിന്റെ പേരിൽ വിദേശത്തുനിന്നു ഡോളറും ദിനാറും പവനും മറ്റും പറന്നുവന്നു കൈകളിൽ എത്തുന്നതുകൊണ്ടാണ് എണ്ണിത്തിട്ടപ്പെടുത്താനാവാത്തവിധം കൂട്ടായ്മകൾ കൂണു കൾപോലെ ഇവിടെയും ഉയർന്നുകൊണ്ടിരിക്കുന്നതെന്നത് അനി ഷേധ്യമായ ചരിത്രസത്യം.

# 2

# മാരാമൺ മർത്തമറിയം ഓർത്തഡോക്സ് പള്ളി സ്ഥാപനം

ലോകമെങ്ങും പോയി സകല ജാതികളോടും സുവിശേഷം അറിയിക്കുക എന്ന യേശുക്രിസ്തുവിന്റെ അന്ത്യകല്പനയനുസരിച്ച് ഒന്നാം നൂറ്റാണ്ടിന്റെ രണ്ടാം പാദാരംഭത്തിൽ ഇന്ത്യയിൽ എത്തിയ മാർത്തോമ്മാശ്ലീഹായുടെ പ്രേഷിതപ്രവർത്തനത്തിന്റെ ഫലമായി കേരളത്തിൽ ഒട്ടധികം ആളുകൾ ക്രിസ്തുവിശ്വാസം സ്വീകരിച്ചു. ഇവർക്ക് ആവശ്യമായ ആരാധന നടത്തുന്നതിനായി നാടിന്റെ പല ഭാഗങ്ങളിൽ ദേവാലയങ്ങളും സ്ഥാപിച്ചു. മലയാങ്കര, പാലൂർ, നിരണം, കൊല്ലം, നിലയ്ക്കൽ, വടക്കൻപറവൂർ (കോട്ടയ്ക്കാവ്), ഗോക്കമംഗലം, തിരുവിതാംകോട് (അരപ്പള്ളി) എന്നിവ അങ്ങനെ മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ചതാണ്. എല്ലാ പള്ളികളും പരിശുദ്ധ കന്യകമറിയാമിന്റെ പേരിലാണ് എന്നും പ്രത്യേകം സ്മരണീയമാണ്. ഇവയിൽ മലയോരപ്രദേശമായ ശബരിമലയ്ക്കു സമീപം സ്ഥാപിക്കപ്പെട്ട നിലയ്ക്കൽ പള്ളിയിൽ കൂടിനടന്നവരുടെ സന്താനപരമ്പരകളിൽപെട്ടവരാണു മാരാമൺ മർത്തമറിയം പള്ളിയിലെ ആദ്യകാല അംഗങ്ങൾ.

പത്തനംതിട്ട ജില്ലയിൽപെട്ട റാന്നിയുടെ കിഴക്കായി കേരളാതിർത്തിയോട് അടുത്തുകിടക്കുന്ന സ്ഥലമാണല്ലോ നിലയ്ക്കൽ. ഇന്ത്യയുടെ ഒരു പുരാതന ക്രൈസ്തവ സംസ്കാരകേന്ദ്രമെന്നു വിശേഷിപ്പിക്കപ്പെടുന്ന നിലയ്ക്കൽ കാലക്രമത്തിൽ പല കാരണങ്ങളാൽ ക്ഷയിക്കുകയും പ്രതികൂലസാഹചര്യങ്ങളുടെ പ്രഹരം മൂലം പ്രമുഖ കർഷകരായ ക്രൈസ്തവർ ജീവരക്ഷാർത്ഥം മദ്ധ്യതിരുവിതാംകൂറിലേക്കു പലായനം ചെയ്യുകയുമാണുണ്ടായത് (നിലയ്ക്കൽ പള്ളിയുടെ അസ്തിവാരവും അവശിഷ്ടങ്ങളും അടുത്ത കാലത്തു കണ്ടുപിടിക്കാൻ കഴിഞ്ഞു. ഏതാനും ദശാബ്ദങ്ങൾക്കു മുമ്പ് ഇന്ത്യയിലെ പ്രഥമ എക്യുമെനിക്കൽ ദേവാലയം നിലയ്ക്കലിൽ തല ഉയർത്തി എന്നതും ദൈവനിയോഗം.).

ഇവർ കുടിയേറിപ്പാർത്ത സ്ഥലങ്ങളിൽ ചെങ്ങന്നൂർ, കടമ്പനാട്,

കുടശ്ശനാട്, കാഞ്ഞിരപ്പള്ളി, പൂഞ്ഞാർ, നിരണം, കല്ലൂപ്പാറ, അരുവിത്തുറ മുതലായവ ഉൾപ്പെടുന്നു. ചെങ്ങന്നൂരിൽ ചെന്നുചേർന്നവർ 13-ാം നൂറ്റാണ്ടിന്റെ അവസാനം നിർമ്മിച്ചതാണ് ഇന്നത്തെ ചെങ്ങന്നൂർ പഴയ സുറിയാനിപ്പള്ളി.

രണ്ടു നൂറ്റാണ്ടുകൾക്കുശേഷം കൃഷി, പാർപ്പിടസൗകര്യങ്ങൾ എന്നിവയെ മുൻനിർത്തി ചെങ്ങന്നൂരിൽ നിന്നു ഒരു വലിയ സംഘം ക്രൈസ്തവർ ആറന്മുള, മാരാമൺ, പൂവത്തൂർ, കോഴഞ്ചേരി, കുറിയന്നൂർ മുതലായി ജലസമൃദ്ധിയും ഫലപുഷ്ടിയുമുള്ള നദീതീര പ്രദേശങ്ങളിൽ താമസമാക്കി. ഇവർ ആദ്യകാലങ്ങളിൽ നിരണം, ചെങ്ങന്നൂർ പള്ളികളിലായിരുന്നു ആരാധന നടത്തിവന്നത്. ദൂരം, യാത്രാക്ലേശം എന്നിവ മൂലം മേൽപറഞ്ഞ പള്ളികളിൽ എത്താൻ വിശ്വാസികൾക്കു സാധിക്കാതെ വന്നു. ഈ ചുറ്റുപാടിൽ അനുപമ ദൈവാശ്രയത്തോടും അത്യുത്സാഹത്തോടും അവർ ഒത്തുചേർന്നു. മാളേക്കൽ, കുലത്താക്കൽ, ഓറേത്ത് എന്നീ പ്രമുഖ കുടുംബങ്ങളുടെ നേതൃത്വത്തിൽ പണികഴിപ്പിച്ചതാണ് മാരാമൺ സെന്റ് മേരീസ് പള്ളി (ഇപ്പോഴത്തെ മാർത്തോമ്മാ പള്ളി).

ഇന്ത്യയുടെ ദേശീയ സഭയെന്നു ചരിത്രം രേഖപ്പെടുത്തുന്ന പുരാതനമായ മലങ്കരസഭയിൽ വിവിധ കാരണങ്ങളാൽ സമുന്നതസ്ഥാനം ലഭിച്ച ഒരിടവകയാണ് മാരാമൺ മർത്തമറിയം ഓർത്തഡോക്സ് പള്ളിയെന്നു അതിന്റെ ചരിത്രം ഒന്നു ഓടിച്ചുനോക്കുന്നവർക്ക് പോലും സാഭിമാനം പറയാനാവും.

പള്ളിയുടെ ചരിത്രം ചന്ദ്രസമാനമായ വൃദ്ധിക്ഷയങ്ങളുടെയും സഭയുടെ അടിസ്ഥാന വിശ്വാസാചാര സംരക്ഷണം സംബന്ധിച്ച പോരാട്ടങ്ങളുടെയും കഷ്ടനഷ്ടങ്ങളുടെയും ശക്തമായ പുനരുദ്ധാരണത്തിന്റെയും വളർച്ചയുടെയും വികസനത്തിന്റെയും ഒരു നീണ്ടകഥയാണെന്നു വിശേഷിപ്പിക്കുന്നതിൽ തെറ്റില്ല. ഈ പള്ളി നിർമ്മാണത്തിനു നാട്ടുകാരും സംസ്കാരസമ്പന്നരും ഈശ്വരവിശ്വാസികളും ആയ ഹൈന്ദവസഹോദരങ്ങളുടെ നിർല്ലോപമായ സഹായസഹകരണങ്ങൾ ലഭിച്ചിരുന്നു എന്നു നന്ദിപൂർവ്വം അനുസ്മരിക്കേണ്ടതുണ്ട്.

## മാരാമൺ പള്ളി

മാരാമൺ സെന്റ് മേരീസ് പള്ളിയെപ്പറ്റി "മലങ്കര ഓർത്തഡോക്സ് സഭാവിജ്ഞാനകോശ"ത്തിൽ ഇങ്ങനെ പറയുന്നു:

കോഴഞ്ചേരിക്കടുത്തു മാരാമണ്ണിൽ വി. കന്യകമറിയാമിന്റെ നാമത്തിൽ നാലാം മർത്തോമ്മായുടെ കാലത്തു (ഭരണകാലം 1688-1728) ചെങ്ങന്നൂർ പള്ളിയിൽ നിന്നു പിരിഞ്ഞ വിശ്വാസികൾ സ്ഥാപിച്ചു. മലങ്കരയിൽ നവീകരണ പ്രവർത്തനം ആരംഭിച്ച പാലക്കുന്നത്ത് അബ്രഹാം മല്പാൻ ഈ പള്ളിവികാരിയും ഇടവകക്കാരനും ആയിരുന്നു. നവീകരണ തക്സാ ഉപയോഗിച്ചു ആദ്യം കുർബ്ബാന ചൊല്ലിയതും ഇവിടെ വെച്ചാണ്. ഈ പള്ളിയിൽ ഓർത്തഡോക്സുകാരും നവീകരണക്കാരും തവണ വെച്ചു കർമ്മം നടത്തിയിരുന്നു. കൊല്ലവർഷം 1079-ൽ (1904) ഓർത്തഡോക്സ് വിശ്വാസികൾക്കു വേദനാജനകമായ ചില പ്രവർത്തനങ്ങൾ നവീകരണക്കാർ നടത്തിയതിനെ തുടർന്നു 1908-ൽ ഓർത്തഡോക്സ് വിശ്വാസികൾ പുതിയ പള്ളി സ്ഥാപിച്ചു. മലങ്കര മെത്രാൻ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസിനെയും പാലക്കുന്നത്തു തോമസ് മാർ അത്താനാസ്യോസിനേയും കബറടക്കിയിരിക്കുന്നതു മാരാമൺ പള്ളിയിലാണ്.

## സഭാചരിത്ര വിജ്ഞാനകോശം

*ഓർത്തഡോക്സ് സഭാചരിത്ര വിജ്ഞാനകോശ*ത്തിൽ ഇങ്ങനെ കാണുന്നു:

**മാരാമണ്ണ് പള്ളി:** കോഴഞ്ചേരിക്കടുത്ത് കന്യകമറിയാമ്മിന്റെ നാമത്തിൽ ചെങ്ങന്നൂർ പള്ളിയിൽ നിന്ന് പിരിഞ്ഞവർ 4-ാം മാർത്തോമ്മായുടെ കാലത്ത് ഈ പള്ളി സ്ഥാപിച്ചു. പാലക്കുന്നത്ത് അബ്രഹാം മല്പാൻ സ്വന്തം ഇടവക കൂടിയായ ഈ പള്ളിയിൽ വച്ച് നവീകരിച്ച തക്സാ ആദ്യമായി ഉപയോഗിച്ചു. കേസിൽ തോറ്റെങ്കിലും നവീകരണക്കാർക്ക് ഈ പള്ളിയിൽ ഓർത്തഡോക്സ്കാരോടൊപ്പം ആരാധന നടത്താൻ അനുവാദം നൽകി. 1908-ൽ ഓർത്തഡോക്സുകാർ പുതിയ പള്ളി സ്ഥാപിച്ച് പിരിഞ്ഞുപോയി.

**മാരാമണ്ണ് സെന്റ് മേരീസ് പള്ളി:** ചെങ്ങന്നൂർ ഭദ്രാസനം. 1908-ൽ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് രണ്ടാമന്റെ അനു

വാദത്തോടെ റാഹൂർ സ്കറിയാ കത്തനാർ സ്ഥാപിച്ചു. 1930–ൽ കുലത്താക്കൽ തോമസ് കോറെപ്പിസ്ക്കോപ്പാ പുനഃസ്ഥാപിച്ചു. 1940–ൽ പാമ്പാടി മാർ ഗ്രീഗോറിയോസ് ശിലയിട്ടു. 1952–ൽ ഔഗേൻ മാർ തീമോത്തിയോസ് കൂദാശ ചെയ്തു.



**പാമ്പാടി തിരുമേനി**
**(കുറിയാക്കോസ്**
**മാർ ഗ്രീഗോറിയോസ്)**



**പ. ബസേലിയോസ്**
**ഔഗേൻ പ്രഥമൻ**
**കാതോലിക്കാ ബാവാ**

# 3

# ആഗോള സഭാരംഗത്തെ നവീകരണപ്രസ്ഥാനം

മലങ്കരസഭയിൽ കഴിഞ്ഞ രണ്ടു നൂറ്റാണ്ടുകൾക്കു മുമ്പു കടന്നു വന്ന നവീകരണപ്രസ്ഥാനത്തിന്റെ സാഹചര്യങ്ങൾ ശരിക്കു മനസ്സിലാക്കണമെങ്കിൽ 14-ാം നൂറ്റാണ്ടിൽ റോമൻ കത്തോലിക്കാ സഭയിൽ ആരംഭിച്ചു വ്യാപകമായി വളർന്ന ചില നവീകരണ സംഭവങ്ങളിലേക്ക് തിരിഞ്ഞുനോക്കിയേ തീരൂ.

റോമൻ കത്തോലിക്കാ സഭയിൽ 14-17 നൂറ്റാണ്ടുകൾക്കിടയിൽ സംഭവിച്ച വ്യതിയാനങ്ങൾ ചരിത്രപ്രധാനമാണ്. ഇംഗ്ലണ്ടിൽ ജോൺ വൈക്ലിഫും (1330-84) ബൊഹീമിയയിൽ ജോൺ ഹസ്സും (1372-1415) സഭയുടെ ഘടനയെയും ശൈലിയെയും ചോദ്യം ചെയ്തു. പാപമോചനച്ചീട്ടിന്റെ വില്പനയ്ക്കെതിരെ 1517-ൽ മാർട്ടിൻ ലൂതർ എന്ന വൈദികൻ പരസ്യമായി രംഗത്തു വന്നു. പാപ്പായുടെ അധികാരം, വി. കുർബാനയിലെ വസ്തുമാറ്റ ഉപദേശം, അവിവാഹിത പട്ടത്വം എന്നിവയെ ലൂതർ ചോദ്യം ചെയ്തു. സ്വിറ്റ്സർലണ്ടിൽ സ്വിംഗ്ളി, പാപ്പായ്ക്കും സന്യാസപ്രസ്ഥാനങ്ങൾക്കുമെതിരെ പ്രവർത്തിച്ചു. ജോൺ കാൽവിൻ 1541-ൽ നവീകരണത്തിന് ദൈവശാസ്ത്ര ചിന്ത നൽകി. ഇവയ്ക്കൊക്കെ ശക്തമായ ജനപിന്തുണ ലഭിച്ചു. ഇംഗ്ലണ്ടിലെ ഹെൻട്രി എട്ടാമൻ, പാപ്പായുടെ ആധിപത്യത്തിൽ നിന്ന് ഇംഗ്ലണ്ടിലെ ജനതയെ മോചിപ്പിച്ചു. പശ്ചിമ ജർമ്മനി, ഫ്രാൻസ്, നെതർലാണ്ട്, സ്കോട്ട്ലണ്ട് എന്നിവയിൽ നവീകരണം പടർന്നു പന്തലിച്ചു. നവീകരണസഭകൾ പ്രോട്ടസ്റ്റണ്ടുകാർ എന്നറിയപ്പെട്ടു.

1498-ൽ പോർട്ടുഗീസുകാരും തുടർന്നു ഡച്ചുകാരും, ഫ്രഞ്ചുകാരും ഇന്ത്യയിൽ വ്യാപാരാർത്ഥം വന്നശേഷം ബ്രിട്ടീഷുകാർ ഇന്ത്യയിൽ എത്തി. 1813 മുതൽ ബ്രിട്ടീഷുകാരുടെ ഈസ്റ്റ് ഇന്ത്യാ കമ്പനി, ഇന്ത്യയിലെ വ്യാപാരക്കമ്പനി എന്ന നിലയിലുള്ള കുത്തക അവസാനിപ്പിച്ചശേഷം മതപ്രവർത്തനത്തിനു പ്രാധാന്യം നൽകി. ഇതിനുവേണ്ടി ബ്രിട്ടനിൽ സ്ഥാപിതമായ സി.എം.എസ്. എന്ന സംഘത്തിലെ അംഗങ്ങൾ തിരുവിതാംകൂറിൽ പ്രവർത്തനം തുടങ്ങിയ

പ്പോൾ അവരുടെ ലക്ഷ്യം ഇന്ത്യയിൽ ഒന്നാം നൂറ്റാണ്ടു മുതൽ നിലനിന്നിരുന്ന മലങ്കരസഭയെ നവീകരിക്കുക എന്നതായിരുന്നു. സഭയെ ആംഗ്ലിക്കൻ സഭയിൽ ചേർക്കുവാനോ, ലയിപ്പിക്കുവാനോ മിഷനറിമാർ ആഗ്രഹിച്ചിരുന്നില്ല.

നവീകരണത്തിന്റെ പ്രാരംഭനടപടിയായി മലങ്കരസഭയെപ്പറ്റി പഠിക്കാൻ സി.എം.എസ്. (ചർച്ച് മിഷനറി സൊസൈറ്റി) തീരുമാനിച്ചു. തുടർന്ന് മദ്രാസ് സർക്കാരിന്റെ അപേക്ഷയനുസരിച്ചു കൽക്കട്ടയിൽ ചാപ്ലേനായിരുന്ന ഡോ. ബുക്കാനൻ 1806-ൽ തിരുവിതാംകൂറിൽ വന്നു പല സ്ഥലങ്ങളും സന്ദർശിച്ചു പഠനം നടത്തി. സി.എം.എസും, മലങ്കരസഭയും തമ്മിലുള്ള ബന്ധത്തിനു വഴിതെളിച്ച പ്രധാനികളിൽ ഒരാളും ഗ്രന്ഥകാരനുമായ ഡോ. ക്ലോഡിയസ് ബുക്കാനനെപ്പറ്റി ചില കാര്യങ്ങൾ അറിയേണ്ടതും ആവശ്യമാണ്.

## ഡോ. ക്ലോഡിയസ് ബുക്കാനൻ (1766-1815)

1797-ൽ കൽക്കട്ടായിലെത്തി. വെല്ലസ്ലിയുടെ ചാപ്ലെൻ. ക്രിസ്ത്യൻ റിസർച്ചസ് ഇൻ ഏഷ്യ (1811), എക്ലിസിയാസ്റ്റിക്കൽ എസ്റ്റാബ്ലിഷ്മെന്റ് (1805), പ്രൊമോട്ടിംഗ് ക്രിസ്ത്യാനിറ്റി ഇൻ ഇന്ത്യാ, മെമ്മോയേഴ്സ് ഓഫ് ബുക്കാനൻ എന്നീ കൃതികൾ രചിച്ചു. 1806-ൽ മലങ്കരസഭയിലെ പള്ളികൾ സന്ദർശിച്ചു. കണ്ടനാട് വച്ച് ആറാം മാർത്തോമ്മായുമായി സംഭാഷണം നടത്തി. സഭകൾ തമ്മിലുള്ള സഹകരണം, വേദപുസ്തക വിവർത്തനം എന്നിവയ്ക്കായി വടക്കും തെക്കുമുള്ള പണ്ഡിതരും ജനസമ്മതരുമായ രണ്ടു വൈദികരെ ആറാം മാർത്തോമ്മാ പരിചയപ്പെടുത്തിയതനുസരിച്ച് ബുക്കാനൻ പ്രയോജനപ്പെടുത്തി. പുലിക്കോട്ടിൽ ഇട്ടൂപ്പ് മല്പാനും കായംകുളം പീലിപ്പോസ് റമ്പാനും തിമ്മയ്യാപ്പിള്ളയും എന്നിങ്ങനെ മൂന്നുപേർ ബുക്കാനന്റെ ശമ്പളം സ്വീകരിച്ച് ബൈബിൾ പരിഭാഷയിൽ ഏർപ്പെട്ടതായി 'മെമ്മോയേഴ്സിൽ' ബുക്കാനൻ സൂചിപ്പിക്കുന്നുണ്ട്. ആറാം മാർത്തോമ്മാ സമ്മാനിച്ച സുറിയാനി വേദപുസ്തകം ബുക്കാനൻ കേംബ്രിഡ്ജ് യൂണിവേഴ്സിറ്റിയിലെ ലൈബ്രറിക്ക് സമ്മാനിച്ചു. 1808 ജനുവരി 14-ന് ബുക്കാനൻ പാലൂർ-ചാട്ടുകുളങ്ങരപ്പള്ളി സന്ദർശിക്കുകയും, ആ സ്ഥലവും പള്ളിയും ഉള്ളിലുയർത്തിയ മതിപ്പിന്റെ ആദരസൂചകമായി 'മലങ്കരയിലെ എല്ലാ പള്ളികളുടെയും പേരിൽ' ഒരു വലിയ സ്വർണ്ണപ്പതക്കം (പത്താക്ക്) ത്രോണോസിൽ സമർപ്പി

ക്കുകയും ജീവകാരുണ്യപ്രവർത്തനങ്ങൾക്കായുള്ള ഒരു സംഖ്യ കാണിക്കയായി സമർപ്പിക്കുകയും ചെയ്തു. പുലിക്കോട്ടിൽ മല്പാനും കായംകുളം റമ്പാനും പരിഭാഷപ്പെടുത്തിയ നാലു സുവിശേഷങ്ങൾ ബോംബെ കൊറിയർ പ്രസിൽ അച്ചടിച്ച് അതിന്റെ കോപ്പികളും മലങ്കരസഭയിലെത്തിച്ചു. ബോംബെ കൊറിയർ പ്രസ്സിൽ അച്ചടിച്ച ഈ ബൈബിൾ (ആദ്യത്തെ മലയാളം ബൈബിൾ വിവർത്തനം) റമ്പാൻ ബൈബിൾ, ബുക്കാനൻ ബൈബിൾ (1811) എന്നീ പേരുകളിൽ അറിയപ്പെടുന്നു. ബുക്കാനന്റെ പുസ്തകങ്ങൾ ആർത്താറ്റ് രക്തസാക്ഷികളെക്കുറിച്ച് അവശേഷിക്കുന്ന ഏക രേഖയാണ്. പിൽക്കാല മിഷണറിമാർ മലങ്കരസഭയിൽ വരുവാൻ ബുക്കാനന്റെ ഗവേഷണഗ്രന്ഥങ്ങൾ പ്രചോദനം നൽകി.

ഡോ. ബുക്കാനനെ അന്നു തിരുവിതാംകൂറിലെ ബ്രിട്ടീഷ് റസിഡണ്ടായിരുന്ന കേണൽ മെക്കാളെ ഈ പഠനത്തിൽ സഹായിച്ചു. തിരുവിതാംകൂറിലെ ആദ്യകാല റസിഡന്റുമാരായിരുന്ന കേണൽ മെക്കാളെ, കേണൽ മൺറോ എന്നിവർ വളരെ തീക്ഷ്ണതയുള്ള ക്രൈസ്തവ വിശ്വാസികളും സഭാചരിത്ര വിഷയങ്ങളിൽ പരിചയസമ്പന്നരും തിരുവിതാംകൂറിലെ സഭയിൽ നല്ല സ്വാധീനമുള്ളവരുമായിരുന്നു.

ഇക്കാലഘട്ടത്തിൽ തിരുവിതാംകൂർ റസിഡന്റായിരുന്ന കേണൽ മൺറോ തിരുവിതാംകൂറിലെ പുരാതന ക്രൈസ്തവ സമൂഹത്തിന്റെ ഉന്നമനത്തിനുവേണ്ടി പ്രവർത്തിക്കുവാൻ മിഷനറിമാരെ അയയ്ക്കണമെന്ന അഭ്യർത്ഥന സി.എം.എസിന് അയച്ചു. സി.എം.എസ്. പ്രസ്തുത അഭ്യർത്ഥന അനുഭാവപൂർവ്വം പരിഗണിക്കുകയും ഡോ. ബുക്കാനന്റെ പഠനത്തിന്റെ വെളിച്ചത്തിൽ മിഷനറിമാരെ അയയ്ക്കേണ്ടതിന്റെ ആവശ്യകത ബോധ്യപ്പെടുകയും ചെയ്തതിനാൽ എത്രയുംവേഗം മിഷനറിമാരെ തിരുവിതാംകൂറിലേക്ക് അയയ്ക്കുവാൻ തീരുമാനിച്ചു. അങ്ങനെ 1816-ൽ സഹായ മിഷൻ എന്ന പേരിൽ ആദ്യത്തെ മിഷനറിമാർ തിരുവിതാംകൂറിൽ എത്തിച്ചേർന്നു. പുരാതനമായ സെന്റ് തോമസ് ക്രിസ്ത്യാനികളുടെ ധാർമ്മിക ജീവിതത്തിലും ആദ്ധ്യാത്മിക ജീവിതത്തിലും ഉണ്ടായിരുന്ന മരവിച്ച അവസ്ഥയിൽ നിന്നും ഒരു പുതിയ ഉണർവ്വു നൽകുവാനാണ് സി.എം. എസ്. സഹായമിഷൻ പ്രവർത്തനം ആരംഭിച്ചത്. സുറിയാനി സഭയെ നവീകരിക്കുവാൻവേണ്ടി ആദ്യ മിഷനറിമാരായിരുന്ന

തോമസ് നോർട്ടൻ, ഹെൻറി ബേക്കർ, ബെഞ്ചമിൻ ബെയ്‌ലി, ജോസഫ് ഫെൻ എന്നിവർ വളരെ സ്തുത്യർഹമായ പ്രവർത്തനമാണ് ഇവിടെ നടത്തിയത്. അന്ന് സുറിയാനി ക്രിസ്ത്യാനികൾക്കു ആത്മീയ തീക്ഷ്ണതയോ സുവിശേഷ താൽപര്യമോ ഇല്ലായിരുന്നു. വേദപുസ്തകം സുറിയാനിഭാഷയിൽ മാത്രമേ ലഭ്യമായിരുന്നുള്ളു. സാധാരണജനങ്ങൾക്ക് വേദപുസ്തക പരിജ്ഞാനം ഒട്ടുമില്ലായിരുന്നു. പട്ടക്കാർതന്നെ വേദപുസ്തകം ശരിയായി മനസ്സിലാക്കിയിരുന്നില്ല. തന്മൂലം ആത്മീയമായി ഏതാണ്ട് മരിച്ച അവസ്ഥയിലായിരുന്നു ജനങ്ങൾ. പട്ടക്കാർ യാതൊരു വിദ്യാഭ്യാസവും ഇല്ലാത്തവരായിരുന്നു. പട്ടക്കാരുടെ പരിശീലനത്തിനായി ആധുനികരീതിയിലുള്ള പഠനകേന്ദ്രങ്ങൾ ഒന്നും ഇല്ലായിരുന്നു. സുറിയാനിസഭയുടെ ഇത്തരം അധഃപതനത്തിനു കാരണം ദൈവശാസ്ത്രപരമായ കാര്യങ്ങൾ, രാഷ്ട്രീയ-സാമൂഹ്യ പ്രശ്നങ്ങൾ എന്നിവ സംബന്ധിച്ച അറിവില്ലായ്മയും വിദ്യാഭ്യാസ സൗകര്യമില്ലായ്മയും ഒക്കെയായിരുന്നു. ഈ പ്രത്യേക സാഹചര്യത്തിൽ അവരുടെ ഉന്നമനത്തിനും നവീകരണത്തിനുമായിട്ടാണ് സി.എം.എസ്. മിഷനറിമാർ കേരളത്തിലെത്തിയത്. 1816-ൽ തിരുവിതാംകൂറിലെത്തിയ സി.എം. എസ്. മിഷനറിമാരെ ആദ്യം സ്വാഗതം ചെയ്തത് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയായിരുന്നു.

## കേണൽ മെക്കാളെ

ഇംഗ്ലീഷ് ഈസ്റ്റ് ഇന്ത്യാ കമ്പനി തിരുവിതാംകൂർ മഹാരാജാവുമായി ഉണ്ടാക്കിയ ഉടമ്പടിപ്രകാരം ബ്രിട്ടീഷ് ചക്രവർത്തിയുടെ ഒരു പ്രതിനിധിയെ റസിഡന്റ് എന്ന സ്ഥാനപ്പേരിൽ ദിവാൻ പദവിയിൽ നിയമിക്കുന്നതിന് തിരുവിതാംകൂർ മഹാരാജാവ് സമ്മതിച്ചു. അങ്ങനെ നിയമിതനായ ആദ്യത്തെ റസിഡന്റ് ആയിരുന്നു കേണൽ മെക്കാളെ. അദ്ദേഹം 1800 മുതൽ 1810 വരെ തിരുവിതാംകൂർ റസിഡന്റ് ആയിരുന്നു. തിരുവിതാംകൂറിലെ മിഷൻപ്രവർത്തനത്തോട് സി.എം.എസ്സിന് പ്രത്യേക താല്പര്യമുണ്ടായിരുന്നു. സുവിശേഷ തല്പരനായിരുന്ന കേണൽ മെക്കാളെ സുവിശേഷ തീക്ഷ്ണതയോ ക്രിസ്തീയ പ്രവർത്തനമോ വേണ്ടവണ്ണമില്ലാതിരുന്ന തിരുവിതാംകൂറിലെ പുരാതന സുറിയാനി സഭയെ ഉദ്ധരിക്കുവാനും സുവിശേഷ താല്പര്യം വളർത്തുവാനും ആഗ്രഹിച്ചു. ഈ ആവശ്യം സാധിച്ചു കിട്ടുന്നതിനുവേണ്ടി അദ്ദേഹം ഇന്ത്യയിലെ ഗവർണർ

ജനറലിന് ഒരു പ്രമേയം അയച്ചുകൊടുത്തു. തത്ഫലമായി ഈസ്റ്റ് ഇന്ത്യാ കമ്പനിയുടെ ചാപ്ലേനായിരുന്ന റവ. ഡോ. റിച്ചാർഡ് ഹോൾ ഖെറിനെ മദ്രാസ് ഗവർണർ ആയിരുന്ന ലോർഡ് വില്യം ബെന്റിക്ക് തിരുവിതാംകൂറിലേക്ക് അയച്ചു. 1806-ൽ ഖെർ തിരുവിതാംകൂറിലെത്തി. റവ. ഖെറിന്റെ റിപ്പോർട്ടു ലഭിച്ച ഉടൻ ഈസ്റ്റ് ഇന്ത്യാ കമ്പനി ഗവർണർ ജനറൽ മാർക്ക്യൂസ് വെല്ലസ്ലി പ്രഭു റിപ്പോർട്ടു പഠിച്ചതിനുശേഷം കൂടുതൽ വിശദമായ റിപ്പോർട്ടു സമർപ്പിക്കുവാൻ കൽക്കത്താ ഫോർട്ട് വില്യം കോളജിന്റെ വൈസ് പ്രിൻസിപ്പലായിരുന്ന റവ. ഡോ. ക്ലോഡിയസ് ബുക്കാനനെ നിയോഗിക്കുകയാണുണ്ടായത്.

ഈസ്റ്റ് ഇന്ത്യാ കമ്പനിയുടെ വിശ്വസ്തനായ ഉദ്യോഗസ്ഥനായിരുന്നു കേണൽ മെക്കാളെ. അദ്ദേഹം സി.എം.എസിന്റെ വൈസ് പ്രസിഡന്റായും പാർലമെന്റ് അംഗമായും പ്രവർത്തിച്ചിട്ടുണ്ട്. തിരുവിതാംകൂറിൽ റസിഡന്റായിരിക്കുമ്പോൾ നീതിന്യായ പരിപാലനം, സാമ്പത്തിക നിയന്ത്രണം, സൈന്യവകുപ്പ് നവീകരണം, അടിമക്കച്ചവട നിരോധനം, അനാചാരങ്ങൾ ഇല്ലാതാക്കുക, ദേവസ്വം പരിഷ്ക്കാരങ്ങൾ ആദിയായവയ്ക്കുവേണ്ടി പോരാട്ടം നടത്തി. സുറിയാനി സഭാംഗങ്ങളുടെ വിദ്യാഭ്യാസത്തിനുവേണ്ടി മൂവായിരം പൂവരാഹൻ (10500 രൂപ) അദ്ദേഹം മദ്രാസ് സർക്കാരിനെ എട്ടു ശതമാനം പലിശയ്ക്ക് ഏൽപ്പിച്ചു. കേരളത്തിലെ ക്രിസ്ത്യാനികളുടെ സമഗ്ര വളർച്ചയ്ക്കുവേണ്ടി അഹോരാത്രം പ്രവർത്തിച്ച മഹാനായിരുന്നു കേണൽ മെക്കാളെ.

## കേണൽ മൺറോ

കേണൽ മെക്കാളെയുടെ പിൻഗാമിയായി 1810-ൽ തിരുവിതാംകൂർ റസിഡന്റായി കേണൽ ജോൺ മൺറോ ചുമതലയേറ്റു. യഥാർത്ഥ ക്രിസ്തീയ വിശ്വാസിയും നല്ല വ്യക്തിബന്ധത്തിന് ഉടമയുമായിരുന്നു അദ്ദേഹം. തിരുവിതാംകൂറിലെ സുറിയാനി ക്രിസ്ത്യാനികളുടെ ആത്മീയവും ഭൗതികവുമായ ഉന്നമനത്തിനുവേണ്ടി അദ്ദേഹം ആസൂത്രണം ചെയ്ത പദ്ധതികൾ നടപ്പിലാക്കുവാൻ വേണ്ടിയാണ് സി.എം.എസ്. മിഷനറിമാർ കേരളക്കരയിലെത്തിയത്. സുറിയാനി ക്രിസ്ത്യാനികളുടെ ഇടയിൽ ഒരു നവോത്ഥാനം അനിവാര്യമാണെന്നു വിശ്വസിക്കുകയും അതിനുവേണ്ടി മദ്രാസിലെ കറ

സ്പോണ്ടൻസ് കമ്മിറ്റി മുമ്പാകെ കത്തുകളിലൂടെ അദ്ദേഹം ശക്ത മായി വാദിക്കുകയും ചെയ്തു. മദ്രാസ് കറസ്പോണ്ടൻസ് കമ്മിറ്റി സെക്രട്ടറി റവ. തോംപ്സൺ, മൺറോയുടെ മിഷനറി താല്പര്യവും ആത്മാർത്ഥതയും മനസ്സിലാക്കി 1814 സെപ്റ്റംബർ 30–ന് സി.എം. എസ്സിന്റെ സെക്രട്ടറിക്ക് അയച്ച കത്തിൽ തിരുവിതാംകൂറും മദ്രാസും ആത്മാക്കളുടെ സമൃദ്ധിയായ കൊയ്ത്തിന് വളരെ സാധ്യതയുള്ള സ്ഥലങ്ങളാണെന്നും തിരുവിതാംകൂറിലേക്ക് അയയ്ക്കുന്ന മിഷന റിമാരുടെ പൂർണ്ണ സംരക്ഷണം മൺറോ വാഗ്ദാനം ചെയ്തിട്ടു ണ്ടെന്നും എഴുതി. റവ. തോംപ്സന്റെ നിരന്തര അഭ്യർത്ഥന മാനിച്ച് തിരുവിതാംകൂറിലേക്ക് അടിയന്തരമായി മിഷനറിമാരെ അയയ്ക്കു വാൻ സി.എം.എസ്. തീരുമാനിക്കുകയും സിലോണിലേക്ക് മിഷന റിയായി പോയ റവ. തോമസ് നോർട്ടനെയും കുടുംബത്തെയും തിരുവിതാംകൂറിലേക്ക് അയയ്ക്കുകയും ചെയ്തു.

കേണൽ മൺറോയുടെ ദീർഘവീക്ഷണത്തിന്റെ ഫലമായാണ് ആദ്യം കൊല്ലത്തു താമസിച്ച തോമസ് നോർട്ടനെ ആലപ്പുഴയി ലേക്കു മാറ്റിയതും കോട്ടയവും ഒരു മിഷൻ കേന്ദ്രമായിരിക്കണം എന്നു തീരുമാനിച്ചതും. അദ്ദേഹത്തിന്റെ അഭ്യർത്ഥന മാനിച്ചാണ് റവ. ബെഞ്ചമിൻ ബെയ്ലിയെ കോട്ടയത്തേക്ക് അയച്ചത്.

ക്രൈസ്തവ സമൂഹം ദീർഘകാലമായി സഹിച്ചുകൊണ്ടിരുന്ന പല അനീതികളും കേണൽ മൺറോ നിർത്തൽ ചെയ്തു. അടിമ വേല നിർത്തൽ ചെയ്തു. യോഗ്യതയുള്ളവർക്കെല്ലാം സർക്കാർ ജോലി നൽകി, ഓരോ ജില്ലയിലും ഓരോ ക്രിസ്ത്യാനിയെ ജഡ്ജി യായി നിയമിച്ചു. സുറിയാനിക്കാരുടെ അമ്പതിൽപരം പള്ളികളോ ടനുബന്ധിച്ച് ഓരോ സ്കൂൾ സ്ഥാപിച്ചു. അധഃസ്ഥിതരും ദരിദ്രരു മായ പാവപ്പെട്ട ജനങ്ങളെ ദ്രോഹിക്കുന്നതരത്തിൽ ഏർപ്പെടുത്തി യിരുന്ന നികുതികൾ നിർത്തൽ ചെയ്യുകയും ഭരണതലത്തിൽ വലിയ പരിഷ്ക്കാരങ്ങൾ വരുത്തുകയും അഴിമതി ഇല്ലാതാക്കി ഭര ണരംഗം സംശുദ്ധമാക്കുകയും രാജ്യത്തിന്റെ വരുമാനം അനേക മടങ്ങായി വർദ്ധിപ്പിക്കുകയും ചെയ്ത മൺറോയോട് രാജകുടും ബത്തിന് ഉണ്ടായിരുന്ന ബഹുമാനവും വിശ്വാസവും അളവറ്റതാ യിരുന്നു.

സുറിയാനി സഭയുടെയും ജനങ്ങളുടെയും സമഗ്രമായ നവീക

രണത്തിനും ഉന്നതിക്കുംവേണ്ടി ഒരു മൂന്നിന പദ്ധതി മൺറോ ആവിഷ്ക്കരിച്ചു.

1. സുറിയാനി വേദപുസ്തകവും സുറിയാനി ആരാധനക്രമവും മലയാള ഭാഷയിലേക്കു വിവർത്തനം ചെയ്യുക. 2. പുരോഹിതന്മാർക്കും സമർത്ഥരായ യുവാക്കന്മാർക്കും പഠിക്കുവാൻ വേണ്ടി ഒരു കോളജ് സ്ഥാപിക്കുക. 3. 52 സുറിയാനി പള്ളികളോട് അനുബന്ധിച്ച് ഓരോ പ്രാഥമിക വിദ്യാലയം ആരംഭിക്കുക.

ഈ പദ്ധതികൾ നടപ്പിലാക്കുന്നതിനുവേണ്ടി അദ്ദേഹം സി.എം.എസ്. കമ്മിറ്റിയോട് അഭ്യർത്ഥിച്ചുകൊണ്ട് കൂടുതൽ മിഷനറിമാരെ കേരളത്തിലേക്കെത്തിച്ചു. വേദപുസ്തക വിവർത്തനത്തിനുവേണ്ടി പ്രതിമാസം നൂറു രൂപ തന്റെ ശമ്പളത്തിൽനിന്നും അദ്ദേഹം നൽകിയിരുന്നു. 1819 ജനുവരി 24-ന് അദ്ദേഹം ഇംഗ്ലണ്ടിലേക്കു മടങ്ങിപ്പോയി. 1856-ൽ നിര്യാതനായി.

കേരളത്തിലെ സുറിയാനി ക്രിസ്ത്യാനികളുടെ വിദ്യാഭ്യാസമില്ലായ്മയെപ്പറ്റി അന്നത്തെ മെത്രാപ്പോലീത്താ, കേണൽ മൺറോയോടു സംസാരിച്ചിരുന്നു. അതിന്റെ ഫലമായി 1813-ൽ സുറിയാനി ക്രിസ്ത്യാനികളുടെ സ്ഥിതിയെക്കുറിച്ച് മൺറോ അന്വേഷണം നടത്തി. സുറിയാനി പട്ടക്കാർക്കു വിദ്യാഭ്യാസം നൽകുന്നതിനുവേണ്ടി കോട്ടയത്ത് ഒരു കോളജ് ആരംഭിക്കുന്നതിന് മൺറോ സർക്കാരിൽ നിന്നും സഹായങ്ങൾ ലഭ്യമാക്കി. മദ്ധ്യതിരുവിതാംകൂറിലെ 52 പള്ളിക്കൂടങ്ങളെയും ഈ കോളജുമായി ബന്ധിപ്പിക്കുന്നതിനും തീരുമാനിച്ചു. വേദപഠനവും, സുറിയാനി, ഇംഗ്ലീഷ് ഭാഷകളും മുഖ്യ പാഠ്യവിഷയങ്ങളാക്കുവാൻ തീരുമാനമെടുത്തു. അങ്ങനെ കോട്ടയത്ത് മീനച്ചിലാറിന്റെ തീരത്ത് പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാന്റെ ഉത്സാഹത്തിൽ കോളജ് സ്ഥാപിച്ച് അദ്ധ്യയനം ആരംഭിച്ചു. പ്രസ്തുത കോളജാണ് അന്ന് കോട്ടയം കോളജെന്നും പിൽക്കാലത്ത് പഴയസെമിനാരി എന്നും അറിയപ്പെട്ട ഓർത്തഡോക്സ് വൈദികസെമിനാരി.

## പഴയസെമിനാരി

കേരളത്തിലെ കത്തോലിക്കേതര വൈദികസെമിനാരികളിൽ ആദ്യത്തേത്. 1808-ലെ കണ്ടനാട് പടിയോലയിലെ താല്പര്യപ്രകാരം 1814-ൽ കുന്നംകുളം പുലിക്കോട്ടിൽ ഇട്ടൂപ്പ് റമ്പാൻ ഈ

പഠിത്തവീട് സ്ഥാപിച്ചു. ബ്രിട്ടീഷ് റസിഡന്റ് കേണൽ മൺറോയും തിരുവിതാംകൂറിലെ റാണി ലക്ഷ്മിഭായിയും ഈ യത്നത്തിന് സഹായം നൽകി. കോട്ടയം പ്രവൃത്തിയിൽ ഗോവിന്ദപുരം കരയിൽ മീനച്ചിലാറിന്റെ തീരത്ത് 16 ഏക്കർ സ്ഥലം തിരുവിതാംകൂർ റാണി കരമൊഴിവായി യൗസേപ്പ് റമ്പാന്റെ പേരിൽ നൽകി. 1814 ഫെബ്രുവരി 15-ന് കല്ലിട്ട് പണി തുടങ്ങി. 1815 മാർച്ചിൽ പണി പൂർത്തിയാക്കി ആദ്യബാച്ചിൽ വിദ്യാർത്ഥികളെ ചേർത്തു. റമ്പാൻ പ്രധാന അദ്ധ്യാപകനായിരുന്നു. റവ. തോമസ് നോർട്ടനും ആലപ്പുഴ താമസിച്ച് സെമിനാരിയിൽ അദ്ധ്യാപനം നടത്തി.

1815 മാർച്ച് 21-ന് ഇട്ടൂപ്പ് റമ്പാൻ പഴഞ്ഞിപള്ളിയിൽ വച്ച് തൊഴിയൂരിന്റെ കിടങ്ങൻ മാർ പീലക്സിനോസിൽ നിന്ന് മേൽപട്ടസ്ഥാനം ഏറ്റതോടെ കോട്ടയം പഴയസെമിനാരി മലങ്കര മെത്രാപ്പോലീത്തായുടെ ആദ്യത്തെ ഔദ്യോഗിക ആസ്ഥാനവും സഭയുടെ കേന്ദ്ര സെക്രട്ടറിയേറ്റുമായി. 1816 നവംബർ 24-ന് അദ്ദേഹം നിര്യാതനായി 25-ന് പഴയസെമിനാരി ചാപ്പലിൽ കബറടക്കപ്പെട്ടപ്പോൾ അതൊരു തീർത്ഥാടനകേന്ദ്രമായി മാറി.

സെമിനാരിയിൽ 1817-ൽ ഇംഗ്ലീഷ് പഠനം ആരംഭിച്ചപ്പോൾ കേരളത്തിലെ ഒന്നാമത്തെ ഇംഗ്ലീഷ് ഭാഷാ പഠനകേന്ദ്രമായി. 1836-ലെ മാവേലിക്കര സുന്നഹദോസ് മിഷനറിബന്ധം വിച്ഛേദിച്ചതിന് ശേഷം നവീകരണക്കാരുമായി ഉണ്ടായ വിവാദങ്ങൾ സെമിനാരിക്കേസിന് കാരണമായി. പാലക്കുന്നത്ത് മെത്രാച്ചനിൽ നിന്ന് കേസ് വിജയിച്ച് ലഭിച്ച സെമിനാരിയിൽ പുലിക്കോട്ടിൽ മെത്രാച്ചൻ താമസമാക്കി (1886 ജൂലൈ 3-ന്). അദ്ദേഹത്തിന്റെയും പിൻഗാമി വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസിന്റെയും കബറിടങ്ങൾ വടക്കും തെക്കും മുറികളിൽ സ്ഥിതിചെയ്യുന്നു. വടക്കേ കബർ മുറിയിൽ ഡോ. പൗലോസ് മാർ ഗ്രിഗോറിയോസിന്റെ കബറിടവും ഉണ്ട്. 20-ാം നൂറ്റാണ്ടിന്റെ ആദ്യപാദത്തിൽ പാത്രിയർക്കീസ് കക്ഷിയുമായുള്ള വടംവലികളുടെ വേദിയും തൽഫലമായി നടന്ന ആനപ്പാപ്പി വധവേദിയും പഴയസെമിനാരി ആയിരുന്നു. മാനേജിംഗ് കമ്മിറ്റി കൂടുന്ന കമ്മിറ്റി മാളികയും ബസ്ഗാസാ മുറിയും സോഫിയാ സെന്ററും, ശ്രുതി, സ്മൃതി, ശ്രേയസ് മന്ദിരങ്ങളും സെമിനാരിയുടെ മുഖം പ്രൗഢഗംഭീരമാക്കുന്നു. മലങ്കരസഭയുടെ ദൃശ്യപ്രതീകമെന്ന് കോട്ടയം പഴയസെമിനാരിയെ വിശേഷിപ്പിക്കാം.

# 4

# നവീകരണം കേരളത്തിൽ

ലോകരക്ഷകനായ യേശുക്രിസ്തുവിന്റെ 12 അപ്പോസ്തോലന്മാരിൽ ഒരാളായ മാർത്തോമ്മാശ്ലീഹാ എ.ഡി. 52-ൽ ഇന്ത്യയുടെ തെക്കുപടിഞ്ഞാറെ കോണിൽ സ്ഥിതിചെയ്യുന്ന കേരളത്തിൽ സുവിശേഷം അറിയിച്ചു എന്നും ഇവിടെ സഭയും പള്ളികളും സ്ഥാപിച്ചു എന്നും ഉള്ള ചരിത്രം അനിഷേധ്യമായ ഒരു വസ്തുതയാണ്. പുരാതനകാലം മുതൽ തന്നെ ഈ സഭ 'മലങ്കരസഭ' എന്ന പേരിൽ ആണ് പ്രധാനമായും അറിയപ്പെട്ടതും. എ.ഡി. 52-ൽ കൊടുങ്ങല്ലൂരിൽ എത്തിയ മാർത്തോമ്മാശ്ലീഹാ ആദ്യം അവിടെ ചിതറിപ്പാർത്തിരുന്ന യഹൂദന്മാരോടും തുടർന്ന് മറ്റുള്ളവരോടും സുവിശേഷം അറിയിച്ചശേഷം അവർക്കാവശ്യമായ പള്ളികളും സ്ഥാപിച്ചു എന്നതും ചരിത്രസത്യമാണ്.

15-ാം നൂറ്റാണ്ടിന്റെ അന്ത്യത്തിൽ (1498) വ്യാപാരാവശ്യങ്ങൾക്കായി റോമൻ കത്തോലിക്കരായ പോർട്ടുഗീസുകാർ ഇന്ത്യയിൽ കാലുകുത്തിയതുവരെ മലങ്കരയിൽ ഒറ്റ സഭ മാത്രമേ ഉണ്ടായിരുന്നുള്ളു. പോർട്ടുഗീസുകാർ വ്യാപാരരംഗത്തു ഉയരുകയും രാഷ്ട്രീയ സ്വാധീനം ആർജ്ജിക്കുകയും ചെയ്തതോടെ കേരളത്തിലെ പുരാതന ക്രൈസ്തവരെ തങ്ങളുടെ സഭയിൽ ചേർക്കാനായി ചതുരുപായങ്ങൾ സ്വീകരിക്കുകയും ഒരു വലിയ അളവിൽ വിജയിക്കുകയും ഒട്ടധികം മലങ്കരസഭാംഗങ്ങൾ കത്തോലിക്കരാക്കപ്പെടുകയും ചെയ്തു.

തുടർന്ന് ഡച്ചുകാരും ഫ്രഞ്ചുകാരും ഇംഗ്ലീഷുകാരും ഇവിടെ വ്യാപാരാർത്ഥം എത്തുകയും തങ്ങളുടെ പ്രൊട്ടസ്റ്റന്റു സഭാവിശ്വാസങ്ങളിലേക്കു ജനങ്ങളെ ആകർഷിക്കുകയും ചെയ്തു. കാലക്രമത്തിൽ സഭകൾ വിഭജിക്കപ്പെടുകയും വ്യക്തികളും സംഘങ്ങളും പുതിയ സഭകൾ സ്ഥാപിക്കുകയും ചെയ്തു. മൂന്നു നൂറ്റാണ്ടുകൾക്കു മുമ്പ് വ്യാപാരാർത്ഥം വന്ന ബ്രിട്ടീഷുകാർ ഇന്ത്യയുടെ ഭരണസാരഥ്യം ഏറ്റെടുത്തതോടുകൂടി ക്രൈസ്തവർക്കു കൂടുതൽ സ്വാധീനവും സ്ഥാപനങ്ങളും സ്ഥാനമാനങ്ങളും കൈവന്നു. പ്രോട്ടസ്റ്റന്റു സഭാവിഭാഗങ്ങൾക്കു ഇന്ത്യയിൽ തഴച്ചുവളരാനുള്ള സാഹചര്യങ്ങളും ലഭിച്ചു.

ഈ ചുറ്റുപാടിൽ ആഗോള റോമൻ കത്തോലിക്കാ സഭയിലും ഇംഗ്ലീഷുകാരുമായുള്ള ബന്ധത്തെ തുടർന്ന് 19-ാം നൂറ്റാണ്ടിൽ മല ങ്കരസഭയിലും നവീകരണാശയങ്ങൾ കടന്നുകൂടി.

## മലങ്കരയിൽ

19-ാം ശതകത്തിന്റെ ആദ്യദശകങ്ങളിൽ രൂപംകൊണ്ട കോട്ട യത്തെ വൈദികസെമിനാരിയിൽ അദ്ധ്യാപകരായി നിയമിക്കപ്പെട്ട ചില ഇംഗ്ലീഷ് മിഷനറിമാരാണ് ഏതാനും വർഷങ്ങൾ കഴിഞ്ഞു മലങ്കരസഭയിൽ നവീകരണത്തിന്റെ വിത്തുപാകിയതെന്നു സഭാ ചരിത്രവും സെമിനാരി ചരിത്രവും സാക്ഷിക്കുന്നു. ഇതോടെ മല ങ്കരസഭയും മിഷനറിമാരും തമ്മിലുണ്ടായിരുന്ന രണ്ടു ദശാബ്ദ ക്കാലത്തെ സൗഹൃദത്തിനു ഹാനി സംഭവിക്കുകയും മാവേലിക്ക രയിൽ 1836-ൽ ചേർന്ന മലങ്കരസഭാ സുന്നഹദോസ് നവീകരണാ ശയങ്ങൾ നിരാകരിച്ചുകൊണ്ട് പടിയോല വഴി ബന്ധം വിഛേദി ക്കുകയും ചെയ്തു.

# 5

# സഭാചരിത്രപ്രധാനമായ മാവേലിക്കര പടിയോല

കോട്ടയം പഴയസെമിനാരിയിൽ ആദ്യം വളരെ സഹകരണ മനോഭാവത്തോടെ പ്രവർത്തിച്ച മിഷനറിമാരുടെ പിന്നീടുണ്ടായ സമ്മർദ്ദതന്ത്രങ്ങളുടെ ഭാഗമായി കൽക്കട്ടാ ബിഷപ്പ് ദാനിയേൽ വിൽസൺ നിർദ്ദേശിച്ച നവീകരണ പദ്ധതികളെപ്പറ്റി ആലോചിക്കാൻ ചേപ്പാട്ടു മാർ ദീവന്നാസ്യോസും തൊഴിയൂർ കുത്തൂർ മാർ കൂറിലോസും മിഷനറിമാരുടെ സാന്നിദ്ധ്യത്തിൽ 1836 ജനുവരി 6-ന് മാവേലിക്കരയിൽ വിളിച്ചുകൂട്ടിയ മലങ്കര പള്ളിപ്രതിപുരുഷയോഗ (സുന്നഹദോസ്) തീരുമാനമാണു മാവേലിക്കര പടിയോല (നിശ്ചയം) എന്ന പേരിൽ അറിയപ്പെടുന്ന സുപ്രധാന രേഖ. മാവേലിക്കര പള്ളിപ്രതിപുരുഷയോഗം മിഷനറിമാരുടെ നിർദ്ദേശങ്ങൾ അപ്പാടെ നിരാകരിച്ചാണു തീരുമാനം കൈക്കൊണ്ടത്. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ വിശുദ്ധിക്കോ അഭിമാനത്തിനോ കുറവു വരത്തക്ക യാതൊന്നും ചെയ്വാൻ തന്നോടാവശ്യപ്പെടരുതെന്നുള്ള വ്യവസ്ഥയിന്മേൽ സുറിയാനിസഭയ്ക്കും ആംഗ്ലിക്കൻ സഭയ്ക്കും പ്രായോഗികവും പ്രയോജനപ്രദവുമെന്നു കാണുന്ന ഒരു സഹകരണം ആംഗ്ലിക്കൻ സഭയുമായുണ്ടാകുന്നതിനു ആറാം മാർത്തോമ്മാ വലിയ മാർ ദീവന്നാസ്യോസ് 1806-ൽ കേരളം സന്ദർശിച്ച ഡോ. ബുക്കാനനുമായി ഒരുടമ്പടി ഉണ്ടാക്കിയിരുന്നു. അതിനെ ആസ്പദമാക്കി, സുറിയാനിസഭയെ ആംഗ്ലിക്കൻ സഭയുടെ ഒരു ലോ ചർച്ച് വിഭാഗമായ സി.എം.എസിൽ ലയിപ്പിക്കാനായിരുന്നു 1818 ഡിസംബർ മുതൽ ഇവിടെ ഉണ്ടായിരുന്ന സി.എം.എസ്. മിഷനറിമാർ ശ്രമിച്ചുപോന്നത്. ദീർഘനാളത്തെ പ്രവർത്തനങ്ങൾക്കു ശേഷവും മിഷനറിമാരുടെ ഉദ്ദേശ്യങ്ങൾ സാധിക്കാതെ വന്നപ്പോൾ 1835 നവംബർ 19-ന് കൽക്കട്ടയിലെ ആംഗ്ലിക്കൻ ബിഷപ്പ് ദാനിയേൽ വിത്സൺ കോട്ടയം സന്ദർശിച്ചു സുറിയാനി സഭയുടെ വിശ്വാസാചാരങ്ങൾക്കു അനുരൂപമായവിധത്തിൽ ചില ഭേദഗതികൾ ചെയ്വാനും സഭയിൽ ചില താത്വിക പരിഷ്ക്കാരങ്ങൾ ഏർപ്പെടുത്താനും വേണ്ട വ്യവസ്ഥകൾ ഉൾക്കൊള്ളുന്ന

നിർദ്ദേശങ്ങൾ ആണ് മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന ചേപ്പാട്ടു മാർ ദീവന്നാസ്യോസിനെ ഏല്പിച്ചത്. ഈ നിർദ്ദേശങ്ങളെപ്പറ്റിയാണ് ചേപ്പാട്ടു മാർ ദീവന്നാസ്യോസിന്റെ അദ്ധ്യക്ഷതയിൽ ചേർന്ന മാവേലിക്കര പള്ളിപ്രതിപുരുഷയോഗം ചർച്ച ചെയ്തത്. ചർച്ചകൾക്കുശേഷം നിർദ്ദേശങ്ങൾ നിരാകരിച്ചുകൊണ്ടാണ് തീരുമാനം എടുത്തത്.

ബിഷപ്പിന്റെ നിർദ്ദേശങ്ങളിൽ പറയുന്ന കാര്യങ്ങൾ സഭയുടെ ഭരണതലത്തിലുള്ള കൈയേറ്റമാണ്. ചില നിർദ്ദേശങ്ങൾ സഭ പിന്നീട് പ്രാവർത്തികമാക്കി എങ്കിലും അന്നത്തെ പരിതസ്ഥിതിയിൽ പല പരിഷ്ക്കാരങ്ങളും സ്വീകാര്യമായിരുന്നില്ല.

മിഷനറിമാരുടെ നിർദ്ദേശങ്ങൾ നമ്മുടെ ആചാരരീതികളിലും കാതലായ വിശ്വാസ സംഹിതകളിലും മാറ്റം വരുത്തണം എന്നായിരുന്നു. അവർ പൊതുവേദികളിൽ നമ്മുടെ അടിസ്ഥാന വിശ്വാസാചാരങ്ങളെ അധിക്ഷേപിക്കുക പതിവായിരുന്നു. മിഷനറിമാരുടെ ചിന്താഗതികളെ സ്വാഗതം ചെയ്ത നാട്ടുകാരായ ഏതാനും വൈദികരും മറ്റുമാണ് മലങ്കരസഭയിലെ നവീകരണത്തിനു ചൂട്ടുപിടിച്ചു കലാപക്കൊടി ഉയർത്തിയത്.

സെമിനാരിയിൽ പാരമ്പര്യമനുസരിച്ചുള്ള സുറിയാനി പഠനം നടത്തുക എന്നതായിരുന്നു സ്ഥാപകന്റെ ലക്ഷ്യമെങ്കിലും മൺറോയുടെ പ്രേരണകൊണ്ടാണ് 1817-ൽ ഇംഗ്ലീഷ് പഠനം ആരംഭിച്ചത്. 1816-ൽ ആലപ്പുഴ കേന്ദ്രമാക്കി പ്രവർത്തിച്ച സി.എം.എസ്. മിഷനറി റവ. തോമസ് നോർട്ടനാണ് ആദ്യം സെമിനാരിയിൽ വരുന്നത്. തുടർന്ന് ബെഞ്ചമിൻ ബെയ്‌ലി, ജോസഫ് ഫെൻ, ഹെൻറി ബേക്കർ എന്നിവരും സെമിനാരിയിൽ വന്നു പഠിപ്പിച്ചു. ജോസഫ് ഫെൻ പ്രിൻസിപ്പലായി. മറ്റിരുവരും മിഷൻ പ്രവർത്തനങ്ങൾക്കൊപ്പം സെമിനാരിയിലെ അദ്ധ്യയനത്തിലും സഹകരിച്ചു വന്നു. പുന്നത്ര മാർ ദീവന്നാസ്യോസും (ദീവന്നാസ്യോസ് മൂന്നാമൻ) മിഷനറിമാരും തമ്മിലുണ്ടായിരുന്ന സൗഹാർദ്ദബന്ധം സെമിനാരിയുടെ വളർച്ചയ്ക്കും പുരോഗതിയ്ക്കും വളരെ സഹായകമായിരുന്നു. ഇംഗ്ലീഷിനു പുറമെ സംസ്കൃതവും എബ്രായ ഭാഷയും സെമിനാരിയിൽ പഠിപ്പിച്ചുവന്നു. പുന്നത്ര മാർ ദീവന്നാസ്യോസ് (ദീവന്നാസ്യോസ് മൂന്നാമൻ) 1825-ൽ കാലം ചെയ്തപ്പോൾ പിൻഗാമിയായി ചേപ്പാട്ടു മാർ ദീവന്നാസ്യോസ് നാലാമൻ സഭയുടെ ഭരണം ഏറ്റെ

ടുത്തു. മിഷനറിമാരുടെ പല പ്രവർത്തനങ്ങളും ഉപദേശങ്ങളും മെത്രാപ്പോലീത്തായ്ക്കു അസ്വീകാര്യമായിരുന്നതിനാൽ അവരുമായുള്ള ബന്ധത്തിന് ഉലച്ചിൽ തട്ടി. ആദ്യമെത്തിയ മിഷനറിമാരുടെ ആദർശങ്ങളും സൽപ്പെരുമാറ്റങ്ങളും തുടർന്നു വന്ന അഹങ്കാരികളായ ചില മിഷനറിമാരിൽ കാണാനും കഴിഞ്ഞില്ല. തന്നിമിത്തം ബന്ധം കൂടുതൽ ശിഥിലമായി.

ആംഗ്ലിക്കൻ സഭയിലെ ലോ ചർച്ചു വിഭാഗത്തിൽപെട്ട സി.എം. എസ്. മിഷനറിമാർക്കു മലങ്കരസഭയുടെ വിശ്വാസാചാരങ്ങൾ പലതും മനസ്സിലാക്കാൻ കഴിഞ്ഞില്ല. സഭയുടെ വിശ്വാസാചാരങ്ങളിൽ ചില ദുഷിപ്പുകളും കടന്നു കൂടിയിരുന്നു എന്നുള്ളതും സമ്മതിക്കേണ്ടതുണ്ട്. ഈ കുറവുകൾ പരിഹരിക്കാനാണ് ആദ്യകാല മിഷനറിമാർ ശ്രമിച്ചിരുന്നത്. എന്നാൽ പിന്നീടു വന്നവർ സഭയുടെ സമൂലമായ നവീകരണമാണു ആഗ്രഹിച്ചത്. റവ. പീറ്റ് പ്രിൻസിപ്പലായപ്പോൾ അദ്ദേഹം ഒരു തീവ്രവാദിയായി മാറി. പ്രോട്ടസ്റ്റന്റ് ഉപദേശങ്ങൾ പ്രചരിപ്പിക്കാനുള്ള ഒരു വേദിയായി സെമിനാരി മാറി. മല്പാന്മാരിൽ ചിലരായ മാരാമൺ പാലക്കുന്നത്ത് അബ്രഹാം മല്പാൻ, കൈതയിൽ ഗീവർഗീസ് മല്പാൻ എന്നിവർ നവീകരണത്തിന്റെ വക്താക്കളായിത്തീർന്നു.

അന്ത്യോഖ്യൻ പാരമ്പര്യത്തിലുള്ള സഭയുടെ ആരാധന, പട്ടത്വം, അച്ചടക്കം എന്നിവയിൽ നിന്നു തങ്ങൾ വ്യതിചലിക്കുകയില്ലെന്നു സുന്നഹദോസ് പ്രഖ്യാപിച്ചുകൊണ്ട് ഒരു പടിയോല (നിശ്ചയം) എഴുതി അംഗീകരിക്കുകയാണുണ്ടായത്. ബിഷപ്പ് വിത്സന്റെ നിർദ്ദേശങ്ങൾ പരിഗണിച്ചു മിഷനറിമാരുടെ ഇഷ്ടാനുസരണം വിശ്വാസാചാരാദികാര്യങ്ങളിൽ മാറ്റം വരുത്താൻ സുറിയാനി സഭയ്ക്കു സമ്മതമല്ലെന്നു വളരെ മര്യാദപൂർവ്വമുള്ള ഒരു മറുപടിയായിരുന്നു പടിയോലയിലെ ഉള്ളടക്കം. ഇതോടെ മലങ്കരസഭയും മിഷനറിമാരും തമ്മിലുള്ള സഹകരണബന്ധം വിഛേദിച്ചു. തുടർന്ന് സി.എം. എസ്. മദ്രാസ് കറസ്പോണ്ടിംഗ് കമ്മിറ്റിയുടെ ശുപാർശയിന്മേൽ നിയമിക്കപ്പെട്ട മദ്ധ്യസ്ഥക്കോടതിയുടെ 1840 ഏപ്രിൽ നാലിലെ വിധിയനുസരിച്ച് (കൊച്ചിൻ അവാർഡ്) സുറിയാനി സഭയുടെയും സി. എം.എസിന്റെയും കൂട്ടവകാശത്തിൽ കിടന്ന ആസ്തികൾ വിഭജിക്കപ്പെട്ടു. അങ്ങനെ ഇരുവിഭാഗങ്ങളും തമ്മിലുള്ള കൂട്ടുപ്രവർത്തനം താൽക്കാലികമായിട്ടെങ്കിലും പര്യവസാനിച്ചു.

## ബിഷപ്പിന്റെ നിർദ്ദേശങ്ങൾ

സുന്നഹദോസ് ചർച്ച ചെയ്തു നിരാകരിച്ച ബിഷപ്പ് ദാനിയേൽ വിത്സന്റെ നിർദ്ദേശങ്ങൾ ചുവടെ ചേർക്കുന്നു.

1. സെമിനാരിപഠനം പൂർത്തിയാക്കി സർട്ടിഫിക്കറ്റു വാങ്ങുന്നവർക്കേ മെത്രാപ്പോലീത്താ മേലിൽ പട്ടം കൊടുക്കാവൂ.

2. പള്ളികളുടെ കണക്കു കേട്ട് കണക്കിന്റെ ഒരു പ്രതി റസിഡണ്ടിന്റെ പരിശോധനയ്ക്കായി അയയ്ക്കണം.

3. കുർബാനപ്പണം മുതലായി ഇപ്പോൾ വാങ്ങിവരുന്ന അനുഭവത്തിനു പകരം പട്ടക്കാർക്കു സ്ഥിരമായ അനുഭവം കൊടുപ്പാനുള്ള വഴി കണ്ടെത്തണം.

4. സുറിയാനിപ്പള്ളികൾ ഉള്ള എല്ലായിടത്തും പള്ളിക്കൂടങ്ങൾ ഉണ്ടാക്കണം.

5. മലയാളഭാഷയിൽ കത്തനാരന്മാർ ജനങ്ങളോട് വേദപുസ്തകത്തെ വ്യാഖ്യാനിക്കേണ്ടതാണ്.

6. നമസ്കാരങ്ങൾ പൊരുൾ തിരിച്ചു സുറിയാനി അറിയാത്തവർക്കു കൊടുത്തു നടത്തിക്കേണ്ടതാണ്.

## മിഷനറിമാർ കണ്ട "ദുഷിപ്പുകൾ"

1. ഏഴു കൂദാശകളിലുള്ള വിശ്വാസം.

2. കന്യകമറിയാമിനോടും പരിശുദ്ധന്മാരോടും മദ്ധ്യസ്ഥത അർത്ഥിക്കുന്ന പാരമ്പര്യം.

3. മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥന.

4. വാഴ്ത്തപ്പെട്ട എണ്ണയുടെ ഉപയോഗം.

5. പട്ടക്കാരന്റെ മുമ്പാകെയുള്ള കുമ്പസാരം.

6. പട്ടക്കാരുടെ നിർബ്ബന്ധിത ബ്രഹ്മചര്യം.

7. വി. കുർബാന ബലിയാണെന്നുള്ള ഉപദേശം.

## Mavelikara Padiyola

In the name of Father, Son and Holy Ghost, the one true God, Padiyola (agreement) drawn up in the year of our Lord 1836 corresponding 5th Makarom 1011 at the church dedicated to the Virgin Mother of Lord at Mavelikara, between Mar Dionysius Metropolitan of the Jacobite Syrian Church of Malankara subject to the supremacy of Mar Ignatius Pratriarch, the Father of Fathers, and the Chief of Chiefs ruling the throne of St. Peter of Antioch, the mother of all churches and his successor Mar Kurilos, and the Vicars, priests and parishesners of Ankamali and other churches under the charge of the said Metropolitan.

That where as an interview held at Kottayam between the Rt. Rev. Daniel, Lord Bishop of Calcutta and the Metropolitan, in Vrischikam last, it was proposed by the former that certain changes should be introduced in the Liturgies and ordinances of our Syrian church and whereas it was stated in reply that a conference of all the churches would be held on the subject and its determination made known, we the Jacobite Syrians being subject to the supremacy of the Patriarch of Antioch and observing as we do the Liturgies and ordinance instituted by the prelates sent under his command, cannot deviate from such Liturgies and ordinances and maintain a discipline contrary thereto, and a man of one persuasion being not authorised to preach and admonish in the church of another following a different persuasion without the permission of the respective Patriarchs, we cannot permit the same to be done against us and our churches being built by the aid of the prelates sent under the order of the Patriarch, and on the wishes of the people of each parish and ornamented by their money, and as the accounts of the annual income according to our churches under the head of voluntary contributions offerings etc, are as required by the rules furnished to our bishops, as is the custom in the churches of Antioch as well as in the churches of this and other countries following different persuasions we are without the power and feel disinclined, to follow and cause to be followed a different procedure from the above.

That the Honourable Colonel Macaulay having taken a loan of

3000 star pagodas from great (valia) Mar Dionysius who died in 983, gave him a bond for the same. The interest on the amount having fallen in arrears, Mar Dionysius Metropolitan who died in 992 made a representation to Col. Munro and received the interest with which he (Dionysius) built the Seminary at Kottayam. Having also collected at the Seminary the money brought by the prelates that had come here from Antioch and the property left by the late Bishops of the pakalomattom family: Mar Dionysius laid out a protion of this together with the donation made by HIS HIGHNESS THE MAHARAJA on behalf of the Syrian Christian Youths, on Kanom and therewith met the expense of their education. The Reverend the missionaries who have come down to Kottayam, in their profuse benevolence taught the youth at the Seminary, English and other languages, protected our children like loving fathers, caused books to be printed for the benefit of all classses, rendered all necessary help in maintaining the prevailing discipline of the Syrian Church caused the annual interest due, to be drawn on the receipt of the Metropolitan had superintendence over the affairs of the Seminary and caused ordination to be made agreeable to the request of the people and the power of the prelates. While affairs were being thus conducted the Missionaries took to managing the Seminary without consulting the Metropolitan, themselves expended the interest money drawn annually on the receipt of the Metropolitan, dispersed the deacons instructed in the Seminary, conducted affairs in opposition to the discipline of the Church and created dissensions amongst us, all of which have occasioned much sorrow and vexation. For this reason we do (would) not follow any faith or teaching other than the Orthodox faith of the Jacobite Syrian Christians, to the end that we may obtain salvation through the prayers of everhappy, holy, and everblessed Mother of God, the redresser of all complaints and through the prayers of all Saints. Witness, Father, Son and Holy Ghost.

Amen.

(മലങ്കര സുറിയാനി സഭാചരിത്രം, Fr. K. David Cor Episcopa B.A. B.D.)

## അബ്രഹാം മല്പാൻ

പാലക്കുന്നത്തു അബ്രഹാം മല്പാനെപ്പറ്റി ഓർത്തഡോക്സ് സഭാവിജ്ഞാനകോശത്തിൽ ഇങ്ങനെ പറയുന്നു: മലങ്കരയിലെ നവീകരണ നേതാക്കളിൽ പ്രഥമൻ. മാർത്തോമ്മാ സഭയുടെ സ്ഥാപകനേതാവ്. മലങ്കരസഭയിലെ ഒരു വൈദികനും പഴയസെമിനാരിയിലെ അദ്ധ്യാപകനുമായിരുന്നു. മാരാമൺ പാലക്കുന്നത്തു കുടുംബത്തിൽ ജനിച്ചു. വിദേശത്തുനിന്നു വന്ന മാർ അത്താനാസ്യോസിൽ നിന്നു 1821-ൽ കശ്ശീശാപട്ടം അഴിച്ചു വാങ്ങിയതിനു മറ്റു മൂന്നു പട്ടക്കാരോടൊപ്പം ഇദ്ദേഹത്തെയും ചേപ്പാട്ടു മാർ ദീവന്നാസ്യോസ് ശിക്ഷണനടപടികൾക്കു വിധേയനാക്കി. സി.എം.എസ്. മിഷനറിമാർ മലങ്കരയിൽ പ്രചരിപ്പിച്ച പ്രൊട്ടസ്റ്റന്റു വിശ്വാസരീതികൾ അനുസരിച്ചു മലങ്കരസഭയിൽ നവീകരണം നടപ്പാക്കാൻ ഇദ്ദേഹം പരിശ്രമിച്ചു. പരേതർക്കു വേണ്ടിയുള്ള പ്രാർത്ഥന, പരിശുദ്ധന്മാരോടുള്ള മദ്ധ്യസ്ഥത മുതലായവ അനാവശ്യമാണെന്ന് ഇദ്ദേഹം പഠിപ്പിച്ചു. ഇദ്ദേഹം 1837-ൽ വി. കുർബാന തക്സായിൽ യഥേഷ്ടം തിരുത്തലുകൾ വരുത്തി ഉപയോഗിക്കാൻ തുടങ്ങിയപ്പോൾ മലങ്കരമെത്രാപ്പോലീത്താ ആയിരുന്ന ചേപ്പാട്ടു മാർ ദീവന്നാസ്യോസ് നാലാമൻ ഇദ്ദേഹത്തെയും അനുയായികളെയും മുടക്കി. പിന്നീടു മലങ്കര മെത്രാപ്പോലീത്തായായിരുന്ന പാലക്കുന്നത്തു മാത്യൂസ് മാർ അത്താനാസ്യോസ് ഇദ്ദേഹത്തിന്റെ സഹോദരപുത്രനും മാർത്തോമ്മാ സഭയുടെ പ്രഥമ മെത്രാപ്പോലീത്താ ആയിരുന്ന തോമസ് മാർ അത്താനാസ്യോസ് പുത്രനുമാണ്. ഭക്തനായിരുന്ന ഇദ്ദേഹം 1846-ൽ നിര്യാതനായി. മാരാമൺ പള്ളി സെമിത്തേരിയിൽ അന്ത്യവിശ്രമം കൊള്ളുന്നു.

# 6

# നവീകരണാരംഭകാലത്തു സഭയിലുണ്ടായ സംഭവങ്ങൾ

മാവേലിക്കര സുന്നഹദോസ് (1816) നിശ്ചയങ്ങളെ അവഗണിച്ചു തക്സാ പരിഷ്ക്കരിക്കുകയും വിശ്വാസാചാരങ്ങളിൽ മാറ്റം വരുത്തുകയും ചെയ്ത അബ്രഹാം മല്പാനെയും സഹപ്രവർത്തകരെയും ചേപ്പാട്ടു മാർ ദീവന്നാസ്യോസ് മുടക്കി. "വേദപുസ്തകത്തിനും ക്രിസ്തീയ സഭയുടെ പൂർവ്വനടപടികൾക്കും അനുസരണമായി സഭയിലെ വിശ്വാസാചാരങ്ങളെ ക്രമപ്പെടുത്തണമെന്നുദ്ദേശിച്ചു പ്രവർത്തിച്ചതു മലങ്കരസഭയുടെ മേല്പട്ടക്കാരനും ഭൂരിപക്ഷം ജനത്തിനും എതിരായിത്തീരുകയും മല്പാന്റെ ശിഷ്യന്മാരായ ശെമ്മാശന്മാർക്കു പട്ടം കൊടുക്കുന്നതല്ലെന്നു മെത്രാൻ നിശ്ചയിക്കുകയും ചെയ്തതിനാൽ മല്പാനുണ്ടായിരുന്ന വ്യസനം അല്പമല്ലായിരുന്നു" എന്നാണു അബ്രഹാം മല്പാന്റെ ജീവചരിത്രത്തിൽ പറയുന്നത്. "ദൈവികമായ ഈ ഉദ്യമത്തെ തൽക്കാലം സഭ പൊതുവേ സ്വീകരിക്കുകയില്ല. അപ്രത്യക്ഷമായതുകൊണ്ട്, അക്കാര്യത്തിൽ അനുകൂലമായിട്ട് ഒരു മേല്പട്ടക്കാരൻ ഉണ്ടായിരിക്കണമെന്ന്" മല്പാൻ കരുതിയതായും ജീവചരിത്രത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു. മല്പാന്റെ ഭാഗിനേയനായ പാലക്കുന്നത്തു മാത്യൂസ് ശെമ്മാശനെ മർദ്ദീനിലെ പാത്രിയർക്കീസിൽ നിന്നു മേല്പട്ടസ്ഥാനം സ്വീകരിക്കുന്നതിന് അയയ്ക്കണമെന്നും മറ്റും തീരുമാനിച്ചു.

മാത്യൂസ് ശെമ്മാശൻ 1841-ൽ സിറിയയിലേക്കു പോയി. അദ്ദേഹത്തെ 1842-ൽ (1017 കുംഭം 2) ഏലിയാസ് പാത്രിയർക്കീസ്, മെത്രാപ്പോലീത്തായായി വാഴിച്ചു. അത്താനാസ്യോസ് എന്ന സ്ഥാനപ്പേരും നൽകി. 1843 മെയ് മാസത്തിൽ അദ്ദേഹം കൊച്ചിയിൽ തിരിച്ചെത്തി. മലങ്കരയിൽ നിന്നു ആദ്യമായി സിറിയയിലെ മർദ്ദീനിൽ ചെന്നു മേല്പട്ടസ്ഥാനം സ്വീകരിച്ച വ്യക്തിയാണ് മാർ അത്താനാസ്യോസ്. മടങ്ങിവന്ന ഉടൻ തന്നെ ചേപ്പാട്ടു മെത്രാച്ചനു തിരുവെഴുത്തു വിളംബരം മൂലം നൽകിയിരുന്ന അംഗീകാരം പിൻവലിപ്പിച്ചു തനിക്ക

നുകൂലമായി വിളംബരം പുറപ്പെടുവിക്കണമെന്നു മാർ അത്താനാസ്യോസ് തിരുവിതാംകൂർ ഗവൺമെന്റിൽ അപേക്ഷ നൽകി. പാത്രിയർക്കീസ് നൽകിയ സുസ്താത്തിക്കോന്റെയും (ആ രേഖ ആരും ഒരിക്കലും കണ്ടിട്ടില്ല എന്ന് ചരിത്രകാരനായ ഫാ. ഡോ. ജോസഫ് ചീരൻ പറയുന്നു) തിരുവിതാംകൂർ രാജാവിനുള്ള എഴുത്തിന്റെയും പകർപ്പുകൾ റസിഡന്റിനും അയച്ചുകൊടുത്തു. മതപരമായ എല്ലാ സംഗതികളിലും മലങ്കരയിലെയും മറ്റു സ്ഥലങ്ങളിലെയും സുറിയാനി ക്രിസ്ത്യാനികളുടെ പരമാധികാരിയായ അന്ത്യോക്യാ പാത്രിയർക്കീസ്, ചേപ്പാട്ടു മാർ ദീവന്നാസ്യോസിനെ സസ്പെൻഡു ചെയ്തിരിക്കുന്നുവെന്നും മാർ അത്താനാസ്യോസ് റസിഡന്റു ജനറൽ കല്ലന്റെ പേർക്കെഴുതി. പാത്രിയർക്കീസ് നിയമിച്ചു എന്ന ഏക കാരണത്താലാണ് വിളംബരം ആവശ്യപ്പെട്ടതെന്നും റോയൽ കോടതിവിധിയിൽ ഉദ്ധരിച്ചിട്ടുള്ള അദ്ദേഹത്തിന്റെ പല കത്തുകളിൽ നിന്നു വ്യക്തമാണ്.

## മാത്യൂസ് മാർ അത്താനാസ്യോസ് (1818–1877)

*സഭാചരിത്രവിജ്ഞാനകോശ*ത്തിൽ ഇങ്ങനെ പറയുന്നു: മാരാമൺ പാലക്കുന്നത്ത് അബ്രഹാം മല്പാന്റെ സഹോദരപുത്രൻ. 1818 മേടം 10-ന് ജനിച്ചു. ചേപ്പാട്ടു മാർ ദീവന്നാസ്യോസ് ശെമ്മാശുപട്ടം നൽകി. നവീകരണപദ്ധതികൾ നടപ്പാക്കിയതിന്റെ പേരിൽ മലങ്കര മെത്രാൻ മുടക്കി. അബ്രഹാം മല്പാൻ ഇദ്ദേഹത്തെ സിറിയായിൽ അയച്ചു. 1843 മെയ് മാസത്തിൽ തിരികെ കൊച്ചിയിലെത്തി. കണ്ടനാട്ട് വച്ച് മലങ്കര മെത്രാൻ വിളിച്ചുകൂട്ടിയ പ്രതിപുരുഷയോഗത്തിൽ നവാഗത മെത്രാൻ പതിവിൻപടി സുസ്താത്തിക്കോൻ സീനിയർ മെത്രാപ്പോലീത്തായെ ഏല്പിക്കുകയോ വായിക്കുകയോ ചെയ്തില്ല. പിന്നീട് ഏതാനും അനുയായികളെ കല്ലുങ്കത്രയിൽ വിളിച്ചു സുസ്താത്തിക്കോൻ വായിച്ചുവത്രേ. കൃത്രിമമായിരുന്നു ആ സുസ്താത്തിക്കോൻ. അതിന്റെ ഒറിജിനൽ ആരും കണ്ടിട്ടില്ല. വിവാദങ്ങളുടെ മദ്ധ്യേ, മലങ്കരസഭ ആവശ്യപ്പെട്ടതനുസരിച്ച് യൂയാക്കീം മാർ കൂറിലോസ് മലങ്കരയിലെത്തി. മലങ്കര മെത്രാപ്പോലീത്താസ്ഥാനം ചേപ്പാട്ടു മെത്രാച്ചൻ രാജിവച്ചു. പുതിയ മലങ്കര മെത്രാപ്പോലീത്താ ആയി പാലക്കുന്നത്ത് മാത്യൂസ് അത്താനാസ്യോസിനെ സ്ഥിരപ്പെടുത്തിക്കൊണ്ട് 1852-ൽ മഹാരാജാവ് വിളംബരം പ്രസിദ്ധപ്പെടുത്തി.

മർദ്ദീനിൽ ചെന്ന് മേല്പട്ടസ്ഥാനം ഏറ്റ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ്, മാത്യൂസ് മാർ അത്താനാസ്യോസിൽ നിന്ന് നിന്ന് സഭയെ മോചിപ്പിക്കാൻ നടത്തിയ എല്ലാ ശ്രമങ്ങളും പരാജ യപ്പെട്ടപ്പോൾ 1873-ലെ പരുമലയോഗ തീരുമാനപ്രകാരം അന്ത്യോഖ്യാ പാത്രിയർക്കീസ് ക്ഷണിക്കപ്പെട്ടു. ക്ഷണം സ്വീകരിച്ച് മലങ്കരയിലെത്തിയ പത്രോസ് മൂന്നാമൻ മഹാരാജാവിനെ കണ്ട് മുടക്കപ്പെട്ട അത്താനാസ്യോസിന്റെ പേരിൽ നൽകപ്പെട്ട വിളംബരം പിൻവലിക്കുവാൻ അഭ്യർത്ഥിച്ചു. അത് സഫലമായി. നിരന്തരമായി അഭ്യർത്ഥിച്ചിട്ടും പാത്രിയർക്കീസുമായി ഒരു കൂടിക്കാഴ്ചയ്ക്ക് പാല ക്കുന്നത്ത് മെത്രാച്ചൻ സന്നദ്ധനായില്ല. തിരു-കൊച്ചി മഹാരാജാ ക്കന്മാർ വിളംബരം റദ്ദാക്കി. അതോടെ അദ്ദേഹം കോടതികൾക്കു വിധേയനായി. 1868-ൽ പിൻഗാമിയായി ഏബ്രഹാം മല്പാന്റെ പുത്രനെ തോമസ് മാർ അത്താനാസ്യോസ് എന്ന പേരിൽ വാഴിച്ചു. തൊഴിയൂരിൽ ആലത്തൂർ പനയ്ക്കൽ യൗസേഫ് മാർ കൂറിലോ സിനെയും വാഴിച്ചു. 1877-ൽ നവീകരണത്തിന്റെ ഈ പ്രഥമ മെത്രാൻ അന്തരിച്ചു. മാരാമൺ പള്ളിയിൽ അടക്കപ്പെട്ടു.

പാലക്കുന്നത്തു മാത്യൂസ് മാർ അത്താനാസ്യോസ് സാധ്യമാ കുന്ന സ്ഥലങ്ങളിൽ നവീകരണം വരുത്തിയും അനുകൂലമല്ലാത്ത ചുറ്റുപാടുകളിൽ നവീകരണം വരുത്താതെയും ആരാധനകൾ നട ത്തിവന്നു. നവീകരണമെത്രാനിൽ നിന്നു അബ്രഹാം മല്പാൻ കുർബാന സ്വീകരിച്ചില്ല. നവീകരിച്ച തക്സാ ഉപയോഗിച്ചു കുർബാന നൽകിയാലും പിന്നീടു നവീകരിക്കാത്ത തക്സാ ഉപ യോഗിക്കാൻ മടിക്കാതിരുന്ന സഹോദരപുത്രൻ കൂടിയായ മെത്രാ ച്ചനെ ഒഴിവാക്കി കൈതയിൽ ഗീവറുഗീസ് മല്പാനിൽ നിന്നാണു അബ്രഹാം മല്പാൻ ഒടുവിൽ കുർബാന സ്വീകരിച്ചത്. കോതമം ഗലം മുത്തപ്പന്റെ പ്രതിമ മാരാമണ്ണു പള്ളിയിൽ നിന്നു നീക്കം ചെയ്തു. യൽദോ ബാവായുടെ പെരുനാൾ ആ പള്ളിയിൽ നിർത്ത ലാക്കിയ മല്പാൻ മലങ്കരയിൽ നവീകരണത്തിനു ശക്തമായ അടി ത്തറപാകി എന്ന സംതൃപ്തിയോടെയാണ് കടന്നുപോയത്.

നവീകരണചരിത്രത്തിന്റെ ആധികാരിക വക്താവായിരുന്ന കെ. എൻ. ദാനിയേൽ എഴുതുന്നു: “ഏബ്രഹാം മല്പാൻ, കൈതയിൽ ഗീവറുഗീസ് മല്പാൻ മുതലായ മഹാന്മാർ മെത്രാപ്പോലീത്തായുടെ വിരോധത്തേയും പലവിധമായ പീഡനങ്ങളേയും വകവെയ്ക്കാതെ

തങ്ങളുടെ ഇടവകകളിൽ നവീകരിച്ച തക്സാ 1837 മുതൽ ഉപയോഗിച്ചു വന്നു. പിന്നീട് മാത്യൂസ് മാർ അത്താനാസ്യോസ് മലങ്കര സഭയുടെ ഭരണം ഏറ്റെടുത്തതോടുകൂടി നവീകരണത്തിനു പ്രചാരമുണ്ടായി."

മാത്യൂസ് മാർ അത്താനാസ്യോസ് നവീകരണാനുകൂലിയല്ലെന്നുള്ള ചുരുക്കം ചില ചരിത്രകാരന്മാരുടെ അഭിപ്രായങ്ങൾ അടിസ്ഥാനമില്ലാത്തവയാണ്. മെത്രാപ്പോലീത്താ 1865-ൽ മൂന്നാം പതിപ്പായി പ്രസിദ്ധപ്പെടുത്തിയ "സുറിയാനി ക്രിസ്ത്യാനികളുടെ നമസ്കാരപ്പുസ്തക"ത്തിൽ' കൗമ്മാ പ്രാർത്ഥനയുടെ അവസാനം ചൊല്ലുന്ന "കൃപനിറഞ്ഞ മറിയമേ" എന്ന പ്രാർത്ഥന ഉപേക്ഷിച്ചിരിക്കുന്നു. ഒമ്പതാംമണി നമസ്കാരത്തിൽ മരിച്ചുപോയവരെ ഓർക്കുന്ന "അനുഗ്രഹങ്ങൾ നിറഞ്ഞിരിക്കുന്നവനെ" എന്നുള്ള മാർ ബാലായിയുടെ അപേക്ഷയും വിട്ടുകളഞ്ഞിരിക്കുന്നു. സൂത്താറാ നമസ്കാരത്തിലെ മാർ അപ്രേമിന്റെ രാഗത്തിൽ ചൊല്ലുന്ന ശയന പ്രാർത്ഥനയിൽ

"നിന്നെപ്പെറ്റെന്നമ്മയുടെ
നിന്നോടുള്ള അപേക്ഷയാലെ
എനിക്കുള്ള ശയനത്തിന്മേൽ
തിന്മപ്പെട്ടവനണയരുതേ" എന്ന വരികൾ പരിശുദ്ധ കന്യകമറിയാമിനെ ഒഴിവാക്കാനായി താഴെപ്പറയുംപ്രകാരം മാറ്റിയിരിക്കുന്നു.

'കാരുണ്യ ഉടയവനോട്
നിനക്കുള്ള അപേക്ഷയാലെ
എനിക്കുള്ള ശയനത്തിന്മേൽ
തിന്മപ്പെട്ടവനണയരുതേ."

ഇങ്ങനെ വാമൊഴിയാലും വരമൊഴിയാലും നവീകരണം പ്രചരിപ്പിച്ച മെത്രാച്ചൻ നവീകരണത്തിന്റെ പ്രചാരകനല്ലെന്നു ആരും പറയുകയില്ല.

മാത്യൂസ് മാർ അത്താനാസ്യോസിന്റെ പിൻഗാമിയായി തോമസ് മാർ അത്താനാസ്യോസിനെ സഭാ സമിതികളോട് ആലോചിക്കാതെ സ്വന്തയിഷ്ടപ്രകാരം അദ്ദേഹം വാഴിച്ചു.

## തോമസ് മാർ അത്താനാസ്യോസ് (1837-1893)

മാരാമൺ പാലക്കുന്നത്ത് ഏബ്രഹാം മല്പാന്റെ പുത്രനായി 1837 ഒക്ടോബറിൽ ജനിച്ചു. പഴയസെമിനാരി, സി.എം.എസ്. ഹൈസ്കൂൾ എന്നിവിടങ്ങളിലും മദ്രാസിലുമായി വിദ്യാഭ്യാസം നടത്തി വൈദികനായി. മാരാമൺ ഇടവകയിൽ നിയമിതനായി. 1868 മെയ് 31-ന് പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസ്യോസ് ഇദ്ദേഹത്തെ മേല്പട്ടക്കാരനാക്കി. 1877-ൽ അത്താനാസ്യോസിന്റെ പിൻഗാമിയായി കോട്ടയം പഴയസെമിനാരിയിൽ മലങ്കര മെത്രാപ്പോലീത്തായുടെ ചുമതലകളിൽ പ്രവേശിച്ചു. സെമിനാരിക്കേസിൽ ഇദ്ദേഹമായിരുന്നു പ്രധാന പ്രതി. മുൻഗാമി പ്രസിദ്ധപ്പെടുത്തിയത് എന്നവകാശപ്പെട്ട് സെമിനാരിക്കേസിന്റെ ആവശ്യത്തിലേക്കായി *മലങ്കരക്കാനോൻ* എന്ന ഒരു വ്യാജരേഖ രണ്ടാം പതിപ്പ് എന്ന് വിവരിച്ചുകൊണ്ട് പ്രസിദ്ധപ്പെടുത്തുകയും കോടതിയിൽ ഹാജരാക്കുകയും ചെയ്തു. ജില്ലാക്കോടതിയിലും ഹൈക്കോടതിയിലും തോറ്റപ്പോൾ ഇദ്ദേഹം റോയൽക്കോടതിയിൽ അപ്പീൽ നൽകി. ഇവിടെയും ഭൂരിപക്ഷവിധി അദ്ദേഹത്തിനെതിരായിരുന്നു. മഹാരാജാവ് മുൻകൈ എടുത്തു നടത്തിയ അനുരഞ്ജന ശ്രമത്തോട് ഇദ്ദേഹം സഹകരിച്ചില്ല. ഭൂരിപക്ഷവിധി നടപ്പിലാക്കുവാൻ രാജാവ് കല്പനയായി. 1889-ലെ റോയൽക്കോടതി വിധിയനുസരിച്ച് സ്ഥാനചിഹ്നങ്ങളും പഴയസെമിനാരിയും അദ്ദേഹം ഒഴിഞ്ഞ് കേസിൽ ജയിച്ച പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസിന് കൈമാറി. നവീകരണക്കാർ ഇദ്ദേഹത്തിന്റെ നേതൃത്വത്തിൽ ഔദ്യോഗികമായി 'മാർത്തോമ്മാസഭ' എന്ന പേരിൽ നവീനസഭ രൂപീകരിച്ചു. 1893 ആഗസ്റ്റ് 10-ന് നിര്യാതനായി. മാരാമൺ പള്ളിയിൽ കബറടങ്ങി.

### മാർത്തോമ്മാ സഭ

സി.എം.എസ്. മിഷണറിമാരുടെ നവീകരണശ്രമങ്ങളെ 1836-ലെ മാവേലിക്കര സുന്നഹദോസ് പരാജയപ്പെടുത്തിയതിനെ തുടർന്ന് അവരുടെ അനുകൂലികൾ സഭ വിട്ടുപോയി. എങ്കിലും പാലക്കുന്നത്ത് അബ്രഹാം മല്പാന്റെ നേതൃത്വത്തിൽ ഒരു വിഭാഗം സഭയിൽ നവീകരണാനുകൂലികളായി തുടരുകയും അനധികൃതമായി നവീകരിച്ച തക്സാപ്രകാരം കുർബ്ബാന അർപ്പിക്കുവാൻ ധൈര്യപ്പെടുകയും ചെയ്തു. തുടർന്ന് അന്നത്തെ മലങ്കര മെത്രാപ്പോ

ലീത്താ ചേപ്പാട്ട് മാർ ദീവന്നാസ്യോസ് അച്ചടക്കരാഹിത്യത്തെ മുൻനിർത്തി പാലക്കുന്നത്ത് മല്പാനെയും അനുയായികളെയും മുടക്കുകയും ചെയ്തതോടെ സഭയിൽ പ്രതിസന്ധിയായി. സ്വസഹോദരപുത്രൻ പാലക്കുന്നത്ത് മാത്യൂസ് ശെമ്മാശൻ വിദേശത്ത് ചെന്ന് മെത്രാനായി എന്ന അവകാശവാദവുമായി 1843-ൽ കൊച്ചിയിലെത്തിയതോടെ പ്രശ്നങ്ങൾ ഗുരുതരമായി. വിവാദാതീതമല്ലാതിരുന്ന സുസ്താത്തിക്കോൻ മെത്രാപ്പോലീത്താ വിളിച്ചുകൂട്ടിയ യോഗത്തെയോ മെത്രാപ്പോലീത്തായെയോ ഏൽപ്പിക്കാതെ നവീകരണാനുയായികളെ മാത്രം വിളിച്ചുകൂട്ടി വായിച്ചതും തർക്കമായി. മലങ്കരസഭയുടെ ആവശ്യത്തെപ്രതി പാത്രിയർക്കീസയച്ച യുയാക്കീം കൂറിലോസ്, സ്തേപ്പാനോസ് മാർ അത്താനാസ്യോസ് എന്നിവർക്ക് ഫലപ്രദമായി ഒന്നും ചെയ്യാനായില്ല. ചേപ്പാട്ട് മെത്രാച്ചൻ രാജിവെച്ച ഒഴിവിൽ പാലക്കുന്നത്തെ മെത്രാച്ചനെ നിയമിച്ചുകൊണ്ട് രാജകീയ വിളംബരം പുറപ്പെട്ടതോടെ അദ്ദേഹം കോടതികൾക്ക് അപ്രാപ്യനായി.

പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് 1856-ൽ മർദ്ദീനിൽ പോയി മേല്പട്ടംഏറ്റ് മാത്യൂസ് മാർ അത്താനാസ്യോസിനോട് വിഫലമായി യുദ്ധത്തിലേർപ്പെട്ടു. ഒടുവിൽ പരുമല സമ്മേളനം 1873-ൽ ക്ഷണിച്ചതനുസരിച്ച് പത്രോസ് മൂന്നാമൻ പാത്രിയർക്കീസ് മലങ്കരയിൽ വന്ന് രാജാക്കന്മാരെ നേരിൽ കണ്ട് അഭ്യർത്ഥിച്ചതിനെ തുടർന്ന് രാജകീയ വിളംബരം പിൻവലിക്കപ്പെട്ടു. പാത്രിയർക്കീസിനെ അഭിമുഖീകരിക്കാതെ ഒളിച്ചുകഴിഞ്ഞ മാത്യൂസ് മാർ അത്താനാസ്യോസ് പിൻഗാമിയായി നേരത്തെ പട്ടം കൊടുത്ത തോമസ് മാർ അത്താനാസ്യോസിനെ നിയമിച്ചു. തുടർന്ന് പാലക്കുന്നത്ത് തോമസ് മാർ അത്താനാസ്യോസും പുലിക്കോട്ടിൽ മെത്രാച്ചനും തമ്മിൽ നടന്ന സെമിനാരിക്കേസിൽ നവീകരണവിഭാഗം പരാജയപ്പെടുകയും സഭാസ്വത്തുക്കളുടെയും പള്ളികളുടെയും അവകാശം പുലിക്കോട്ടിൽ മെത്രാച്ചനെ ഏല്പിക്കുവാൻ നിർബദ്ധനാവുകയും ചെയ്തു. രാജിവ്യവസ്ഥകൾ രാജാവിന്റെ മദ്ധ്യസ്ഥതയിൽ നടന്നുവെങ്കിലും നവീകരണ മെത്രാൻ വഴങ്ങിയില്ല. ഒടുവിൽ പഴയസെമിനാരി 1886-ൽ ഒഴിപ്പിച്ചെടുത്തു. 1889-ൽ സ്ഥാനചിഹ്നങ്ങൾ ഒഴിഞ്ഞുകൊടുത്തു. ഒടുവിൽ പള്ളികളും ഒഴിഞ്ഞുകൊടുത്തു. തോമസ് അത്താനാസ്യോസും നവീകരണാനുകൂലികളും പുതിയ ഒരു സഭയുടെ പേരിൽ പള്ളികളും ഇടവകകളും സ്ഥാപിച്ചു.

ആ പുതിയ സ്വതന്ത്രസഭയാണ് മാർത്തോമ്മാസഭ. പിൽക്കാലത്ത് ഈ സഭ വളർന്നു. പിൻഗാമിയെ വാഴിക്കാതെ പാലക്കുന്നത്ത് മെത്രാച്ചൻ കാലംചെയ്തപ്പോൾ തൊഴിയൂർ മെത്രാൻ സഹായത്തിനെത്തി. അവർ ഇപ്പോഴും പട്ടംകൊടയിൽ പരസ്പരം സഹകരിക്കുന്നുണ്ട്. 1926-ൽ കോട്ടയത്ത് പുതിയ എം.ടി. സെമിനാരി ഉണ്ടായി. പുതിയ മെത്രാന്മാരുണ്ടായി. ഇപ്പോൾ മാർത്തോമ്മാ സഭയ്ക്ക് പന്ത്രണ്ട് ഭദ്രാസനങ്ങളും പതിനൊന്ന് ബിഷപ്പുമാരുമുണ്ട്.

നവീകരണം കൂടുതൽ ശക്തിപ്പെടുത്താൻ കെ. എൻ. ദാനിയേൽ നടത്തിയ ആഹ്വാനങ്ങളും കോടതി വ്യവഹാരങ്ങളും സഭയിൽ വിഭജനമുണ്ടാക്കി. അതിന്റെ ഫലമായി സെന്റ് തോമസ് ഇവാഞ്ചലിക്കൽ സഭ (1961) രൂപംകൊണ്ടു. മാരാമൺ കൺവൻഷൻ സഭയുടെ വാർഷിക അഭിമാന കൂട്ടായ്മ പ്രവർത്തനമാണ്. പൗരസ്ത്യ ആരാധനാക്രമങ്ങൾ ഭേദഗതി ചെയ്തുപയോഗിക്കുന്നു. പൗരസ്ത്യ സഭയുടെ പൗരോഹിത്യഘടനയും വേഷസാദൃശ്യങ്ങളും അവിവാഹിത എപ്പിസ്ക്കോപ്പസിയും ഉണ്ടെങ്കിലും ഉപദേശ വിശ്വാസങ്ങളിൽ ഇത് തികഞ്ഞ പ്രൊട്ടസ്റ്റന്റ് സഭയാണ്. മദ്ധ്യസ്ഥതകളില്ല; മരണാനന്തര പ്രാർത്ഥനകളില്ല. പാരമ്പര്യങ്ങൾ അംഗീകരിക്കുന്നില്ല. എല്ലാറ്റിനും അടിസ്ഥാനം ബൈബിൾ മാത്രം. സഭാതലവൻ മെത്രാപ്പോലീത്താ. മറ്റു മേല്പട്ടക്കാർ, എപ്പിസ്ക്കോപ്പന്മാർ. ഇവരുടെ കൈവെപ്പും കൂദാശകളും സാധുവായി മലങ്കരസഭ അംഗീകരിച്ചിട്ടില്ലാത്തതിനാൽ പരസ്പരം വിവാഹദേശകുറി മുതലായവ കൊടുക്കുകയില്ല. മാർത്തോമ്മാ സഭാംഗങ്ങളെ നമ്മുടെ സഭയിൽ പ്രവേശിപ്പിക്കുമ്പോൾ മൂറോൻ അഭിഷേകം നടത്തുന്നു.

## ഇവാഞ്ചലിക്കൽ സഭ

മാർത്തോമ്മാ സഭയിലെ നവീകരണം ദുർബലമെന്ന് ആരോപിച്ച് കെ. എൻ. ദാനിയേൽ തുടങ്ങിയവർ കൂടുതൽ നവീകരണം ആവശ്യപ്പെട്ടത് സഭയിൽ വിവാദമായി. വ്യവഹാരങ്ങളിൽ ദാനിയേൽ തീർത്തും പരാജയപ്പെട്ടതോടെ അതിനവീകരണവാദക്കാർ മാർത്തോമ്മാ ഇവാഞ്ചലിക്കൽ ചർച്ച് എന്ന പേർ സ്വീകരിച്ച് 1961-ൽ പുതിയ സഭയായി. ബിഷപ്പുസ്ഥാനം അഞ്ചു വർഷത്തേക്കാണ്. വിവാഹിത എപ്പിസ്ക്കോപ്പസി ഇവർ അംഗീകരിച്ചു.

നൂറായിരം പ്രൊട്ടസ്റ്റന്റു വിഭാഗങ്ങളും ഭിന്നതാല്പര്യാർത്ഥം

അതതു കാലങ്ങളിൽ സ്ഥാപിക്കുന്ന കൂട്ടായ്മകളും ഒന്നും യഥാർത്ഥ സഭയുടെ നിർവചനത്തിൽ വരികയില്ല. സഭയുടെ ശരിയായ നിർവചനം പുരാതന പൗരസ്ത്യ സഭകൾ അംഗീകരിക്കുന്നതും 318 പിതാക്കന്മാർ പങ്കെടുത്തതുമായ നിഖ്യാ സുന്നഹദോസിൽ പറഞ്ഞിട്ടുണ്ട്. 'സഭ കാതോലികവും അപ്പസ്തോലികവും ഏകവും വിശുദ്ധവുമാണ്.' തന്നിമിത്തം വ്യക്തികൾ സ്വന്ത താല്പര്യപ്രകാരം സ്ഥാപിക്കുന്ന കൂട്ടായ്മകൾ സഭകളല്ല. അവയെ സംഘടനകൾ ആയിട്ടു മാത്രമേ കണക്കാക്കാൻ സാധിക്കുകയുള്ളു. പുതിയനിയമത്തിൽ സെന്റ് പോളും ക്രിസ്തുശിഷ്യന്മാരും സ്ഥാപിച്ച സഭകൾ നിഖ്യാ വിശ്വാസപ്രമാണത്തിലെ സഭയെ സംബന്ധിച്ച നിർവ്വചനത്തിൽ വരും എന്നും നാം ഓർക്കണം.

പുരാതന അപ്പസ്തോലിക സഭകളുടെ വിശ്വാസം, നിഖ്യാവിശ്വാസപ്രമാണം + ഏഴു കൂദാശകൾ + വിശ്വാസികളായി മരിച്ചുപോയവർക്കുവേണ്ടിയുള്ള പ്രാർത്ഥന, വിശുദ്ധന്മാരുമായുള്ള സംസർഗ്ഗം + നോമ്പും ഉപവാസവും എന്നിവയാണെന്നു ചുരുക്കിപ്പറയാം.

# 7

# നവീകരണ പ്രസ്ഥാനം

മിഷനറിമാരുമായുള്ള സുറിയാനിസഭയുടെ ബന്ധം മാവേലിക്കര വച്ചു കൂടിയ പള്ളിപ്രതിപുരുഷയോഗം വിഛേദിച്ചു. എങ്കിലും അവരുമായുള്ള അടുപ്പം പുലർത്തിയിരുന്ന പാലക്കുന്നത്ത് അബ്രഹാം മല്പാനും കുറച്ച് വൈദികരും അന്ന് സുറിയാനിസഭയിൽ ഉപയോഗിച്ചു പോന്നിരുന്ന ആരാധനക്രമങ്ങളിൽ വ്യത്യാസം വരുത്തി നവീകരണമെന്ന മിഷനറിമാരുടെ ആശയത്തെ പിൻപറ്റുന്നവരായി നിലകൊണ്ടു. അങ്ങനെ രൂപംകൊടുത്ത നവീകരണാശയങ്ങൾ കൈവരുത്തണമെന്ന ഉദ്ദേശ്യത്തോടുകൂടി അബ്രഹാം മല്പാനച്ചൻ പതിനൊന്ന് പട്ടക്കാരോടുകൂടി അന്ന് ബ്രിട്ടീഷ് റസിഡന്റ് ആയിരുന്ന കേണൽ ഫ്രെയിസറിന് 1836-ൽ ഒരു ഹർജി സമർപ്പിച്ചു. അതിൽ താഴെപ്പറയുന്ന പട്ടക്കാർ ഒപ്പിട്ടിരുന്നു.

സെമിനാരി മല്പാൻ മാരാമണ്ണ് പള്ളിയിൽ അബ്രഹാം കത്തനാരു മുതൽപേർ, പുതുപ്പള്ളിപള്ളിയിൽ കൈതയിൽ ഗീവറുഗീസ് കത്തനാർ മുതൽപേർ, കല്ലൂപ്പാറ പള്ളിയിൽ അടങ്ങ്പ്പുറത്ത് യൗസേഫ് കത്തനാർ മുതൽപേർ, കോട്ടയത്ത് ചെറിയപള്ളിയിൽ എരുത്തിക്കൽ മർക്കോസ് കത്തനാർ മുതൽപേർ, കോഴഞ്ചേരി പള്ളിയിൽ വഞ്ചിത്ര ഗീവറുഗീസ് കത്തനാർ മുതൽപേർ, തുമ്പമൺ പള്ളിയിൽ കരിങ്ങാട്ടിൽ യാക്കോബ് കത്തനാർ മുതൽപേർ, പ്രമത്തു പള്ളിയിൽ തൊമ്മൻ കത്തനാരു മുതൽപേർ, ചാത്തന്നൂർ പള്ളിയിൽ കാഞ്ഞിരത്തുംമൂട്ടിൽ യാക്കോബ് കത്തനാർ മുതൽപേർ, തേവലക്കര പള്ളിയിൽ മാത്തുണ്ണി കത്തനാർ മുതൽപേർ, വെൺമണി പള്ളിയിൽ മരുത്തുംമൂട്ടിൽ തോമ്മാ കത്തനാർ മുതൽപേർ, കല്ലിശ്ശേരി പള്ളിയിൽ ചെമ്പകശേരിൽ ഉണ്ണിട്ടൻ കത്തനാർ മുതൽപേർ (ചരിത്ര ഗ്രന്ഥാവലി, പേജ് 14, 15, 26).

പതിനൊന്നു പട്ടക്കാർ യോജിച്ച് റസിഡന്റിന് ഹർജി കൊടുത്തിരുന്നു എങ്കിലും നവീകരണാശയം നടപ്പിൽ വരുത്തുവാനും തെക്കൻ ദിക്കിൽ നിന്ന് അബ്രഹാം മല്പാനച്ചനും വടക്കൻ ദിക്കിൽ നിന്ന് കൈതയിൽ ഗീവറുഗീസ് മല്പാനച്ചനും മാത്രമേ രംഗത്ത് സജീവമായി ഉണ്ടായിരുന്നുള്ളു.

ക്രിസ്തബ്ദം 15-ാം നൂറ്റാണ്ടിൽ സ്ഥാപിക്കപ്പെട്ട മാരാമൺ മർത്ത മറിയം സുറിയാനിപ്പള്ളി ഇടവകയിൽ എ.ഡി. 1836-ൽ നവീകരണ പ്രസ്ഥാനത്തിന് ആരംഭമിടുകയും ക്രമേണ ശക്തി പ്രാപിക്കയും ചെയ്തു. തിരുത്തലുകൾ വരുത്തിയ കുർബാന തക്സാ വെച്ച് മാരാമൺ മർത്തമറിയം സുറിയാനിപ്പള്ളിയിൽ പാലക്കുന്നത്ത് അബ്രഹാം മല്പാനച്ചൻ വി. കുർബാന അർപ്പിച്ചു. ഇടവകജനങ്ങൾ അനുകൂലിച്ചും പ്രതികൂലിച്ചും രണ്ടു ചേരികളിലായി നവീകരണ കക്ഷിയെന്നും യാക്കോബായ (ഓർത്തഡോക്സ്) കക്ഷിയെന്നും പേരോടുകൂടി നിലകൊണ്ടു.

അന്ന് മാരാമൺ പ്രദേശത്ത് പ്രതാപത്തിൽ കഴിഞ്ഞിരുന്ന മാളിയേക്കൽ വീട്ടുകാരിൽ ചിലർക്ക് അബ്രഹാം മല്പാനച്ചന്റെ നീക്കത്തിൽ അസംതൃപ്തിയും പ്രതിഷേധവുമുണ്ടായിരുന്നു. കൈസ്ഥാനികളും ഇടവകഭരണത്തിൽ കൈകാര്യ കർത്തൃത്വം ഉണ്ടായിരുന്നവരുമായ പ്രസ്തുത കുടുംബക്കാർ പൊതുവെ പരമാർത്ഥികളായിരുന്നു. 'മല്പാൻ ചതിക്കയില്ല', 'മല്പാൻ ചതിക്കയില്ല' എന്ന് മാളിയേക്കൽ മൂപ്പശൻ പറയാറുണ്ടായിരുന്നു. ഈ പ്രവചനം പിന്നീടുള്ള ചരിത്രസംഭവങ്ങളുടെ വെളിച്ചത്തിൽ തെറ്റെന്നു വ്യക്തമായി.

മല്പാനച്ചന്റെ നേതൃത്വത്തിലുള്ള നവീകരണപ്രസ്ഥാനത്തിന്റെ പ്രവർത്തനകേന്ദ്രം മാരാമൺ ഇടവകയും പരിസരപ്രദേശങ്ങളുമായിരുന്നു.

മല്പാനച്ചൻ തക്സായിൽ വരുത്തിയ ഭേദഗതികളെക്കുറിച്ച് മാർത്തോമ്മാ സഭ ആധികാരികമായി ചെയ്തിരുന്ന പ്രസ്താവനകൾ താഴെ ചേർക്കുന്നു.

1. പരിശുദ്ധന്മാരോടുള്ള പ്രാർത്ഥന നീക്കിക്കളഞ്ഞു.
2. മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥനകളെല്ലാം നീക്കിക്കളഞ്ഞു.
3. "ലോകാതിർത്തികളെ അധീനമാക്കിയ നിന്നെ ഞാൻ എടുക്കുന്നു. ദൈവമായ നിന്നെ എന്റെ വായിൽ വയ്ക്കുന്നു." ഈ പ്രാർത്ഥന എടുത്തുകളഞ്ഞു.
4. "സർവ്വ ലോകത്തിലുമുള്ള നിന്റെ വിശുദ്ധ സഭയ്ക്കുവേണ്ടി രക്തം കൂടാത്ത ബലിയെ ഞങ്ങൾ അണയ്ക്കുന്നു" എന്ന പ്രാർത്ഥന, "കർത്താവേ സഭയ്ക്കുവേണ്ടി ഈ പ്രാർത്ഥനയെ നിനക്ക് ഞങ്ങൾ അണയ്ക്കുന്നു" എന്ന് ഭേദപ്പെടുത്തി.

5. 'ജീവനുള്ള ബലിയെ അണയ്ക്കുന്നു' എന്ന പ്രഖ്യാപനത്തെ 'കൃപയും സമാധാനവും സ്തോത്രവുമാകുന്ന ബലിയെ അണയ്ക്കുന്നു' എന്ന് ഭേദപ്പെടുത്തി.

6. 'ഈ കുർബാന ബലിയും സ്തോത്രവുമാകുന്നു' എന്ന പ്രഖ്യാപനം നീക്കിക്കളഞ്ഞു.

7. 'വിശുദ്ധ റൂഹാ ധൂപകലശത്തെ ശുദ്ധീകരിക്കുന്നവനാകുന്നു' എന്ന പ്രഖ്യാപനം ഒഴിവാക്കി.

8. ധൂപക്കുറ്റി വാഴ്ത്തണമെന്നുള്ള കുറിപ്പ് എടുത്തുകളഞ്ഞു.

9. 'ഈ അപ്പത്തെ ജീവനുണ്ടാക്കുന്ന ശരീരമായ രക്ഷാകരമായ ശരീരമായി ആക്കിത്തീർക്കുമാറാകട്ടെ' എന്നതിനെ 'അവൻ (പരിശുദ്ധാത്മാവ്) ആവസിച്ചുകൊണ്ട് ഈ അപ്പത്തെ അതിനെ കൈക്കൊള്ളുന്നവർക്ക് പാപമോചനത്തിനും നിത്യജീവനുമായി യേശുമശിഹായുടെ ശരീരമാക്കി തീർക്കുമാറാകട്ടെ' എന്ന് ഭേദപ്പെടുത്തി.

10. 'നമ്മുടെ രക്ഷിതാവിന്റെ കല്ലറമേൽ വയ്ക്കപ്പെട്ട ആ തീക്കൽ പാറയും നീയാകുന്നു' എന്നതിനെ 'പണിക്കാർ നിരസിച്ചു ശോധന ചെയ്യപ്പെട്ടതും വിലയേറിയതുമായ ആ തീക്കൽ പാറയും നീയാകുന്നു' എന്ന് ഭേദപ്പെടുത്തി.

11. കുർബ്ബാന രണ്ടായി കൊടുക്കണം

പട്ടക്കാരോട് ഏറ്റുപറഞ്ഞ് പാപമോചനം വാങ്ങണമെന്നതു മാറ്റി. കൈക്കൊള്ളാൻ ആളില്ലാത്തപ്പോൾ കുർബാന ചൊല്ലുന്ന ഏർപ്പാടുകളും നിർത്തലാക്കി (മാർത്തോമ്മാ സിറിയൻ ചർച്ച് ഡയറക്ടറി, പേജ് 43-44).

മലങ്കര സുറിയാനി സഭയുടെ ചില നല്ല വിശ്വാസാചാരങ്ങൾ കാലാന്തരത്തിൽ ദുഷിക്കപ്പെട്ടിരിക്കാം. എന്നാൽ നവീകരണ ധൃതിയിൽ ഉപേക്ഷിക്കേണ്ട ആവശ്യമില്ലാത്ത വല്ലതും ഉപേക്ഷിച്ചുവോ എന്ന് ചിന്തിക്കുന്നവരേയും കാണാൻ കഴിയുന്നുണ്ട്.

ഈ സന്ദർഭത്തിൽ ദൈവശാസ്ത്ര നിപുണനായ റവ. ഫാദർ എം. വി. ജോർജ്ജ് എം.എ. ബി.ഡി. എസ്.റ്റി.എം. (പിന്നീട് ഗീവറുഗീസ് മാർ ഒസ്താത്തിയോസ്) രചിച്ച 'മൂന്ന് വിശ്വാസ സത്യങ്ങൾ'

എന്ന പുസ്തകത്തിന്റെ 4-ാം പതിപ്പിന്റെ 55, 56 പേജിൽ നിന്നും ഉദ്ധരിച്ചുകൊള്ളട്ടെ.

“റോമാസഭ, ഓർത്തഡോക്സ് സഭ, ഹൈചർച്ചുകാർ മുതലായി ലോകത്തിലുള്ള ക്രിസ്ത്യാനികളിൽ ഭൂരിപക്ഷവും പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥതയിൽ ആശ്രയിക്കയും വാങ്ങിപ്പോയ വിശ്വാസികൾക്കുവേണ്ടി ദൈവതിരുമുമ്പാകെ പ്രാർത്ഥിക്കയും ചെയ്യുന്നു. പ്രോട്ടസ്റ്റന്റ് സഭകൾ ഔദ്യോഗികമായി അതിനെ എതിർക്കുന്നു. എങ്കിലും രഹസ്യമായി ഇവ രണ്ടും ചെയ്യുന്ന അനേക പ്രോട്ടസ്റ്റന്റുകാരും ഉണ്ട്. 16-ാം നൂറ്റാണ്ടിലെ റോമാസഭ ഈദൃശ സമ്പ്രദായങ്ങളിൽ മാത്രം ആശ്രയിക്കുകയും ദണ്ഡവിമോചനം (Iudulgences) വിലയ്ക്കു വിറ്റ് ആ പണംകൊണ്ട് വലിയ പള്ളികൾ പണിയുകയും കൃപയാലും വിശ്വാസത്താലുമുള്ള നീതീകരണം എന്ന കാതലായ ഉപദേശം പുറംതള്ളുകയും ചെയ്തതിനാലാണ് 1517-ൽ മാർട്ടിൻ ലൂതർ തന്റെ വലിയ നവീകരണ യത്നം ആരംഭിച്ചത്. റോമാ സഭയിലെ അനേക അന്ധവിശ്വാസങ്ങളോട് പടവെട്ടേണ്ടത് അത്യന്താപേക്ഷിതമായിരുന്നു. എന്നാൽ നവീകരണധൃതിയിൽ ഉപേക്ഷിച്ച നടപടികളിൽ ഉപേക്ഷിക്കേണ്ട ആവശ്യമില്ലാതിരുന്നത് വല്ലതും ഉപേക്ഷിച്ചോ എന്ന് പ്രോട്ടസ്റ്റന്റ് സഭയിൽപെട്ട പലരും പരിശോധിച്ചുകൊണ്ടിരിക്കുന്ന ഒരു കാലമത്രെ ഇത്. Martin Luther threw away the baby with bath water. ശിശുവിനെ കുളിപ്പിച്ച അഴുക്കുവെള്ളം കളയാനുള്ള ധൃതിയിൽ ശിശുവിനെ കൂടി ലൂതർ പുറത്തുകളഞ്ഞു എന്ന അപരാധം ആ നവീകരണവീരന്റെ മേൽ ചുമത്തുന്ന പ്രോട്ടസ്റ്റന്റുകാരെ ഈ ലേഖകൻ പാശ്ചാത്യ രാജ്യങ്ങളിൽ കണ്ടിട്ടുണ്ട്. ഇപ്രകാരം എറിഞ്ഞുകളഞ്ഞ വിലയേറിയ മുത്തുകളിൽ ചിലതാണ് വിശുദ്ധന്മാരുടെ സംസർഗ്ഗം (Fellowship of Saints), രഹസ്യകുമ്പസാരം, വിശുദ്ധ കുർബാന ബലിയാണെന്നുള്ള വിശ്വാസം, പൗരോഹിത്യം, അപ്പസ്തോലിക പിന്തുടർച്ച മുതലായവ.”

നവീകരണപ്രസ്ഥാനത്തിന് മാരാമൺ ഇടവകയിൽ പിന്തുണ വർദ്ധിച്ചു. നവീന ഉപദേശങ്ങളെ എതിർക്കുന്ന ഒരു നല്ല വിഭാഗം ജനങ്ങൾ തിരുത്തലുകൾ വരുത്തിയ തക്സാ ഉപയോഗിച്ച് അർപ്പിച്ച കുർബാനയിൽ സംബന്ധിക്കുവാൻ തയ്യാറായില്ല. പഴയപള്ളി ക്രമങ്ങളും തക്സായും അനുസരിച്ച് മാത്രം ആരാധന നടത്തിവന്നിരുന്ന റാഹൂർ സ്കറിയാ കത്തനാരുടെ നേതൃത്വത്തിൽ പുലി

ക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് തിരുമേനിയോടുള്ള അനുസരണത്തിലും ആജ്ഞയിലും ഉറച്ചുനിന്ന് സത്യവിശ്വാസം നിലനിർത്താൻ അവർ പ്രതിജ്ഞ ചെയ്തു. റോയൽകോർട്ട് വിധി മൂലം മാരാമൺ മർത്തമറിയം പള്ളിയും യാക്കോബായക്കാർക്ക് (ഓർത്തഡോക്സ്) അവകാശപ്പെട്ടതെങ്കിലും ആൾബലവും സ്വാധീനവുമുള്ള എതിർകക്ഷികൾ പള്ളിയും സെമിത്തേരിയും കൈവശത്തിൽ നിലനിർത്താൻ അങ്ങേയറ്റം പരിശ്രമിച്ചു എന്നുള്ളത് ഒരു ചരിത്രസത്യം തന്നെ.

നവീകരണപ്രസ്ഥാനത്തിന് വളർച്ച പ്രാപിക്കാൻ ഈ കാലഘട്ടത്തിൽ പ്രയോജനപ്പെടുമാറ് ഉണർവ് യോഗങ്ങളും മറ്റും നടത്തി ജനങ്ങളെ ഒന്നടങ്കം ആവേശഭരിതരാക്കുന്ന പ്രസംഗങ്ങളും പാട്ടുകളും ശക്തി പ്രാപിച്ചിരുന്നു.

സി.എം.എസ്. മിഷനറിമാർ ഇംഗ്ലണ്ടിൽ നിന്നു വരുത്തിയിരുന്ന ബാറിംങ്ങ് ഗോൾഡ്, കേർണി എന്നീ ഉണർവ് പ്രാസംഗികരെ കൂടാതെ സിലോണിൽ നിന്നു തമിഴ് ഡേവിഡെന്നും വേഡ്സ് വർത്ത് എന്നും പേരുള്ള രണ്ട് പ്രസംഗകരും കേരളത്തിൽ എത്തിയിരുന്നു. ആ കാലങ്ങളിൽ ഉണർവ്വിന്റെ അതിപ്രസരത്താൽ ജനങ്ങളെ ഇളക്കി മറിച്ചിരുന്നു എന്ന് ഒരു വയോവൃദ്ധൻ എന്നോട് പറഞ്ഞിട്ടുണ്ട്. അന്ന് അതിന് നേതൃത്വം കൊടുത്തിരുന്ന മേൽ കാണിച്ച വ്യക്തികൾ ബോധപൂർവ്വം അവ കൈകാര്യം ചെയ്തിരുന്നു. കന്യകമറിയാമിനോടും പരിശുദ്ധന്മാരോടുമുള്ള സുറിയാനി സഭയുടെ ആദരവിനെ കെടുത്തത്തക്ക രീതിയിൽ ആ കാറ്റ് ആഞ്ഞടിക്കുക തന്നെ ചെയ്തു. കൂടാതെ സ്വേച്ഛാനുസരണമായ വേദവ്യാഖ്യാനത്തിലും ഉപദേശത്തിലും അകപ്പെട്ടതിന്റെ ഫലമായുണ്ടായ "അഞ്ചര മതം അഥവാ കന്നീറ്റി ഉണർവ്വ് സഭ" എന്നും മറ്റുമുള്ള പുതിയ പ്രസ്ഥാനങ്ങൾ തലയുയർത്തുകയും അനേകർ ആ വഴിയിൽ കൂടി തിരിയുകയും ചെയ്തിരുന്നു. പൊതുവെ ശക്തമായ ഒരു ദ്വിമുഖാക്രമണം തന്നെ മലങ്കര സുറിയാനിസഭയ്ക്കു നേരിടേണ്ടി വന്നു.

അന്നു മാരാമൺ മർത്തമറിയം പള്ളിയിൽ സേവനത്തിലിരുന്നത് റാഹൂർ സ്കറിയാ കത്തനാർ, പടിഞ്ഞാറെക്കുറ്റ് ശീമോൻ കത്തനാർ, ആലുനിൽക്കുന്നതിൽ മത്തായി കത്തനാർ, ഐമിറ്റത്ത് ഏബ്രഹാം കത്തനാർ എന്നീ പട്ടക്കാരായിരുന്നു. നവീകരണത്തെ

എതിർത്തിരുന്ന റാഹൂർ സ്കറിയാ കത്തനാരുടെ ഞായറാഴ്ച തവണ ദിവസം പള്ളി പൂട്ടി ആരാധന മുടക്കി.

ഈ സാഹചര്യത്തിൽ ഓർത്തഡോക്സ് വിശ്വാസികൾ ഒത്തുചേർന്നു ഭാവിപരിപാടികൾ ആസൂത്രണം ചെയ്തു. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ്, റാഹൂർ സ്കറിയാ കത്തനാർ മുതൽപേർ വാദികളായി നവീകരണകക്ഷിയിലെ ഒന്നും രണ്ടും പ്രതികളായ മെത്രാന്മാരും, മൂന്നാം പ്രതി കുലത്താക്കൽ ശീമോൻ കത്തനാർ, നാലാം പ്രതി ആലുനിൽക്കുന്നതിൽ മത്തായി കത്തനാർ എന്നിവരെ പ്രതികളാക്കി കേസ് കൊടുത്തു. ചില അത്മായ പ്രധാനികളും പ്രതിസ്ഥാനത്തായി. ആലപ്പുഴയിലും കൊല്ലത്തും തിരുവനന്തപുരത്തുമായി ആറു കൊല്ലത്തോളം കേസ് നടന്നു.



**സഭാതേജസ്സ്**
**പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ്**

# 8

# മാരാമണ്ണിൽ നട്ട നവീകരണ വിത്ത്

മലങ്കരസഭയെ നവീകരിക്കണമെന്നും ആത്യന്തികമായി ആംഗ്ലിക്കൻ സഭയിൽ ലയിപ്പിക്കണമെന്നും ആഗ്രഹിച്ച ഏതാനും തീവ്രവാദികളും വൈദികസെമിനാരിയിൽ വൈകിവന്ന സ്റ്റാഫംഗങ്ങളുമായ മിഷനറിമാരുടെ സഭാവിരുദ്ധോപദേശങ്ങളിൽ ആകർഷിക്കപ്പെട്ട പാലക്കുന്നത്തു ഏബ്രഹാം മല്പാൻ തന്റെ നവീകരണശ്രമങ്ങൾ കൂടുതൽ വിജയിക്കുന്നതിനുവേണ്ടി 1890-ൽ റവ. പീറ്റുമായി ആലോചിച്ചശേഷം സെമിനാരിയിൽ നിന്നു മാറി സ്വന്ത നാട്ടിൽ തന്നെ തൽസംബന്ധമായ പ്രവർത്തനങ്ങൾ ആരംഭിച്ചതിന്റെ ഭാഗമായിട്ടാണ് മാരാമണ്ണിൽ നവീകരണപ്രസ്ഥാന വിത്തുപാകിയതും വൈകാതെ മാരാമൺ-കോഴഞ്ചേരി പ്രദേശങ്ങൾ നവീനോപദേശങ്ങളുടെ നഴ്സറിയായി വളർന്നതും. അക്കാലത്ത് ഏതാനും ദിവസം റവ. പിറ്റും മാരാമൺ പള്ളിയിൽ താമസിച്ചിരുന്നു. ഒരു ദിവസം മാരാമൺ പള്ളിയിൽ റവ. പീറ്റ് ചെയ്ത പാഷണ്ഡോപദേശ പ്രധാനമായ പ്രസംഗം കേട്ട് ആവേശഭരിതനായ മല്പാനച്ചൻ നേരത്തെ നിരണംപള്ളിയിൽ നിന്ന് വലിയ മാർ ദീവന്നാസ്യോസ് എന്നു വിളിക്കുന്ന ആറാം മാർത്തോമ്മാ കൊടുത്തയച്ചിരുന്നതും പള്ളിയിൽ സ്ഥാപിച്ചിരുന്നതും ആയ ദൈവമാതാവിന്റെ ചിത്രം പള്ളിയിൽ നിന്നു വലിച്ചെറിഞ്ഞു സായിപ്പിന്റെ സംപ്രീതി നേടി. ഇക്കാരണത്താൽ മെത്രാപ്പോലീത്താ ഏബ്രഹാം മല്പാനെ ചോദ്യം ചെയ്യുകയും വിസ്തരിക്കുകയും ചെയ്തശേഷം സഭയിൽ നിന്നു മുടക്കി. ഇത്തരത്തിലുള്ള മുടക്കു ഉണ്ടാകുമെന്നു മുൻകണ്ട മല്പാനച്ചൻ മാരാമൺ പള്ളിയും സ്വത്തുക്കളും കൈവശപ്പെടുത്തി സ്വന്തം ഭരണത്തിൽ കൊണ്ടുവരികയും ചെയ്തിരുന്നു. മുടക്കിനു ശേഷം മല്പാനച്ചൻ വെട്ടിത്തിരുത്തിയ തക്സാ ഉപയോഗിച്ചു മിഷനറിമാരുടെ താല്പര്യ സംരക്ഷണാർത്ഥം വി. കുർബ്ബാന ചൊല്ലുകയും കുർബാനയിൽ സംബന്ധിച്ചവർക്കു സുവിശേഷത്തിന്റെ പ്രതികൾ സമ്മാനമായി നൽകുകയും ചെയ്തു. കൂടാതെ മിഷനറിമാരുടെ നവീനോപദേശങ്ങൾ ഉൾക്കൊള്ളുന്ന ലഘുലേഖകളും

വിപുലമായ തോതിൽ സൽക്കാരങ്ങളും നൽകി. തുടർന്നും ഞായറാഴ്ചതോറും സൽക്കാരങ്ങൾ പതിവായി. സൽക്കാരാദികളിലൂടെ ആളുകളെ വശീകരിക്കുന്നതിനു പുറമെ യുവതീയുവാക്കന്മാർക്കു ചില പ്രത്യേക ക്ലാസ്സുകളും നൽകി അവരെ തന്റെ സരണിയിൽ കൊണ്ടുവന്നു. ആളാംപ്രതിയുള്ള സുവിശേഷവേല എന്ന പേരു നൽകി ബുദ്ധിയുള്ള കുട്ടികളെ സി.എം.എസ്. കോളജിൽ ചേർത്തു പഠിപ്പിക്കുന്നതിനും മല്പാൻ ശ്രദ്ധിച്ചു. ഈ വശീകരണപ്രവർത്തനം മൂലം ജനങ്ങളിൽ ഭൂരിപക്ഷവും മല്പാന്റെ കക്ഷികളായി മാറി. തുടർന്നു സഹോദരപുത്രനായ മാത്യൂസ് ശെമ്മാശനെ മേല്പട്ട സ്ഥാനം ലഭിക്കാൻവേണ്ടി നേരായ മാർഗ്ഗം വെടിഞ്ഞു അന്ത്യോക്യൻ പാത്രിയർക്കീസായിരുന്ന ഏലിയാസ് രണ്ടാമന്റെ അടുക്കൽ അയച്ചു മേല്പട്ടക്കാരനാക്കി. പട്ടം ഏറ്റുവന്ന അദ്ദേഹം താൻ കരുതിയവിധം നവീകരണമാർഗ്ഗത്തിൽ ആദ്യകാലത്തു സഞ്ചരിക്കാതിരുന്നതിനാൽ മല്പാനച്ചനു നീരസവും ദുഃഖവും ഉണ്ടായിരുന്നു. അന്നുവരെ സ്വതന്ത്രമായിരുന്ന മലങ്കരസഭയ്ക്കു ശീമക്കാരുമായി ബന്ധമുണ്ടാക്കുന്നതിനും ഒടുവിൽ അവരുടെ അടിമത്തം സ്വീകരിക്കുന്നതിനും ഈ മേല്പട്ടസ്ഥാന സ്വീകരണമാണ് ഇടയാക്കിയത്. പാത്രിയർക്കീസിൽ നിന്നു മേല്പട്ടസ്ഥാനം ലഭിച്ചതുകൊണ്ടാണ് മാത്യൂസ് മാർ അത്താനാസ്യോസിനു മിഷനറിമാരുടെ ശുപാർശപ്രകാരം അന്നത്തെ മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന ചേപ്പാട്ട് മാർ ദീവന്നാസ്യോസ് നാലാമനെ മാറ്റി മലങ്കര മെത്രാപ്പോലീത്താ ആകുന്നതിനുള്ള ഗവണ്മെന്റിന്റെ വിളംബരം 1852-ൽ നേടാൻ സാധിച്ചത്. വിളംബരം മൂലം 1852 മുതൽ 1876 മാർച്ച് വരെ 24 വർഷം മലങ്കര മെത്രാപ്പോലീത്താ ആയിരിക്കാൻ സാധിച്ചു. ഇക്കാലയളവിൽ രാഷ്ട്രീയമായും ലൗകികവുമായും പല നേട്ടങ്ങൾ കൈവരിക്കാൻ കഴിഞ്ഞു എങ്കിലും സഭയുടെ സനാതനമായ വിശ്വാസാചാരങ്ങൾക്കു പലവിധ കോട്ടങ്ങളും സംഭവിച്ചു എന്നതു ചരിത്രസത്യം.

കൊച്ചപ്പനായ ഏബ്രഹാം മല്പാന്റെ വിശ്വാസഭ്രംശങ്ങൾക്കു മെത്രാപ്പോലീത്തായുടെ ഭരണം ഉത്തേജനം നൽകി. മിഷനറിമാരുടെ കയറൂരിയുള്ള സഞ്ചാരങ്ങളും സന്ദർശനങ്ങളും മൂലം പല പള്ളികളിലും പാഷണ്ഡോപദേശങ്ങൾ പ്രചരിപ്പിക്കാൻ കഴിഞ്ഞു. മാരാമൺ, കോഴഞ്ചേരി, ഇലന്തൂർ, കിഴവള്ളൂർ, നാരങ്ങാനം, അയിരൂർ എന്നീ തെക്കൻ പ്രദേശങ്ങളിലും പുതുപ്പള്ളി, എറികാട്, പള്ളം

മുതലായ വടക്കൻ പ്രദേശങ്ങളിലും തെറ്റായ ഉപദേശങ്ങൾ കാറ്റു പോലെ വീശി വ്യാപിച്ചു.

പാലക്കുന്നത്തു മാത്യൂസ് മാർ അത്താനാസ്യോസിൽ നിന്നു പട്ടം ഏൽക്കുകയും അവിഭക്ത മലങ്കരസഭയുടെ ട്രസ്റ്റിയായിരിക്കുകയും നവീകരണ യത്നങ്ങൾക്കു നേതൃത്വം നൽകുകയും ചെയ്ത കോട്ടയം ചെറിയപള്ളിയുടെ പ്രഗത്ഭനായ മുൻ വികാരി താഴത്തു പുന്നത്ര ചാണ്ടപ്പിള്ള കത്തനാർ 81-ാം വയസ്സിൽ പ്രസിദ്ധീകരിച്ച 'വിലാപങ്ങൾ' എന്ന പുസ്തകത്തിലെ ചില കാര്യങ്ങൾ ഇവിടെ പ്രസക്തമാണ്. മലങ്കരസഭയിലെ പരമ്പരാഗതശൈലിയിൽ പട്ടമേറ്റ് കേട്ടയം പഴയസെമിനാരിയിൽ സുറിയാനി മല്പാനായി നിയമിക്കപ്പെട്ട പാലക്കുന്നത്തു അബ്രഹാം മല്പാൻ, ശീമയിൽ നിന്നു മാർ അത്താനാസ്യോസ് മലങ്കരയിൽ എത്തിയപ്പോൾ തൊഴിയൂർ മെത്രാന്മാരിൽ നിന്നു ലഭിച്ച കൈവെയ്പ് അസാധുവാണെന്നു വിശ്വസിച്ചു വീണ്ടും ശീമമെത്രാനിൽ നിന്നു പട്ടമേറ്റ ആളാണ്. അപ്രകാരം പട്ടമേൽക്കുന്നതിനു പല വൈദികരെയും പ്രേരിപ്പിക്കുകയും ചെയ്തു. ചേപ്പാട്ടു മെത്രാച്ചൻ സർക്കാരിൽ പരാതി കൊടുത്ത് "അഴിച്ചു പട്ടമേറ്റ" എല്ലാവരെയും ശിക്ഷിപ്പിച്ചു. ഈ വ്യക്തിപരമായ വൈരാഗ്യം നവീകരണമെന്ന പേരിൽ മറനീക്കി പ്രത്യക്ഷപ്പെടുകയായിരുന്നോ എന്നു സംശയിക്കുന്നവരുണ്ട്. അല്ലെങ്കിൽ നാലു വൈദികർ ചേർന്നു പുരാതന തക്സാ ഭേദപ്പെടുത്തി അത് ആരുടെയും ആലോചനയ്ക്കും അംഗീകാരത്തിനും വിധേയമാക്കാതെ നടപ്പിലാക്കാൻ ശ്രമിക്കുമോ എന്ന ചോദ്യവും പ്രസക്തമാണ്. ഇത്തരം ഏകപക്ഷീയമായ തക്സാ പരിഷ്ക്കരണം നടപ്പാക്കിയതിനെ ഏതെങ്കിലും ഒരു വ്യവസ്ഥാപിത സഭയ്ക്കു പ്രോത്സാഹിപ്പിക്കാനാവുമോ?

താഴത്തച്ചൻ എഴുതുന്നു: "നമ്മുടെ സഭയ്ക്ക് വല്ല പരിഷ്ക്കാരങ്ങളും ആവശ്യമെന്നു വിചാരിക്കുന്നപക്ഷം നമ്മുടെ സകല പള്ളിക്രമങ്ങളെയും തർജ്ജമ ചെയ്ത് അറിയാവുന്ന ഭാഷയിൽ വരുത്തി, സഭയുടെ മഹാവലിയ സുന്നഹദോസിനെ വിളിച്ചുകൂട്ടി സഭ മുഴുവന്റെയും സമ്മതം നിയമപ്രകാരം വരുത്തി പൂർവ്വികമായിട്ടുള്ളതും പുണ്യമായിട്ടുള്ളതുമായ വിശ്വാസങ്ങളെയും ക്രമങ്ങളെയും പരിഷ്കരിക്കുകയല്ലാതെ ഈ വിധം നടത്തുന്ന കമ്മിറ്റിയോ കമ്മിറ്റിയുടെ മെജോറിറ്റിയുടേതോ നിശ്ചയങ്ങളെ ഈ വലിയ സമുദായം

ഒരിക്കലും സമ്മതിക്കുന്നതല്ലെന്നു ഞാൻ ധൈര്യമായി പറഞ്ഞു കൊള്ളുന്നു.”

‘വിലാപങ്ങൾ’ എന്ന പുസ്തകത്തിന്റെ ആമുഖത്തിൽ പുന്നത്ര താഴത്തു ചാണ്ടപ്പിള്ള കത്തനാർ ഇങ്ങനെ പറയുന്നു: “പത്തു വർഷം നീണ്ടുനിന്ന വ്യവഹാരത്തിനുശേഷം പൊതുസ്വത്തിനവ കാശികളായ യാക്കോബായക്കാരുടെയും വിദേശത്തു നിന്നുള്ള ധനസഹായംകൊണ്ടു പരിരക്ഷിക്കപ്പെട്ടുവരുന്ന സി.എം.എസ്. കാരുടെയും ഇടയിൽ, കുടുംബസ്വത്തു നഷ്ടപ്പെട്ട തറവാട്ടുകാരന്റെ നിലയിലായിരുന്നു അന്നു മാർത്തോമ്മാക്കാർ. എന്നാൽ ശ്രേഷ്ഠവും അമൂല്യവുമായ സഭയുടെ തക്സാകളും നൂറ്റാണ്ടു കൊണ്ടു കെട്ടിപ്പടുത്ത പാരമ്പര്യങ്ങളും ആരാധനകളും പാശ്ചാ ത്യവൽക്കരണം കൊണ്ടും ഉപദേശം കൊണ്ടും തട്ടിത്തെറുപ്പിച്ചു തന്റെ സഭയെ ദരിദ്രമാക്കുന്നതു കണ്ടു എന്റെ ഹൃദയം തകർന്നു. സഭയുടെ ശ്രേഷ്ഠമായ വിശ്വാസാചാരങ്ങളെ വേണ്ടുംവണ്ണം ഗ്രഹി ക്കാതെ നവീകരണത്തിന്റെ പേരിൽ ചിലർ സഭയിൽ നടപ്പാക്കാൻ ശ്രമിച്ച പ്രവർത്തനങ്ങളെ കണ്ടു മനംനൊന്ത് എഴുതിയ പുസ്തക മാണ് ‘വിലാപം’ എന്ന ഈ ചെറു പുസ്തകം.

മാർത്തോമ്മാ സഭയുടെ തൽക്കാലസ്ഥിതി വളരെ പരിതാപക രമായിരിക്കുന്നു എന്നു പലവിധത്തിൽ എന്റെ ബോധത്തിൽ വരി കയും മേലദ്ധ്യക്ഷന്മാരോടും മറ്റും പറഞ്ഞിട്ടു ഫലമില്ലാത്തതിനാൽ എന്റെ അഭിപ്രായങ്ങൾ രേഖപ്പെടുത്തി പ്രസിദ്ധപ്പെടുത്തുകയും ആണ് ചെയ്യുന്നത്. സഭയേയും പൂർവ്വവിശ്വാസാചാരത്തെയും ഭയ ഭക്തിയോടെ സ്നേഹിക്കുന്ന സുബോധമുള്ളവരിൽ ഒരു സമയം പ്രകാശിച്ചു ദൈവത്തിന്റെ നാമം മഹത്വപ്പെടുന്നതിനും പൂർവ്വാചാ രങ്ങളെ പാലിച്ചു ദൈവമക്കൾ ശിഷ്ടായുസ്സുകാലം പ്രകാശമായി വിളങ്ങുന്നതിനും സംഗതി വരാനുള്ള ഉദ്ദേശ്യത്തോടുകൂടി ഈ ചെറു പുസ്തകം പ്രസിദ്ധപ്പെടുത്തുന്നു എന്നും ഗ്രന്ഥകർത്താവ് വ്യക്തമാക്കുന്നു.

“തൽക്കാലം നമ്മുടെ പള്ളികളെ ഭരിച്ചുവരുന്ന പട്ടക്കാരിൽ അധി കംപേരും പരിഷ്കാരികളായ പടിഞ്ഞാറെ സഭക്കാരുടെ ഉപദേ ശങ്ങളെയും അവരുടെ പ്രീതിയേയും സമ്പാദിച്ചു പുതിയ ക്രമ ങ്ങൾ പരിഷ്കരിച്ചും ഓരോ ഇടവകയിൽ ഓരോ ക്രമം നടത്തുന്ന

തിനായി ശക്തന്മാരായിത്തീർന്നിരിക്കുന്നതല്ലാതെ നമ്മുടെ സഭയുടെ പൂർവ്വിക വിശ്വാസാചാരവും നടപടിയും പഠിച്ചും പരിചയിച്ചും നടത്തുന്നതിൽ പ്രാപ്തിയുള്ളവരല്ല എന്ന വ്യസനത്തോടും ലജ്ജയോടും പ്രസ്താവിക്കേണ്ടിയിരിക്കുന്നു എന്നും താഴത്തച്ചൻ വിലപിക്കുന്നു.

ദേവാലയങ്ങൾ, ആരാധനയുടെ പവിത്രത, പുരാതന വിശ്വാസാചാരങ്ങളുടെ മഹത്വം മുതലായ കാര്യങ്ങൾ വേദപുസ്തകാടിസ്ഥാനത്തിൽ താഴത്തച്ചൻ എടുത്തു പറയുമ്പോൾ അവയോട് ആർക്കും വിയോജിക്കാൻ സാധ്യമല്ല. ചുരുക്കിപ്പറഞ്ഞാൽ മലങ്കര സഭയുടെ പുരാതന വിശ്വാസങ്ങളുടെ അനുപമസുന്ദരമായ ആത്മിക അർത്ഥവും നവീകരണത്തിന്റെ അർത്ഥശൂന്യതയും ചൂണ്ടിക്കാട്ടുമ്പോൾ പരിഷ്കാരികൾ അന്തിച്ചു നിന്നുപോകും. മാർത്തോമ്മാ സഭയുടെ ഭരണഘടനയുടെ ഒന്നാം അദ്ധ്യായത്തിൽ ഇങ്ങനെ പറയുന്നു:

"മാർത്തോമ്മാ സുറിയാനി ക്രിസ്ത്യാനി സഭ അംഗീകരിച്ചിരിക്കുന്നവയായി സകല വൈദിക വിഷയങ്ങൾക്കും ആധാരമായ 66 പുസ്തകങ്ങൾ അടങ്ങിയിരിക്കുന്ന പഴയ-പുതിയ നിയമങ്ങൾ എന്ന വേദപുസ്തകവും വേദാനുസരണം സ്ഥാപിക്കപ്പെട്ടിരിക്കുന്ന നിഖ്യാ വിശ്വാസപ്രമാണവും യാതൊരു പ്രകാരത്തിലും ഭേദപ്പെടുത്താൻ പാടില്ലാത്തതും ശെമ്മാശുസ്ഥാനം, കശ്ശീശാസ്ഥാനം, മെത്രാൻ സ്ഥാനം എന്നീ വൈദികസ്ഥാനങ്ങളെയും പള്ളിപ്രതിഷ്ഠ, പള്ളി കൂദാശ, വി മാമ്മൂദീസ, വി. കുർബാന, വി. വിവാഹം, രോഗികളെ സംബന്ധിച്ചുള്ള പ്രർത്ഥനാശുശ്രൂഷ, ശവസംസ്കാര ശുശ്രൂഷ, എന്നീ കർമ്മാചാരങ്ങളെയും ഞായറാഴ്ച നോമ്പ്, മാറാനായപ്പെരുന്നാളുകൾ എന്നിവയുടെ ആചാരങ്ങളെയും ഒരു കാലത്തും നിർമ്മൂലനം ചെയ്യാൻ പാടില്ലാത്തതും ആകുന്നു."

നവീകരണ പ്രക്രിയയ്ക്കിടയിൽ മലങ്കരസഭയുടെ അടിസ്ഥാന വിശ്വാസങ്ങളെയും വികലമാക്കിയതിലുള്ള വിലാപമാണു പ്രശസ്തനായ താഴച്ചത്തന്റെ "വിലാപങ്ങൾ" പ്രതിബിംബിപ്പിക്കുന്നതെന്നും ഓർക്കുക.

ആർച്ച് ബിഷപ്പ് മെനെസിസിന്റെ കാലത്ത് (1576-1776) പോർട്ടുഗീസ് ഭരണത്തിന്റെ ശീതളഛായയിൽ കഴിഞ്ഞ കത്തോലിക്കാ സഭ

മലങ്കര സഭാംഗങ്ങളുടെ ഗണ്യമായ ഒരു വിഭാഗത്തെ ലത്തീൻ റീത്തിന്റെ കീഴിലാക്കി. അതുപോലെ നവീകരണപ്രസ്ഥാനവും സുറിയാനി സഭയിലെ ഒട്ടധികം ജനങ്ങളെ പാഷണ്ഡോപദേശത്തിന്റെ അടിമകളാക്കി. അവരിൽ പലരും നവീകരണാശയങ്ങളുടെ പതാക വാഹകരുമായി.

പത്രോസ് പാത്രിയർക്കീസ് 1876-ൽ മലങ്കരയിൽ വന്നു തിരുവിതാംകൂറിലെ റസിഡന്റു മുഖേന മാത്യൂസ് മാർ അത്താനാസ്യോസിന്റെ വിളംബരം റദ്ദു ചെയ്യിച്ചു. കൂടാതെ മേലിൽ മലങ്കരയിലെ മേല്പട്ടക്കാരുടെ നിയമനകാര്യങ്ങളിൽ രാജാക്കന്മാരും റസിഡന്റുമാരും പ്രവേശിക്കയില്ലെന്നും സഭയിൽ ഉണ്ടാകുന്ന തർക്കങ്ങൾ കോടതികൾ മുഖേന പരിഹരിക്കണമെന്നും രാജകീയ വിളംബരത്തിലൂടെ വ്യക്തമാക്കപ്പെട്ടു. ഈ വിളംബരത്തിന്റെ അടിസ്ഥാനത്തിൽ നേരത്തെ രാജതുല്യനായി വിരാജിച്ചിരുന്ന അത്താനാസ്യോസിന്റെ ഭരണം സ്തംഭിച്ചു. 1865-ൽ പാത്രിയർക്കീസിൽ നിന്നു പട്ടമേറ്റുവന്ന പുലിക്കോട്ടിൽ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായ്ക്കു 1876-ൽ മാത്രമേ ഭരണം ലഭിച്ചുള്ളു. ഭരണമില്ലാതിരുന്ന പത്തു വർഷക്കാലം അദ്ദേഹം മലങ്കരയിൽ ഉടനീളം സഞ്ചരിച്ചു സത്യവിശ്വാസ കാര്യങ്ങളിൽ ജനങ്ങളെ പ്രബുദ്ധരാക്കുകയാണുണ്ടായത്.

വിളംബരം പിൻവലിക്കപ്പെടുന്നതിനു മുമ്പ് മാർ അത്താനാസ്യോസ് 1865-ൽ ഏബ്രഹാം മല്പാന്റെ പുത്രനായ തോമസിനെ മാരാമൺ പള്ളിയിൽ വച്ചു തോമസ് മാർ അത്താനാസ്യോസ് എന്ന പേരിൽ വാഴിക്കുകയും 1877-ൽ ജൂലൈ 5-നു സുറിയാനി സഭയുടെ സ്വത്തുക്കൾ മാത്യൂസ് മാർ അത്താനാസ്യോസ് പുതിയ മെത്രാപ്പോലീത്തായെ ഏല്പിക്കുകയും ചെയ്തു. മാത്യൂസ് മാർ അത്താനാസ്യോസ് 1877 ജൂലൈ 17-നു കാലം ചെയ്തു. അദ്ദേഹം മാരാമൺ പള്ളിയിൽ അന്ത്യവിശ്രമം കൊള്ളുന്നു. തുടർന്ന് പുലിക്കോട്ടിൽ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ, തോമസ് മാർ അത്താനാസ്യോസിനെതിരെ ആലപ്പുഴ കോടതിയിൽ കേസുകൊടുത്തു. അഞ്ചു വർഷം കഴിഞ്ഞ് അനുകൂലമായ വിധി കിട്ടി. തോമസ് മാർ അത്താനാസ്യോസ് ഹൈക്കോടതിയിൽ അപ്പീൽ കൊടുത്തു എങ്കിലും കീഴ്കോടതി വിധി ശരിവയ്ക്കുകയാണുണ്ടായത്. ഇതിനെതിരെ റോയൽ കോടതിയിൽ കൊടുത്ത അപ്പീലും തള്ളപ്പെട്ടു. സഭയുടെ ഭരണം നടത്തുന്നതിനു മലങ്കരസഭ തെരഞ്ഞെടുക്കുകയും

പാത്രിയർക്കീസ് വാഴിക്കുകയും ചെയ്യാത്തതുകൊണ്ടാണ് തോമസ് മാർ അത്താനാസ്യോസിന്റെ വാദം കോടതി നിരാകരിച്ചത്. കൈവശം വച്ചിരുന്ന മലങ്കരസഭയുടെ സ്വത്തുക്കൾ പുലിക്കോട്ടിൽ തിരുമേനിയെ ഏല്പിക്കണമെന്നും കോടതി പറഞ്ഞു. വിധി തോമസ് മാർ അത്താനാസ്യോസ് അനുസരിക്കാതെ പള്ളികളും സ്വത്തുക്കളും കൈവശം വച്ചു എങ്കിലും പുലിക്കോട്ടിൽ മെത്രാപ്പോലീത്താ ഓരോ പള്ളിക്കും സ്വത്തിനുംവേണ്ടി കേസു കൊടുത്ത് അവ നടത്തിയെടുക്കുകയായിരുന്നു എന്നും ഓർക്കണം (കോടതിവിധി അനുസരിക്കാത്ത മെത്രാന്മാർ അന്നും ഉണ്ടായിരുന്നു).

എന്നാൽ മാരാമൺ പള്ളിക്കാർ ഒന്നടങ്കം തോമസ് മാർ അത്താനാസ്യോസിന്റെ താല്പര്യത്തിനും സ്ഥാനപരിരക്ഷയ്ക്കും ഏകോപിച്ചു നിലകൊണ്ടു. തന്നിമിത്തം മാരാമൺ പള്ളിയും സ്വത്തുക്കളും ശവക്കോട്ടയും പിന്നീട് തോമസ് മാർ അത്താനാസ്യോസിനു വിധിന്യായം മൂലം ലഭിച്ചു.

കൂടാതെ നവീകരണക്കാരനായ കോട്ടൂരത്തച്ചനും അച്ചനെ അനുകൂലിച്ചവരും ബന്ധുക്കളിൽ ചിലരും ചെങ്ങന്നൂർ വലിയപള്ളിയിൽ നവീകരണക്കാരായി മാറി. തന്നിമിത്തം ഒന്നിടവിട്ട ഞായറാഴ്ചകളിൽ ചെങ്ങന്നൂർ പള്ളിയിൽ തവണ നടത്താനുള്ള അവകാശം കേസിൽ ലഭിച്ചു. ഇതുതന്നെ തലവടി കുഴിപ്പള്ളിയിലും ഉണ്ടായി. അങ്ങനെ പാലക്കുന്നത്തു തോമസ് മാർ അത്താനാസ്യോസിന്റെ അവസാനകാലത്ത് മാരാമൺ സെന്റ് മേരീസ് പള്ളി പൂർണ്ണമായി അവരുടെ കൈവശത്തിലായി. ചെങ്ങന്നൂർ, തലവടി പള്ളികളിൽ ഒന്നിടവിട്ട ആഴ്ചകളിൽ തവണ നടത്തുന്നതിനും നവീകരണക്കാർക്കു അവകാശവും സിദ്ധിച്ചു.

# 9

# മാരാമൺ പള്ളിക്കേസ്

കേസിനെപ്പറ്റിയും തുടർന്നുള്ള സംഭവത്തെപ്പറ്റിയും മാർത്തോമ്മാ സഭയിൽപെട്ട ആലുനിൽക്കുന്നതിൽ എ. എം. ജോർജിന്റെ *മാർത്തോമ്മാ ഇടവകചരിത്ര*ത്തിൽ ഇങ്ങനെ കാണുന്നു:

1079 ഇടവം 28-ാം തീയതി ആ ദുർഗതി നമ്മുടെ നേരെ തുടങ്ങി. ഒന്നും രണ്ടും തീത്തൂസ് തിരുമേനിമാർ പള്ളിയുടെ മുറിത്തട്ടു മാളികയിൽ പാർക്കുന്നു. മീതെ പേര് രേഖപ്പെടുത്തിയിരിക്കുന്ന പട്ടക്കാർ നാലുപേരും ഈ ഇടവകപ്പട്ടക്കാരായി പ്രവർത്തനം തുടർന്നു വരികയായിരുന്നു. ആ കാലത്തൊക്കെ പട്ടക്കാർക്ക് പ്രതിമാസ ശമ്പളമില്ല. വരുമാനങ്ങളുടെ വീതാംശമാണ് ലഭിച്ചിരുന്നത്. ഒരു ഞായറാഴ്ച രാവിലെ മുതൽ പിറ്റെ ശനിയാഴ്ച വൈകിട്ട് വരെയുള്ള മാമോദീസാ, വീട്ടുപ്രാർത്ഥന, കുർബാന മുതലായവ ഒരാളെന്ന ക്രമം. ഇടവം 22-ാം തീയതി മുതൽ റാഹൂർ കത്തനാരുടെ തവണയാണ്. പള്ളികൾ കൈവശപ്പെടുത്തുവാൻ ബ. അച്ചന്മാരെ ചാക്കിട്ട് പിടുത്തമാണ് നയം. റാഹൂർ അച്ചനെ വശപ്പെടുത്തി അച്ചന്റെ സഹോദരപുത്രനും പുത്തൻകാവ് ഓർത്തഡോക്സ് പള്ളിയിൽ വച്ച് കോറൂയോപട്ടം കൊടുത്ത ആളും അവരോട് ചേരുന്നപക്ഷം ഊഹിക്കാവുന്ന എല്ലാ ആനുകൂല്യങ്ങളും വാഗ്ദാനം ചെയ്തു. ശെമ്മാശനായി പട്ടംഏറ്റ സഹോദരപുത്രനുമായി കുറെ രാത്രിയായപ്പോൾ രഹസ്യമായി വീട്ടിലെത്തി.

മാരാമണ്ണ് പള്ളിയിൽ മെത്രാച്ചൻ കൂടി എത്തി താമസിക്കുമ്പോൾ എത്ര രഹസ്യശ്രമത്തിലായാലും യാക്കോബായ ശെമ്മാശനേയും കൂട്ടി ഞായറാഴ്ച ആരാധനയ്ക്ക് പ്രവേശിച്ചാലുണ്ടാകുന്ന അനുഭവം അച്ചൻ കണക്കുകൂട്ടി. ചെങ്ങന്നൂർ, മാവേലിക്കര, തിരുവല്ല എന്നീ പോലീസ് സ്റ്റേഷനുകളിൽ പെറ്റീഷൻ കൊടുത്തു. അച്ചനവർകളുടെ ന്യായമായ ഞായറാഴ്ച തവണ ശുശ്രൂഷയ്ക്ക് മാരാമണ്ണ് മാർത്തോമ്മാക്കാർ ശല്യമുണ്ടാക്കാനിരിക്കുന്നതായി അറിയുന്നു എന്നും അച്ചന്റെ കൃത്യനിർവഹണത്തിന് പോലീസ് സംരക്ഷണം നൽകണമെന്നും മാർത്തോമ്മാ മെത്രാപ്പോലീത്താമാർ ഇവിടെ ജനിച്ചുവളർന്ന അധികാരാശിസുകളോട് പാരമ്പര്യത്തിൽ

വാണരുളുന്ന പള്ളിയിൽ തന്നെ അവർ പാർക്കുമ്പോൾ ഇവർക്ക് ഉണ്ടാകാവുന്ന എതിർപ്പ് പോലീസിനെകൊണ്ട് ഒഴിവാക്കാമെന്ന് വ്യാമോഹിച്ചുപോയി.

അതിനിഗൂഢമായി രാത്രിയായശേഷം ചെട്ടിമുക്കിലെത്തിയ പോലീസിനു എവിടെ അന്തിയുറങ്ങണമെന്നുള്ളത് പ്രശ്നമായി. മുമ്പ് പോലീസിൽ ജോലിയിലിരുന്നിട്ടുള്ള ഒരു 'അണ്ണാച്ചി' അമ്പാട്ട് താമസമുള്ള ബന്ധത്തിൽ അവർ രാത്രി അവിടെ എത്തി. ഇവരുടെ ആഗമനോദ്ദേശ്യം രഹസ്യമായി ഗ്രഹിച്ച അണ്ണാച്ചി തിരുമനസ്സിലെ അടുത്ത സ്നേഹിതനായിരുന്നു. അതിനിഗൂഢമായി അയാൾ വിവരം തിരുമനസ്സറിയിച്ചു. ഉത്തരക്ഷണത്തിൽ ... ദൈവ സന്നിധിയിൽ പ്രശ്നം വച്ചിട്ട്, ആളയച്ച് പാലക്കുന്നത്ത് തോമ്മാച്ചൻ, പുല്ലാവള്ളിൽ അവനേദാർ, ചാങ്ങയിൽ കൊച്ചുകോശിക്കുഞ്ഞ് മുതലായ ചിലരെ വിളിപ്പിച്ച് സ്വന്തം റൈട്ടറെ പറഞ്ഞയച്ച് ആലുനിൽക്കുന്നതിൽ അച്ചനെയും വരുത്തി കപ്യാർ തോമ്മാച്ചനേയും അകത്തുകയറ്റി പള്ളിപൂട്ടി വീണ്ടും കാര്യം സർവ്വശക്തനിൽ ഭരമേല്പിച്ചിട്ട് ഇവരെല്ലാം അവിടെ രാപാർത്തു.

1079 ഇടവം 29 ഞായർ റാഹൂർ അച്ചന്റെ തവണ ദിവസം പുലരുന്നു. എന്നാലൊ പതിവനുസരിച്ച് പള്ളിമണി മുഴങ്ങുന്നില്ല. പള്ളി തുറന്നിട്ടുമില്ല. എങ്കിലും രണ്ടു ഭാഗത്തെയും നീക്കങ്ങൾ അറിയാത്ത ചിലരൊക്കെ പതിവനുസരിച്ച് പള്ളിമുറ്റത്ത് എത്തിയിട്ടുമുണ്ട്. ഒന്നുമറിയാതെ അവർ മുറ്റത്തു ചുറ്റിതിരിയുന്നു. നേരം പുലരുന്നു. അച്ചൻ കപ്യാരുടെ വീട്ടിൽ ആളയച്ചപ്പോൾ രാത്രിയിൽ എവിടെയോ പോയതാണ്, ഒരു വിവരവും അറിഞ്ഞുകൂടാ എന്നു മാത്രം മറുപടി.

കാര്യം ഒന്നുമറിയാതെ പള്ളിമുറ്റത്ത് ചുറ്റിത്തിരിയുന്ന ചിലരെയും ഉയർന്നു നിൽക്കുന്ന പോലീസ് തൊപ്പിയും റാഹൂരച്ചന് സ്വന്തം മുറ്റത്തു നിന്നു കാണാം. സമയം പത്തു മണിയോടടുത്തു. അനുജൻ അപ്രേമിനെ കൊണ്ട് കുർബാനകാപ്പയും എടുപ്പിച്ച് ശെമ്മാശനേയും കൂട്ടി അച്ചൻ പള്ളിയിലേക്ക് തിരിച്ചു.

അച്ചനും കൂടെ കക്ഷിചേർന്ന് ഈ തന്ത്രങ്ങൾ സൊരുക്കൂട്ടിയ അമയിൽ വറുഗീസ്, മങ്ങാട്ട് ചാക്കോച്ചൻ, കളത്തൂർ കൊച്ചിടുക്കള വാദ്ധ്യാർ, തുണ്ടിയിൽ ജോസഫ് മുതലായവർ വട്ടം കൂടി എന്തൊക്കെയോ രഹസ്യം പറയും. പിന്നെയും ചുറ്റും. കടശിയിൽ പോലീ

സുകാരോടായിട്ട് നിങ്ങൾ പള്ളി തുറപ്പിച്ച് എന്റെ കർമ്മം നടത്താൻ സംരക്ഷണം തരേണം. അതിനാണ് നിങ്ങളെ വരുത്തിയിരിക്കുന്ന തെന്ന് അച്ചൻ ആക്രോശിച്ചു. അവരുടെ ശാന്തമായ മറുപടിയൊ കത്തനാരുടെ പെറ്റീഷനിൽ പള്ളി തുറപ്പിക്കുവാൻ ആവശ്യപ്പെട്ടി ട്ടില്ല. തുറന്ന് കയറിയാട്ടെ. ഞങ്ങൾ ശല്യക്കാരെ വിലങ്ങുവച്ച് സംര ക്ഷണം നൽകാം. അതേ കത്തനാർ ആവശ്യപ്പെട്ടിട്ടുള്ളു എന്നായി. പിന്നെയും കുറെ കറങ്ങിയിട്ടു വഴിമുട്ടിയല്ലോ എന്ന് കണ്ടപ്പോൾ അമയിൽ വറുഗീസ് പറഞ്ഞത്, "വരൂ നമുക്ക് കേസ് നടത്താം (90 ദിവസം) ഒരു ചാമയുടെ മൂപ്പേയുള്ളു" എന്നായിരുന്നു. കുശാഗ്ര ബുദ്ധിയായ കളത്തൂർ കൊച്ചിടുക്കള വാദ്ധ്യാരുടെ മറുപടി "ഇതി നകത്ത് കടന്നെങ്കിൽ കടന്നു. അല്ലെങ്കിൽ ഇതിനകം കാണുകയില്ല" എന്നായിരുന്നു. ആ പറഞ്ഞ വാക്ക് ഏതായാലും ഒത്തു. ഗതിമുട്ടി പുറത്തേക്ക് ഇറങ്ങാൻ, വടക്കുവശത്തെ മുറ്റത്തുകൂടി പുറത്തേക്ക് ഇറങ്ങാൻ പടിഞ്ഞാറോട്ട് നടന്നു. മുറ്റത്തെ സംസാരം നിലച്ചു എന്ന് തോന്നിയപ്പോൾ ഇവരങ്ങു പോയോ എന്ന്, വക്രത എന്തെന്ന് അറി ഞ്ഞുകൂടാത്ത ആലുനിൽക്കുന്നതിലച്ചൻ മുറിത്തട്ടുമാളികയുടെ വടക്കേ ജനലിൽക്കൂടി ഒന്നു നോക്കിയത് റാഹൂരച്ചന്റെ ദൃഷ്ടി യിൽപെട്ടു. ശീഘ്രം മടങ്ങിവന്ന് ഹൈക്കലായുടെ വടക്ക് വശത്തെ രണ്ടാം വാതിലിൽ ശക്തിയായി ഇടിച്ചിട്ടു 'മത്തായി കത്തനാർ വാതിൽ തുറക്കൂ, എന്റെ തവണ മുടക്കിയാൽ തന്റെ പേരിൽ സിവി ലായും ക്രിമിനലായും കേസ് കൊടുക്കുമെന്ന് കരുതിക്കൊള്ളണ മെന്ന്' ഉച്ചത്തിൽ പറഞ്ഞത് കേട്ട തിരുമേനിയോ "താനെന്തിന് അത് ഗൗനിക്കണം. ഞങ്ങളല്ലേ ഇവിടെ ഇരിക്കുന്നതെന്ന്" പറഞ്ഞു.

ഏതോ സാധിച്ചുകളയാമെന്ന മട്ടിൽ റാഹൂരച്ചന്റെ വീട്ടിൽ കൂടി എന്തൊക്കെയോ ആലോചിച്ചിട്ട് പോലീസും മറ്റുള്ളവരും പിരിഞ്ഞു പോയി. കുറച്ചുനേരം കൂടി കഴിഞ്ഞപ്പോൾ പള്ളി തുറന്നു അവിടെ നിന്ന ചിലരെ കൂടി അകത്തു കയറ്റി. ഒരു നമസ്കാരം നടത്തി പിരിച്ചുവിട്ടേക്കാൻ ആലുനിൽക്കുന്നതിലച്ചനേയും കല്പിച്ചു വിട്ടു. നമസ്കാരം കഴിഞ്ഞ് കൈകസൂരി പകർന്ന് ആശീർവാദത്തോടെ ആ ശുശ്രൂഷ സമാപിച്ചു. അന്നത്തെ ശുശ്രൂഷ മുടക്കം കൂടാതെ നടത്തി.

1082 ഇടവമാസത്തിൽ ഒരു ദിവസം ഗംഭീര മുഴക്കത്തോടെ പേമാരി ചൊരിയുന്നതിനിടയിൽ പള്ളി വീണു എന്നുള്ള ശബ്ദവും

സമീപ ഭവനക്കാരെ ഞെട്ടിച്ചു. മുറിത്തട്ടുമാളികയിൽ അധിവസിക്കുന്ന സ്വസഹോദരനു (Titus I) എന്തുപറ്റിയോ എന്നുള്ള ആധിയോടുകൂടി കൊച്ചുകോശിക്കുഞ്ഞ് ഓടി എത്തിയപ്പോൾ തകർന്നു കിടക്കുന്ന പള്ളിയും മുഖവാരവും ആണ് കണ്ടത്. ആരാധന മുടങ്ങാതെ നടത്താൻ ഒരു മുളംകൂട്ട് വച്ച് ... പാലക്കുന്നത്ത് തോമാച്ചന്റെ നയവിശേഷതയോടെ തിരുവനന്തപുരത്ത് ചെന്നു. തിരുവനന്തപുരത്ത് താമസിച്ച് കാണേണ്ടവരെ കാണേണ്ടതുപോലെ കണ്ടും യാഥാർത്ഥ്യങ്ങൾ മനസ്സിലാക്കിയും സ്വാധീനം ചെലുത്തിയും പ്രയോജനകരമായി പ്രവർത്തിച്ചു.

തിരുവനന്തപുരത്ത് മൂന്ന് ജഡ്ജിമാർ ഈ കേസ് കൈകാര്യം ചെയ്തതിൽ രണ്ടുപേർ നമുക്ക് ദോഷമായ നിഗമനങ്ങളിൽ എത്തിയിരുന്നു. ചീഫ് ജസ്റ്റീസ് റ്റി. സദാശിവ അയ്യർ നേരിട്ടു കണ്ട് ഒരു സത്യമായ വസ്തുത ബോദ്ധ്യപ്പെടുത്തുവാൻ തോമ്മാച്ചൻ നയപരമായി യത്നിച്ചു. ഈ പള്ളി നമുക്ക് നേരത്തെ കൈവശമുള്ളതല്ല എന്ന വാദം തോമ്മാച്ചൻ ഒറ്റ വസ്തുത ചൂണ്ടിക്കാട്ടി ഖണ്ഡിച്ചു. അത് മറ്റൊന്നുമല്ല, ഈ കാലമെല്ലാം മാർത്തോമ്മാ മെത്രാപ്പോലീത്തന്മാരുടെ അധികാര ആശിസുകളിൻകീഴിലാണ് ഈ പള്ളിക്കാർ കഴിഞ്ഞു കൂടിയതെന്നും, അതിന് തെളിവായി സുദീർഘ വർഷങ്ങൾ ഇവിടെ വാണരുളിയിട്ട് കാലം ചെയ്ത മെത്രാപ്പോലീത്താന്മാരുടെ കബറിടങ്ങൾ സാക്ഷ്യം വഹിക്കുന്നു എന്ന് ഊന്നിപ്പറഞ്ഞു. എന്നാൽ ഇപ്പോഴത്തെ വിധി വസ്തുതകളെ മറന്ന് എതിർകക്ഷിക്ക് അനുകൂലമായി വന്നാൽ ആ വൈരാഗികൾ ഈ പുണ്യശ്ലോകന്മാരുടെ കബറിടങ്ങൾ തച്ചുടയ്ക്കുമെന്നും മാരാമണ്ണ് രക്തക്കളമായി മാറാൻ അത് കാരണമാകുമെന്നും ഊന്നിപ്പറഞ്ഞത് സദാശിവ അയ്യരുടെ ഹൃദയത്തെ പിടിച്ചു കുലുക്കി. ആകട്ടെ ആലോചിച്ചു തീരുമാനിക്കാമെന്ന് പറഞ്ഞു വിട്ടു.

ഓണക്കാലത്ത് ആറന്മുള ഒരു സാധാരണ സന്ദർശകനെന്നോണം ഒരു മുന്നറിവും ആർക്കുമില്ലാതെ അദ്ദേഹം വന്നു. നമ്മുടെ പള്ളിപ്പടി കടന്നുപോകാനെന്നോണം വന്നുചേർന്നു. ഈ മതിൽക്കെട്ട് എന്താണ് എന്ന് കണ്ടവരോടു ചോദിച്ചും പറഞ്ഞും പടിഞ്ഞാറുവശത്തു അന്നുണ്ടായിരുന്ന അലങ്കാരമായ പ്രവേശന പടിക്കെട്ടും അലങ്കൃതമായ പള്ളി മുഖവാരവും മറ്റും നോക്കി നിന്നു. ഇത് കയറി കാണാമോയെന്ന് ആരാഞ്ഞു. മതിലിനുള്ളിൽ കയറി

നടന്നു. കാണേണ്ടത് കണ്ട് സത്യം ഹൃദിസ്ഥമാക്കി. സദാശിവ അയ്യർ ആറന്മുള ക്ഷേത്രത്തിൽ കുളിച്ചു തൊഴാൻ എന്നപോലെ വന്നു. അടുത്ത സ്ഥലത്ത് പാർത്തിട്ട് ഇക്കരയും കയറി യാദൃച്ഛികമെന്നവണ്ണം കടന്നുവന്നു. വസ്തുതകൾ കണ്ട് ബോധ്യപ്പെട്ടു എന്ന് പറഞ്ഞു കേട്ടിട്ടുണ്ട്. പിൽക്കാലത്ത് ഒരിക്കൽ രണ്ടാം തീത്തൂസ് തിരുമേനി ഈ കബറിടങ്ങൾ പൊളിപ്പിച്ച് അതിലുണ്ടായിരുന്ന അസ്ഥിപഞ്ജരങ്ങളും മറ്റും ഭക്ത്യാദരപൂർവ്വം സെമിത്തേരിക്ക് സമീപം നിർമ്മിച്ച പുതിയ കബറിടത്തിലേക്ക് മാറ്റി സ്ഥാപിച്ചു. .... (പേജ് 45-51).

1082 (1907) ഇടവമാസത്തിൽ വീണുപോയ പള്ളിയുടെ പുനർനിർമ്മാണ ജോലി 1086-ൽ ആരംഭിച്ചു. പള്ളി തകർന്നു വീണപ്പോൾ പള്ളിയുടെ പടിഞ്ഞാറടുത്തു താമസിച്ചിരുന്ന റാഹൂർ സ്കറിയാ കത്തനാരുടെ സഹോദരൻ അപ്രേമിന്റെ ഭാര്യ മറിയാമ്മയും (റാഹൂർ തോമസ് കത്തനാരുടെ മാതാവ്) ദൃക്സാക്ഷി വിവരണം ഇവിടെ കുറിക്കുന്നത് സംഗതമാണെന്ന് കരുതുന്നു. “എല്ലാ ദിവസവും രാവിലെ എഴുന്നേറ്റാൽ തൊട്ടടുത്തുള്ള മാർത്തമറിയം പള്ളിയെ നോക്കി കുരിശുവരച്ചശേഷമേ ദിനകൃത്യങ്ങളിൽ ഏർപ്പെടുമായിരുന്നുള്ളു. സംഭവദിവസം പതിവുപോലെ ഭക്തയായ ആ മാതാവ് പള്ളിയെ നോക്കി കുരിശുവരച്ചപ്പോൾ ഒരു സ്ത്രീരൂപം ചിറകുകളോടുകൂടി പള്ളിയുടെ മുകളിൽക്കൂടി പടിഞ്ഞാറുഭാഗത്തേക്ക് പറന്ന് പോകുന്നതായി കണ്ടു. ഈ അത്ഭുതകാഴ്ച വീട്ടിലുള്ളവരെ അറിയിക്കുന്നതിന് വരാന്തയിൽ കയറുമ്പോൾ അതിഭയങ്കരമായ ശബ്ദം കേട്ടു. മുറ്റത്തു വന്നു നോക്കിയപ്പോൾ കണ്ട കാഴ്ച തകർന്നു കിടക്കുന്ന പള്ളിയാണ്. വി. കന്യകമറിയാമാണ് പറന്നുപോയതെന്ന് വല്ല്യമ്മച്ചി പറയുമായിരുന്നു എന്ന് റാഹൂർ തോമസ് കത്തനാരുടെ സീമന്തപുത്രി മേരി തോമസ് ഈ ലേഖകനോട് പറയുകയുണ്ടായി. ഇതിന് മുമ്പും ഈ വിവരം മറ്റ് പലരിൽ നിന്ന് കേട്ടിട്ടുണ്ട്.

1082 ഇടവത്തിൽ വീണുപോയ മർത്തമറിയം പള്ളിയുടെ പുനർസ്ഥാപനത്തിനുള്ള കല്ലിടീൽ കർമ്മം നടന്നത് 1086 ചിങ്ങം 15-നാണ്. പഴയ പഞ്ചാംഗപ്രകാരം ചിങ്ങം 15 ദൈവമാതാവിന്റെ വാങ്ങിപ്പിന്റെ (ശൂനോയൊ) ഓർമ്മപ്പെരുന്നാൾ ആണ്. നവീകരിച്ച തക്സാ പ്രകാരം അബ്രഹാം മല്പാനച്ചൻ വി. കുർബാന ചൊല്ലിയതും ചിങ്ങം 15-നാണ്. ദൈവമാതാവിന്റെ ഓർമ്മദിവസം അറിഞ്ഞോ

അറിയാതെയോ പ്രധാന കാര്യങ്ങൾക്കു തെരഞ്ഞെടുക്കപ്പെട്ടതും അനുഗ്രഹകരം തന്നെ.

ആറു കൊല്ലത്തോളം നീണ്ടുപോയ വ്യവഹാരതീർപ്പ് നവീകരണകക്ഷിക്ക് അനുകൂലമായിരുന്നു. മാരാമൺ മർത്തമറിയം പള്ളിയും ശവക്കോട്ടയും നവീകരണകക്ഷിക്ക് (മാർത്തോമ്മാ) കൈവശാവകാശത്തിൽ ഉറച്ചു. ഒരു ചെറിയ ഇടവകയ്ക്ക് ഒരു സമുദായത്തോട് പടവെട്ടാൻ കഴിയുമായിരുന്നില്ല. കൂടാതെ സുറിയാനി സഭാകേന്ദ്രത്തിൽ നിന്നു തക്കസമയത്ത് ഇടപെടാതിരുന്നതും ഒരു കാരണമാകാം.

ഓർത്തഡോക്സ് കക്ഷിക്ക് പള്ളിയും ശവക്കോട്ടയും വ്യവഹാരത്താൽ നഷ്ടപ്പെട്ടപ്പോൾ ഇനിയും ആ കക്ഷിയിൽ നിൽക്കുന്നത് ഭാവിയിൽ പ്രയാസമുണ്ടായേക്കാമെന്നും ജയിക്കുന്ന കക്ഷിയിൽ മുമ്പേ മുമ്പേ ചേർന്നുകൊള്ളുന്നതാണ് ബുദ്ധിയെന്നും കരുതി അതുവരെ ഉറച്ചുനിന്നിരുന്ന 150-ൽപരം വീട്ടുകാർ മറുകക്ഷിയിൽ ചേർന്നു. ആ കാലത്ത് ഒരു പള്ളിയും സെമിത്തേരിയും പുതിയതായി നിർമ്മിക്കുന്നതിനോ ഗവണ്മെന്റ് അനുവാദം വാങ്ങുന്നതിനോ എളുപ്പമല്ലായിരുന്നു. അവശേഷിച്ച 35-ൽപരം വീട്ടുകാർ സംഘടിച്ച് ഒറ്റക്കെട്ടായി നിലകൊണ്ടു. കേസിൽ വന്ന പരാജയം ഈ ചെറിയ ആട്ടിൻകൂട്ടത്തിന്റെ ആത്മവീര്യത്തെ കെടുത്തിയില്ലെന്നു മാത്രമല്ല, ദൈവവിശ്വാസത്തോടും ധൈര്യത്തോടും കൂടി ഇടവകയുടെ പുനഃസ്ഥാപനത്തിന് മുന്നേറുന്നതിന് ഇത് ഒരു വെല്ലുവിളിയായി അവർ അതിനെ സ്വീകരിച്ചു. "അവസാനത്തോളം സഹിച്ചു നിൽക്കുന്നവൻ രക്ഷ പ്രാപിക്കും" (മത്തായി 10:22) എന്ന കർത്തൃവചനപ്രകാരം പ്രയാസം സഹിപ്പാനുള്ള ഒരുക്കവും കഴിവും കാട്ടി മുമ്പോട്ട് നീങ്ങി. എ. എം. ജോർജിന്റെ *മാർത്തോമ്മാ ഇടവക ചരിത്ര*ത്തിൽ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു:

"ബ. റാഹൂർ അച്ചൻ പടപൊരുതി മാറി. അവരുടെ തനത് വസ്തുവിൽ അധികകാലം കഴിയും മുമ്പ് വൈരാവി പുരയിടത്തിൽ തെങ്ങുത്തരങ്ങളാലും മുളംകൂട്ടിനാലും നിർമ്മിച്ച് ഓലകെട്ടിമേഞ്ഞ് പലകമേടകളാൽ അടിച്ചു കൂട്ടി ഒരു പള്ളിവച്ച് ആരാധന തുടങ്ങി. അവരുടെ പാർശ്വവർത്തികളായ അമയിൽ വറുഗീസ്, മങ്ങാട്ട് ചാക്കോ, വല്ല്യേത്ത് വറുഗീസ്, തുണ്ടിയിൽ ഔസേഫ്, കളത്തൂർ കൊച്ചിട്ടുക്കള വാദ്ധ്യാർ, പുരമൺ വീട്ടുകാർ, തേമ്മാലിൽ വീട്ടുകാർ മുത

ലായ കുടുംബക്കാരും മറ്റും ചേർന്ന അവരുടേതായ ആരാധന തുടങ്ങി. ശെമ്മാശൻ കത്തനാരുപട്ടവും സമ്പാദിച്ചു. പള്ളിയും ശ്മശാന സ്ഥലവും അനുവദിച്ച് കിട്ടുന്നതിന് ഗവണ്മെന്റിനെ സമീപിച്ചു എങ്കിലും കാലതാമസത്തിനുശേഷം അതും ലഭിച്ചു' (പേജ് 56).

## 10

# മാരാമൺ മർത്തമറിയം ഇടവകയുടെ പുനഃസ്ഥാപനം (1908)

നഷ്ടപ്പെട്ട മർത്തമറിയം പള്ളിയുടെ വടക്കു ഭാഗത്തു അടുത്ത സർവ്വെ നമ്പരിൽപെട്ടതും വൈരാവി പുരയിടം എന്നറിയപ്പെടുന്നതുമായ റാഹൂർ കുടുംബവക വസ്തുവിൽ നിന്നു കിഴക്കടുത്തു റോഡ്സൈഡിൽ 25 സെന്റ് സ്ഥലം യാക്കോബായ പള്ളിക്കും ശവക്കോട്ടയ്ക്കുമായി ദാനം ചെയ്തിരുന്ന സ്ഥലത്ത് ഒരു ചാപ്പൽ ഒരു രാത്രികൊണ്ടു രൂപംകൊണ്ടു. മേൽക്കൂരയും ചുറ്റും മറകളും ശരിയാക്കി, തുമ്പമൺ വലിയ പള്ളിയിൽ വിശ്രമിച്ചിരുന്ന വന്ദ്യ ദിവ്യശ്രീ. കല്ലാശ്ശേരിൽ പുന്നൂസ് റമ്പാച്ചനെ (കാലം ചെയ്ത മോറാൻ മാർ ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവാ) രാത്രി തന്നെ സ്ഥലത്ത് കൊണ്ടുവന്നു. അതിരാവിലെ ബ. റമ്പാച്ചൻ വി. കുർബാന അർപ്പിക്കയും മർത്തമറിയം പള്ളി എന്നുതന്നെ നാമകരണം ചെയ്കയും ചെയ്തു. അന്ന് ഒരു മാമോദീസായും നടത്തപ്പെട്ടു (അമയിൽ എം. വി. ജോണിനെ). പതിവില്ലാതെ മണി അടിക്കുന്ന ശബ്ദം കേട്ട് പുതിയ ചാപ്പലിൽ ഓടിയെത്തിയവരിൽ കൊച്ചുകളത്തൂർ റ്റി. റ്റി. വറുഗീസും ഉണ്ടായിരുന്നു. അവിടെ കണ്ട കാഴ്ചകളെപ്പറ്റിയും മറ്റും വിശദമായി ഈ ലേഖകനോട് അദ്ദേഹം പറഞ്ഞിട്ടുണ്ട്. ഇതു കാണുവാൻ വന്ന പല കുട്ടികൾക്കും വീട്ടിൽ ചെന്നപ്പോൾ ശിക്ഷ കിട്ടിയ കാര്യവും വറുഗീസ് പറഞ്ഞു.

ചാപ്പലിന്റെ മേൽക്കൂര കോഴഞ്ചേരി വല്ല്യവീട്ടിൽ നിന്നും പൊളിച്ചുകൊണ്ടു വന്ന ഷെഡ്ഡ് ആയിരുന്നു. കോഴഞ്ചേരിൽ കടവിൽ നിന്നു വള്ളത്തിൽ പരപ്പുഴ കടവിൽ ഇറക്കി രാത്രിയിൽ തന്നെ സ്ഥലത്ത് കൊണ്ടുവന്ന് തയ്യാറാക്കുകയാണ് ചെയ്തത്. ആയതിന്റെ പ്രധാന ചുമതല വഹിച്ചിരുന്നത് തേമ്മാലിൽ ഡോ. റ്റി. തോമസായിരുന്നു.

അങ്ങനെ മാരാമണ്ണ് തന്നെ അടുത്ത സർവ്വെനമ്പരിൽ ഒരു മർത്തമറിയം ദേവാലയം 1908 ജൂലൈ മാസം 20-ന് വൈരാവി പുരയിടത്തിൽ ഇപ്പോൾ നിൽക്കുന്ന പള്ളിയുടെ വടക്കു സെമിത്തേരിയുടെ മദ്ധ്യത്തിൽ സ്ഥാപിക്കപ്പെട്ടു.

“യഹോവയ്ക്ക് ഒരു പുതിയ പാട്ട് പാടുവിൻ, അവൻ അത്ഭുതങ്ങളെ പ്രവർത്തിച്ചിരിക്കുന്നു. അവന്റെ വലങ്കൈയ്യും അവന്റെ വിശുദ്ധ ഭുജവും അവന് ജയം നേടിയിരിക്കുന്നു” (സങ്കീ. 98:1). സങ്കീർത്തനക്കാരൻ പ്രകാശിപ്പിക്കുന്നവിധത്തിലുള്ള ഒരു അവസ്ഥയാണ് ഇടവകചരിത്രം പരിശോധിച്ചാൽ നമുക്ക് മനസ്സിൽ തോന്നുന്നത്.

## അനുവാദത്തിനുള്ള അപേക്ഷയും എതിർപ്പുകളും

ചാപ്പലിൽ ക്രമമായി ആരാധന ആരംഭിച്ചു. വികാരിയായി റാഹൂർ സി. സ്കറിയാ കത്തനാർ നിയമിതനായി. അടുത്ത ആവശ്യം പള്ളിക്കും സെമിത്തേരിക്കുമുള്ള ഗവണ്മെന്റ് അനുവാദം വാങ്ങുക എന്നതാണ്. അന്ന് മലങ്കര മെത്രാപ്പോലീത്താ ആയിരുന്ന യൗസേഫ് മാർ ദീവന്നാസിയോസിന്റെ അപേക്ഷയിന്മേൽ നടന്ന വിചാരണയിൽ ഇടവകയോഗത്തിന്റെ അപേക്ഷ കൂടി ചേർത്ത് അപേക്ഷിക്കായ്കയാൽ പള്ളിക്ക് ആവശ്യമില്ലെന്നു കണ്ട് തള്ളി. അതിനുശേഷം, ഇടവകയോഗം എടുത്ത തീരുമാനപ്രകാരം മലങ്കര മെത്രാപ്പോലീത്താ ആയി സ്ഥാനമേറ്റ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ നൽകിയ അപേക്ഷ പുനർവിചാരണ ചെയ്തതിൽ പള്ളിക്കും ശവക്കോട്ടയ്ക്കും അനുവാദം ലഭിച്ചു.

ദിവാൻ പി. രാജഗോപാലാചാരി മുമ്പാകെ അപേക്ഷയോടൊപ്പം ഇടവകാംഗങ്ങൾ ഒപ്പിട്ട് ഒരു ഹർജിയുമായി റാഹൂർ തോമസ് ശെമ്മാശൻ, അമയിൽ വറീതു വറീത്, ചെറുവെട്ടോലിൽ കോശി കൊച്ചു കോശി, തേമ്മാലിൽ ഡോക്ടർ തോമസ് തോമസ്, പടിഞ്ഞാറെ ഗന്ധർവ്വൻ നടയിൽ ചാക്കോ ചാക്കോ വൈദ്യൻ എന്നിവർ തിരുവനന്തപുരത്ത് ചെന്ന് ദിവാൻജിയെ കണ്ട് വിങ്ങിപ്പൊട്ടി കരഞ്ഞുകൊണ്ട് ശെമ്മാശൻ ദിവാൻജി സമക്ഷം ഹർജി സമർപ്പിച്ച് ഇപ്രകാരം പറഞ്ഞു. “എന്റെ പൂർവ്വികന്മാർ മുതലുള്ള പുരോഹിതന്മാർക്കു കർമ്മം നടത്താൻ സ്ഥലമില്ല. പള്ളി നഷ്ടപ്പെട്ടുപോയി. എനിക്കും പിതാവിനും കർമ്മം നടത്തുവാൻ അനുവദിക്കണമേ.” ശെമ്മാശന്റെ വിലാപത്തിൽ ദയ തോന്നിയ ദിവാൻജി അപേക്ഷ വീണ്ടും കേൾക്കുന്നതിന് ഉത്തരവിട്ടു.

നമ്പർ: 13026/LR 108 മാണ്ട് മാസം ന്

# നോട്ടീസ്

1074 വൃശ്ചികം (1899) 13-ാം തീയതിയിലെ തിരുവെഴുത്തു വിളംബരം 8-ാം വകുപ്പനുസരിച്ച് തെര്യപ്പെടുത്തുന്നത്.

അപേക്ഷക്കാരൻ കോട്ടയം പ്രവൃത്തിയിൽ ഗോവിന്ദപുരം മുറിയിൽ സുറിയാനി സിമനാരിയിൽ ഇരിക്കും മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ.

| ദേവാലയത്തിനുള്ള അപേക്ഷ, സ്ഥലമോ കെട്ടിടമോ ഇരിക്കുന്ന | | | | ഏതു മതക്കാരുടെ ഉപയോഗത്തിന് എന്ന് | ദേവാലയത്തോടു ചേർന്ന് പ്രത്യേകം അടക്കുന്നതിന് വല്ല സ്ഥലവും ഉണ്ടാകുന്നുണ്ടോ. ഉണ്ടെങ്കിൽ ഏതു ഉദ്ദേശത്തിന് | അപേക്ഷയിലെ ആണ്ടു മാസം തീയതി | തീർച്ച വിവരവും അപേക്ഷ തള്ളപ്പെടുന്നതായാൽ അതിന്റെ കാരണവും |
|---|---|---|---|---|---|---|---|
| പ്രവൃത്തി | മുറി | പുരയിടത്തിന്റെ പേര് | സർവ്വെ നമ്പർ അല്ലെങ്കിൽ ലക്കം | | | | |
| ആറന്മുള | മാരാമണ്ണ് | വൈവരാവി | സർവ്വെ 110 ൽ 81/5 | മലങ്കര യാക്കോബായ സുറിയാനി | പുറം | 84 വൃശ്ചികം 15 | അപേക്ഷ പ്രകാരം പള്ളിയും ദേവകോട്ടയും ഉണ്ടാക്കുന്നതിന് അനുവദിച്ചിരിക്കുന്നു |

ഉത്തരവിൻപ്രകാരം അസിസ്റ്റന്റ്
സെക്രട്ടറി ഒപ്പ്

തീയതി 15-10-1909

പകർത്തി എഴുതിയത് കെ. എൻ. നാരായണൻ
(അസിസ്റ്റന്റ്)

സെക്ഷൻ ഓഫീസർ എം. സി. ജോസ്

അണ്ടർ സെക്രട്ടറി പി. നാരായണപിള്ള

# Proceedings of the Government of His Highness the Maharaja of Travancore

Read again:-

(i) Sadhanom No. 3892, dated 12th Edavom 1084, from the Dewan Peishkar, Quilon.

(ii) Sadhanom No. 8964, dated 4th July 1909, to the Dewan Peishkar, Quilon.

Read also:-

(iii) Petition dated 9th August 1909, from certain Jacobite Syrian Christians of the Aranmula Proverthy, Thiruvella taluk.

(iv) Petition dated 26th Audi 1084, from Mr. Pathros Mathai, M.A. & B.L., Vakil on behalf of the late Syrian Metropolitan of Malabar.

2. Heard Vakil Mr. Pathros Mathai, M.A. & B.L., for the late Syrian Metropolitan and Mr. Senathiraja, L.L.B., Bar-at-law, for the counter-petitioners, on 16-9-1909.

3. Under the authority of the late Syrian Metropolitan, one K. M. Mammen applied to the Dewan Peishkar, Quilon, for permission to erect a church and cemetery on a piece of land, survey number 81/5, in the Thottapuzhacherri pakuthi, Tiruvella taluk, for the use of the local Jacobite Syrian Christians.

The usual notification under the proclamation was issued, but no one raised any objection within the period prescribed by the notification; whereupon the Tahsildar reported to the Peishkar that there was no objection to the permission asked for being granted.

4. The Peishkar, however, remanded the case to the Tahsildar for a further enquiry, and on receipt of the latter's report, reported to Government that there was no necessity for a church in the locality as the applicants had other churches, at a distance of two miles from the site of the proposed church, that the latter site was within 50 dandoos of a church owned by the Counter-petitioners, who belonged to the Mar Thoma sect and that the feeling between the two sects was such that the grant of the permission sought for may lead to

breaches of the peace. Mr. Ramakrishna Iyer, therefore, recommended that the application should be refused. This recommendation was first accepted by Government on the 4th July 1909.

5. The present application is for a reconsideration of the above order.

Order thereon No. 13026/L. R., dated Trivandrum, 7th October 1909.

Government are of opinion that, in matters like these, the policy should be to grant permission, except when there are cogent reasons against it. The Maramannu Church was in dispute between the two sects and the Mar Thoma party succeeded in that litigation. The Dionysians, therefore, want to have a church of their own for their own people. The request is not unreasonable. The site of the proposed Dionysian Church is about a furlong away from the existing Maramannu Church. Government consider this an adequate distance: It is true that two miles away there is a church belonging to the Dionysians. But it must be inconvenient to carry dead bodies over a distance of two miles for burial. Government, therefore, on reconsideration withdraw their previous order, and hereby accord sanction to the erection of a church and a cemetery on the proposed site as prayed for by the applicants.

2. The leading men of both parties may be bound over to keep the peace if they show any inclination to disturb it.

By (Order) Sd/-

Chief Secretary to Government

To

The Dewan Peishkar, Quilon.

Typed by A. Subaida Beevi Sd/-

Compared by: K. N. Narayanan Sd/-

Section officer: M. C. Jose Sd/-

Under Secretary: P. Narayana Pillai Sd/-

അനാരോഗ്യം നിമിത്തം സജീവമായി ഇറങ്ങി പ്രവർത്തിക്കാൻ കഴിവില്ലായിരുന്നു എങ്കിലും റാഹൂർ സ്കറിയാ കത്തനാർ, തോമസ് ശെമ്മാശന്റെ സഹകരണത്തോടുകൂടി പള്ളിക്കാര്യങ്ങൾ യഥാവിധി നിർവഹിച്ചു വന്നിരുന്നു.

പള്ളിക്കുവേണ്ടി ദാനമായി തന്നിരുന്ന വസ്തു റാഹൂർ സ്കറിയാ കത്തനാരും സഹോദരങ്ങൾ നാലുപേരും കൂടി സമാവകാശമായി ഭാഗപത്രത്തിൽ ചേർത്തതായി ആറന്മുള സബ് രജിസ്റ്ററിൽ 1086-ലെ 838-ാം നമ്പർ ഭാഗപത്രത്തിൽ കാണുന്നുണ്ട്. അങ്ങനെ ഒരു കരണം ജനിപ്പിച്ചു എങ്കിൽ തന്നെ മാരാമൺ മർത്തമറിയം പള്ളി (ഇപ്പോഴത്തെ മാർത്തോമാപള്ളി) അന്യകൈവശം പോയിക്കഴിഞ്ഞപ്പോൾ യാക്കോബായ ഇടവക പുനഃസ്ഥാപിക്കുന്നതിന് റാഹൂർ കുടുംബക്കാർ ചെയ്തിട്ടുള്ള ത്യാഗങ്ങൾ നിസീമമാണെന്ന് എന്റെ പിതാവ് പറഞ്ഞു കേട്ടിട്ടുണ്ട്.

## ആദ്യ വികാരിയുടെ നിര്യാണം

പുനഃസ്ഥാപിക്കപ്പെട്ട പള്ളിയിൽ 13 കൊല്ലത്തോളം വികാരിയായി സേവനം നടത്തിയ സ്കറിയാ കത്തനാർ കൊല്ലവർഷം 1096 വൃശ്ചികം 5-ാം തീയതി ചരമം പ്രാപിച്ചു (20-11-1921).

ഇപ്പോഴുള്ള പള്ളിയുടെ വടക്കുവശത്ത് സ്ഥിതിചെയ്തിരുന്ന ദേവാലയത്തിന്റെ കിഴക്കുവശത്ത് മദ്ബഹായോട് ചേർത്ത് വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമ്മികത്വത്തിലും കാട്ടൂർ വടശ്ശേരിയേത്ത് ദിവ്യശ്രീ ഔസേഫ് കത്തനാർ മുതലായ വൈദികരുടെ സഹായസഹകരണത്തിലും ബ. അച്ചന്റെ മൃതദേഹം സംസ്കരിച്ചു.

## 11

# സുപ്രധാന ഉടമ്പടി

ബ. സ്കറിയാ കത്തനാർക്കുശേഷം റാഹൂർ തോമസ് കത്തനാർ വികാരിയായി. സാമ്പത്തികമായി വളരെ പ്രയാസത്തിൽ കഴിഞ്ഞിരുന്ന കാലം. എന്നാൽ യാദൃച്ഛിക സംഭവത്താലോ സാഹചര്യത്തിലോ വിശ്വാസം സ്വീകരിച്ചവർ അല്ലായിരുന്നതിനാൽ ആത്മീയ കാര്യങ്ങൾക്ക് ജനങ്ങൾ വളരെ തീക്ഷ്ണതയുള്ളവരായിരുന്നു.

1910-ലെ സെമിനാരി സമരിക്കേസിൽ വട്ടശ്ശേരിൽ തിരുമേനിയുടെ ദേഹരക്ഷയ്ക്കുവേണ്ടി മാരാമൺ മർത്തമറിയം ഇടവകയിൽ നിന്നും പ്രതിനിധികൾ പോയിരുന്നു. കൂടാതെ 1911-ലെ മുടക്കിന് എതിരെ വട്ടശ്ശേരിൽ തിരുമേനിക്കുവേണ്ടി മാരാമൺ ഇടവക പ്രമേയം പാസാക്കി പ്രതിഷേധിച്ചു.

1912-ൽ കാതോലിക്കാ സിംഹാസന പുനഃസ്ഥാപന ചടങ്ങിലും കാതോലിക്കാ വാഴ്ച്ചയ്ക്കും മാരാമൺ മർത്തമറിയം ഇടവകജനങ്ങൾ സജീവമായി പങ്കുകൊണ്ടു. വട്ടിപ്പണക്കേസിന്റെ വിവിധ ആവശ്യങ്ങൾക്കുവേണ്ടി ഇടവക പരിപൂർണ്ണമായി പിന്തുണയും നൽകി.

വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസിയോസ് മെത്രാപ്പോലീത്തായുടെയും പിൻഗാമികളുടെയും വൈദിക മേലധികാരത്തെ നിരുപാധികം സ്വീകരിച്ച് 1921-ൽ ഇടവക വികാരിയും ജനങ്ങളും ഒരുമനപ്പെട്ട് ഒരു ഉടമ്പടി റജിസ്റ്റർ ചെയ്തു.

### 1698-ാം നമ്പർ ഉടമ്പടി

ക്രിസ്തബ്ദം 1921-ന് കൊല്ലവർഷം 1096-ാം മാണ്ട് മകരമാസം 9-ാം തീയതി താഴെ പേരെഴുതി കൈയൊപ്പ് വച്ചിരിക്കുന്ന മാരാമൺ യാക്കോബായ സുറിയാനിപ്പള്ളി വികാരി ഉൾപ്പെടെ ഇടവകക്കാർ എഴുതിപ്പിടിച്ച ഉടമ്പടി.

നമ്മുടെ പഴയപള്ളി വ്യവഹാരത്താൽ അന്യാധീനപ്പെട്ട ശേഷം അടിയിൽ വിവരം പറയുന്ന പുരയിടം വികാരി ഒന്നാം പേരുകാരന്റെ കുടുംബത്തിൽ നിന്നും യാക്കോബായ സമുദായം വകയ്ക്ക്

മാരാമൺ ഇടവകക്കാർക്കായി പള്ളി വയ്ക്കുന്നതിനും ശവക്കോട്ട യ്ക്കുമായി 1083-ൽ (എ.ഡി. 1908) വിട്ടുതന്നിട്ടുള്ളതും കഴിഞ്ഞു പോയ ഔസേഫ് മാർ ദീവന്നാസ്യോസ് തിരുമനസ്സിലെ അപേക്ഷ യിന്മേൽ നടന്ന വിചാരണയിൽ യോഗത്തിന്റെ അപേക്ഷ ഇല്ലാ യ്കയാൽ പള്ളിക്ക് ആവശ്യമില്ലെന്നു കണ്ട് തള്ളിയ ശേഷം ഇട വകയോഗത്തിൽ നിന്നും ഉണ്ടായ അപേക്ഷയിന്മേൽ പുനർവിചാ രണ ചെയ്തു പള്ളി കെട്ടുന്നതിനു കിട്ടിയ ഗവണ്മെന്റ് അനുവാദപ്ര കാരം ഇപ്പോൾ നിൽക്കുന്ന പള്ളി ഇടവകയോഗത്താൽ കെട്ടി മേഞ്ഞും ഇപ്പോഴത്തെ മലങ്കര മെത്രാപ്പോലീത്താ ആയ ഗീവറു ഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ കല്പന പ്രകാരം കഴിഞ്ഞു പോയ ബ. റാഹൂർ സ്കറിയാ കത്തനാരും ചെറു വെട്ടോലിൽ കോശി കോശി മുതൽപിടിയും അമയിൽ വറീതു വറീതു കണക്കനുമായി നടന്നുവരവെ ടി സ്കറിയാ കത്തനാർ കഴിഞ്ഞ വൃശ്ചികം 5-ാം തീയതി മരിച്ചു പോയി. അനന്തരം കൂടിയ ഇടവകയോഗത്തിൽ പള്ളിവരുമാനങ്ങളിൽ പള്ളി നന്നാക്കിയതിനും നികുതി അടച്ചതിനും മറ്റുമുള്ള ചെലവുകൾ നീക്കി മിച്ചം കാണാ വുന്ന പണം മുഴുവനും തിലുവകകളായിരിക്കുന്ന തുകകളും വസൂൽ ചെയ്യുന്നതിനും മറ്റും ആലോചിച്ച് മേലാൽ യാതൊരു കുഴപ്പത്തിനും ഇടയാകാതിരിപ്പാൻവേണ്ടി താഴെപ്പറയുന്ന ഒന്നു മുതൽ പന്ത്രണ്ടു വരെ നിബന്ധനകൾ ഏർപ്പെടുത്തുകയും നിബന്ധനകൾക്കു വേണ്ടി ഈ കരണം റജിസ്റ്റർ ചെയ്യിക്കുന്നതിനു യോഗം താഴെപ്പറയുന്ന വരെ തെരഞ്ഞെടുക്കുകയും ചെയ്തിട്ടുള്ളതാകുന്നു.

1. യാക്കോബായ സുറിയാനി സമുദായത്തിൽപ്പെട്ട മറ്റു പള്ളിക ളെപ്പോലെ ഈ പള്ളിമേലും സ്വത്തുക്കളിന്മേലും ഉള്ള ആത്മികവും ലൗകികവുമായ മേലധികാരം മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്ത് ഇരിക്കുന്ന ഇപ്പോഴത്തെ ഗീവറുഗീസ് മാർ ദീവന്നാസ്യോസിനും ആ സ്ഥാനത്തേക്ക് പിൻഗാമികളായി വരുന്നവർക്കും ഇരിക്കുന്ന താണ്.

2. താഴെ ടി. യാക്കോബായ സുറിയാനി സമുദായത്തിന്റെ വിശ്വാ സത്തിനും ആചാരമര്യാദയ്ക്കും അനുസരണമായി അതിന്റെ മേല ദ്ധ്യക്ഷതയ്ക്ക് കീഴ്വഴങ്ങിയും നടന്നുവരുന്നതും ടി സമുദായത്തിൽ പെട്ട മറ്റു പള്ളികളെപ്പോലെ ഈ ഉടമ്പടിയിൽ ഉൾപ്പെട്ടവരുൾപ്പെടെ ഇപ്പോൾ ഈ ഇടവകാംഗങ്ങൾ ആയിരുന്നവർക്കും മേലാൽ ഈ

ഇടവകയിൽ ചേരുന്നവർക്കും പള്ളികളിന്മേലും സ്വത്തുക്കളിന്മേലും ഒന്നുപോലെ അവകാശ സ്വാതന്ത്ര്യങ്ങൾ ഉണ്ടായിരിക്കുന്നതുമാണ്.

3. ടി വിശ്വാസരീതിയ്ക്കും ആചാരമര്യാദയ്ക്കും മേലദ്ധ്യക്ഷ അധികാരത്തിനും എതിർ നിൽക്കുന്നവർക്കും ഈ പള്ളിമേലും സ്വത്തുക്കളിന്മേലും അവകാശമില്ലാത്തതാകുന്നു. ഈ ഇടവക യോഗത്തിന് ഏഴ് പേരിൽ കുറയാതെയും 11 പേരിൽ കവിയാതെയും ഉള്ള ഒരു മാനേജിംഗ് കമ്മിറ്റി ഉണ്ടായിരിക്കേണ്ടതും ആ കമ്മി റ്റിക്ക് ടി വിശ്വാസത്തിനും ആചാരമര്യാദയ്ക്കും മേലദ്ധ്യക്ഷതയ്ക്കും അനുസരണമായി ഇടവക കാര്യങ്ങൾ നടത്തുന്നതിനും അധികാ രമുള്ളതും അങ്ങനെയുള്ള കമ്മിറ്റിയിൽ ഒന്നാം പേരുകാരൻ പ്രസി ഡന്റും രണ്ടാം പേരുകാരൻ ഖജാൻജിയും മൂന്നാം പേരുകാരൻ സെക്രട്ടറിയും ആയിരിക്കുന്നതുമാകുന്നു.

4. പള്ളിവരുമാനങ്ങളെ തിലുവ വരുത്താതെ ഈടാക്കുന്നതിനും കർമ്മങ്ങൾക്കും മറ്റും വേണ്ടിവരുന്ന ചെലവുകൾ ചെയ്യുന്നതിനും നിയമാനുസരണവും കാലോചിതമായ വിവിധ പള്ളിവരുമാനങ്ങൾ വർദ്ധിപ്പിക്കുന്നതിനുമുള്ള നിയമങ്ങൾ ഏർപ്പെടുത്തി നടത്തിക്കു ന്നതിനും ന്യായമായ വരുമാനങ്ങളിൽ ചിലപ്പോൾ ഇളവു ചെയ്യു ന്നത് നന്മ എന്ന് കണ്ടാൽ അങ്ങനെ ചെയ്യുന്നതിനും തിലുവ വക പിരിക്കുന്നതിനും അതിൽ വല്ല ഭാഗമോ മുഴുവനുമോ ഇളവ് ചെയ്യു ന്നതിനും തിലുവ വകയിൽ പിരിയുന്നതോ തന്നാണ്ട് വരവോ ആയ ഇനത്തിൽ പള്ളി പുതുതായി പണി കഴിപ്പിക്കുന്നതിനോ ശവക്കോട്ട നന്നാക്കുന്നതിനോ ആയി വേണ്ടവിധം പ്രവർത്തിക്കു ന്നതിനും മറ്റും കമ്മിറ്റിക്ക് അധികാരം ഉണ്ടായിരിക്കും. ഈ കമ്മി റ്റിയുടെ ഭൂരിപക്ഷ അഭിപ്രായപ്രകാരം നാലാം അക്കത്തിലെ സംഗ തികൾ പറഞ്ഞതുപോലെ നടത്താവുന്നതും അതിൽ തിലുവ ഉൾ പ്പെടെ വരുമാനങ്ങൾ കുറയ്ക്കുന്നതിന് കമ്മിറ്റിക്കാരുടെ ഭൂരിപക്ഷ ത്തിന്റെ പ്രത്യേക സമ്മതത്തിന്മേലല്ലാതെ പാടില്ലാത്തതും യോഗം കൂടി തീരുമാനിക്കാനിടയില്ലാത്തതും അത്യാവശ്യവും ഒഴിച്ചുവ യ്ക്കാൻ പാടില്ലാതെയുമുള്ള ഘട്ടങ്ങളിൽ വല്ല കർമ്മങ്ങൾക്കുള്ള വരുമാനത്തിൽ പട്ടത്വവരുമാനങ്ങളെ കുറവു ചെയ്തു കൊടുപ്പാൻ പ്രസിഡന്റിന് തനിച്ചും പള്ളിവരുമാനങ്ങൾ കുറവ് ചെയ്തുകൊടു പ്പാൻ ഒന്നു മുതൽ 3 വരെ പേരുകാർക്ക് സ്വാതന്ത്ര്യം ഉള്ളതും ആണ്. അങ്ങനെയുള്ള ഒന്നോ രണ്ടോ സംഗതികളെയോ ഒരേ

മാസത്തിൽ ചെയ്യുന്ന പല സംഗതികളെയോ മാനേജിംഗ് കമ്മിറ്റിക്ക് നോട്ടീസ് മൂലം കൂട്ടികേൾപ്പിച്ച് അടയാളം വയ്പിക്കുന്നതിനു വേണ്ടി നോട്ടീസ് അയപ്പാൻ സെക്രട്ടറിക്ക് അധികാരമുണ്ടായിരിക്കുന്നതും കമ്മിറ്റിക്ക് മേൽപ്പറഞ്ഞവ പ്രവൃത്തിദോഷം എന്ന് കണ്ടാൽ മേൽ ആ വിധം ചെയ്യാതിരിപ്പാൻ ആവശ്യം എന്നു കണ്ടാൽ ഡയറിയിൽ പ്രത്യേകം രേഖപ്പെടുത്തുന്നതിനും അടയാളം വയ്ക്കുന്നതിനും അധികാരമുള്ളതും ആകുന്നു.

5. ആണ്ടറുതിക്ക് മാനേജിംഗ് കമ്മിറ്റിയുടെ നടപടികളും യോഗത്തെ നോട്ടീസ് മൂലം പള്ളി മുഖപ്പിലും മറ്റും ഒരു മാസക്കാലം പരസ്യം ചെയ്തു വിളിച്ചു കൂട്ടുന്ന യോഗത്തെ കേൾപ്പിച്ചും തിരട്ട് എഴുതി തിരുമുമ്പാകെ വച്ച് അടയാളപ്പെടുത്തുമ്പോൾ വാങ്ങി റിക്കാർഡിൽ സൂക്ഷിക്കുന്നതിനും അധികാരമുള്ളതും ആണ്.

6. ഇടവകയിലെ കർമ്മസംബന്ധമായ കാര്യങ്ങൾ ഒന്നാം പേരുകാരനു തനിച്ചും കർമ്മ സംബന്ധമായും മറ്റുമുള്ള ഇടവക വരുമാന കാര്യങ്ങൾ മേൽപ്രകാരം നടത്തുന്നതിനും കമ്മിറ്റിക്ക് തനിച്ചും അധികാരമുള്ളതും ആണ്. എല്ലാറ്റിലും മേലധികാരവും അവസാന തീരുമാനവും തിരുമനസ്സിലേക്ക് ഇരിക്കുന്നതും കർമ്മസംബന്ധമായ വീഴ്ച തിരുമുമ്പാകെ ബോധിപ്പിച്ച് തീർച്ച വരുത്തുന്നതിന് രണ്ടു മുതൽ പേരുകാരായ കമ്മിറ്റിക്കാർക്കോ അതിലെ ഭൂരിപക്ഷക്കാർക്കോ അധികാരമുള്ളതല്ലാതെ യാതൊരു കർമ്മത്തെയും തടയുന്നതിന് മേലധികാരത്തിൽ നിന്നുണ്ടാകാവുന്ന അനുവാദത്താലല്ലാതെ ആർക്കും പാടില്ലാത്തതും ആകുന്നു.

7. കമ്മിറ്റിയുടെ ഗുണമല്ലാത്തതും ഉപദ്രവകരവുമായ പ്രവൃത്തികളിന്മേൽ മേലാവിൽ ബോധിപ്പിച്ച് നിദാനം വരുത്തുന്നതല്ലാതെ തടയുന്നതിന് ഇടവകക്കാർക്ക് അധികാരമില്ലാത്തതും ആണ്.

8. പള്ളി വയ്ക്കുന്നതിനും ശവക്കോട്ടയ്ക്കുമായി സ്ഥലം വില കൂടാതെ തന്നിട്ടുള്ള ഒന്നാം പേരുകാരന്റെ കുടുംബത്തിൽ ടി വിശ്വാസരീതിയ്ക്കും ആചാരമര്യാദയ്ക്കും അനുസരണമായി ഇരിക്കുന്നവരുടെ കുഴിക്കാണവും ഒന്നാം പേരുകാരന്റെ കർമ്മസംബന്ധമായ വരുമാനങ്ങളെ ഇളവു ചെയ്തിരിക്കുന്നു.

9. പട്ടത്വത്തിന്റെ തെരഞ്ഞെടുപ്പ് യോഗത്തിൽ ഒന്നാം പേരുകാരന്റെ കുടുംബത്തിൽ യോഗ്യതയുള്ളവരുണ്ടായിരുന്നാൽ അയാളെ പ്രത്യേകം തെരഞ്ഞെടുക്കണം.

10. ഇടവകാംഗങ്ങളുടെ പള്ളി സംബന്ധമായ തീർച്ച കമ്മിറ്റിക്കും കമ്മിറ്റിയിൽ ഉണ്ടാകുന്ന തർക്കങ്ങളെ മേലാവിലും കേട്ടു തീരുമാനിക്കാവുന്നതും കൂടാതെ മേൽ എഴുതിയ നിബന്ധനകളിൽ വല്ലതും കൂട്ടുകയോ കുറയ്ക്കുകയോ ഭേദപ്പെടുത്തുകയോ അസ്ഥിരപ്പെടുത്തുകയോ ചെയ്യുന്നതിനു മെത്രാപ്പോലീത്തായ്ക്കും പിൻഗാമികൾക്കും അധികാരവും അവകാശവും എല്ലായ്പ്പോഴും ഇരിക്കുന്നതുമാകുന്നു.

11. കൊല്ലം ഡിസ്ട്രിക്ടിൽ തിരുവല്ലാ താലൂക്കിൽ ആറന്മുള സബ് ഡിസ്ട്രിക്ടിൽ തോട്ടപ്പുഴശേരി പകുതിയിൽ മാരാമൺ മുറിയിൽ വഴിക്ക് മേക്ക് കുളഞ്ഞിക്കൊമ്പിൽ പുരയിടത്തിന് വടക്ക് വഴിക്ക് കിഴക്ക് ടി-തെക്ക് പണ്ടാരവക പാട്ടം സർവ്വെ 81/5. 54 സെന്റ് ഉള്ള വൈരാവി പറമ്പ് പുരയിടം മുറി ഒന്നിൽ പുരയിടം കിഴക്കടുത്തു 25 സെന്റ് സ്ഥലം ഇടവക പ്രസിഡന്റായ ഒന്നാം പേരുകാരന്റെ പേരിൽ ഇടവക പ്രതിനിധി എന്ന നിലയിൽ പേരിൽ കൂട്ടികരം തീർത്തു പട്ടയം മുതലായ പ്രമാണങ്ങൾ പിടിച്ചു നടന്നു കൊള്ളണം. താഴെ പേരെഴുതി കൈയൊപ്പ് ഇട്ടിരിക്കുന്നവരിൽ ഒന്നു മുതൽ ഏഴുവരെ പേരുകൾ കമ്മിറ്റിക്കാരും ഒന്നാം പേരുകാരൻ പ്രസിഡണ്ടും രണ്ടാം പേരുകാരൻ മുതൽപിടിയും മൂന്നാം പേരുകാരൻ കണക്കനുമായിരിക്കുന്നതും ഒരു കൊല്ലം കഴിഞ്ഞ് ആവശ്യമെന്ന് യോഗത്തിന് തോന്നിയാൽ മാനേജിംഗ് കമ്മിറ്റിയെ രേഖപ്പെടുത്തുന്നതിനും മുതൽപിടിയേയും കണക്കനേയും മാറ്റി വേറെ ആളെ ആക്കുന്നതിനും ഇടവകയോഗത്തിന് അധികാരമുള്ളതുമാകുന്നു.

12. ഇടവകക്കാർക്ക് പൊതുവിൽ രണ്ടാം പേരുകാരനോടുള്ള കൃതജ്ഞത നിമിത്തം അദ്ദേഹത്തിന്റെ മാതാവിന്റെ വകയ്ക്ക് ഒരു കബറിടം കെട്ടിക്കുന്നതിന് ആവശ്യമുള്ള സ്ഥലം കുഴിക്കാണം കൂടാതെ അനുവദിച്ചിരിക്കുന്നതുമാകുന്നു. ഇപ്രകാരം സമ്മതിച്ച സുറിയാനി ക്രിസ്ത്യാനികളായ താഴെപ്പറയുന്ന ഞങ്ങൾ എഴുതിപ്പിടിച്ചിരിക്കുന്നു.

1. തോട്ടപ്പുഴശേരി പകുതി മാരാമൺ മുറിയിൽ റാഹൂർ അപ്രേം മകൻ 34 വയസ്സായ തോമസ് കത്തനാർ. ഒപ്പ്

2. ടി മുറിയിൽ അമയിൽ വറീതു മകൻ കൃഷി 45 വയസ്സുള്ള വറീതു. ഒപ്പ്

3. കോയിപ്രം പകുതിയിൽ പന്നിപ്രയാർ മുറിയിൽ പടിഞ്ഞാറെ ഗന്ധർവ്വൻ നടയിൽ കൊച്ചു ചാക്കോ മകൻ ചികിത്സ 52 വയസ്സുള്ള ചാക്കോ. ഒപ്പ്

4. മാരാമൺ മുറിയിൽ ഞാറ്റുകാലായിൽ വറീതു മകൻ കൃഷി, 40 വയസ്സുള്ള മത്തായി. ഒപ്പ്

5. നെടുംപ്രയാർ മുറിയിൽ മുളപ്പോൺ മണ്ണിൽ മാത്തൻ മകൻ കൃഷി 45 വയസ്സുള്ള ഗീവറുഗീസ്. ഒപ്പ്

6. വരയന്നൂർ മുറിയിൽ മങ്ങാട്ട് തെക്കേതിൽ മാത്തൻ മകൻ 46 വയസ്സുള്ള ചാക്കോ രാമച്ച. ഒപ്പ്

7. വരയന്നൂർ മുറിയിൽ വല്ല്യേത്ത് മലയിൽ ഗീവറുഗീസ് മകൻ കൃഷി 50 വയസ്സുള്ള ചാക്കോ. ഒപ്പ്

8. ടി മുറിയിൽ ചെറുവെട്ടൊലിയിലായ വല്ല്യകാലായിൽ കോശി മകൻ കൃഷി 28 വയസ്സുള്ള കൊച്ചുകുഞ്ഞ്. ഒപ്പ്

9. ടി മുറിയിൽ പിള്ളപറമ്പിൽ വറുഗീസ് മകൻ കൃഷി 56 വയസ്സുള്ള വറീത്. ഒപ്പ്

10. പുല്ലാട്ട് മുറിയിൽ മുതലകുളത്തായ വിലേകിഴക്കേതിൽ ഔസേഫ് മകൻ കൃഷി 46 വയസ്സുള്ള വറീത്. ഒപ്പ്

സാക്ഷി - പനന്തോടത്തിൽ ചാക്കോ മകൻ മത്തായി. ഒപ്പ്

കൈപ്പട സാക്ഷി അമയിൽ വറീത് വറുഗീസ്. ഒപ്പ്

1096 മകരം 16 (1921) ആറന്മുള സബ് രജിസ്റ്റർ ഓഫീസിൽ 1698-ാം നമ്പരായി റജിസ്റ്റർ ചെയ്തു.

ഉടമ്പടിയിലെ ഓരോ വകുപ്പും മുൻവിധി കൂടാതെ പരിശോധിച്ചാൽ ഇടവകയുടെ നിലനിൽപ്പിനും ഭദ്രതയ്ക്കും മതിയായതെന്ന് വ്യക്തമാകുന്നതാണ്. ആ കാലത്ത് മലങ്കര സുറിയാനി സഭയ്ക്ക് ഒരു ഭരണഘടന നിലവിലില്ലായിരുന്നു.

നിത്യനിദാന ചെലവുകൾക്കു പോലും പണമുണ്ടാക്കാൻ പ്രയാസമായിരുന്ന സാഹചര്യത്തിൽ പള്ളിയുടെ അറ്റകുറ്റപ്പണികൾക്കും ഓലമേച്ചിലിനും വളരെ അധികം ക്ലേശിച്ചിട്ടുണ്ട്. ഓരോ കാലയളവിൽ അതിന് കഴിവുണ്ടായിരുന്ന വ്യക്തികൾ ആ ജോലികൾ

സന്തോഷത്തോടുകൂടി നിർവഹിച്ചിരുന്നു. മങ്ങാട്ട് ഭാഗത്തു നിന്നും ഓല സംഭരിച്ച് ഇവിടെ കൊണ്ടുവന്ന് മേച്ചിൽ നടത്തിയിട്ടുള്ളതായി മങ്ങാട്ട് എം. സി. വറുഗീസ് ഈ ലേഖകനോട് പറഞ്ഞിട്ടുണ്ട്. ഈ സാഹചര്യത്തിൽ ഇടവകയ്ക്ക് ഒരു പുരോഹിതനെ യഥായോഗ്യം സംരക്ഷിക്കുന്നതിന് എത്രത്തോളം പ്രയാസമുണ്ടായിരുന്നു എന്ന് ഊഹിക്കാമല്ലോ. ഇടവകയിൽ സജീവമായി പ്രവർത്തിച്ചിരുന്ന പൊതിപറമ്പിൽ വറീതു വറുഗീസ് 1101 നവംബർ 15-ാം തീയതി ചരമമടഞ്ഞു. ബ. റാഹൂർ സ്കറിയാ കത്തനാരുടെ കാർമ്മികത്വത്തിൽ വൈരാവി മർത്തമറിയം പള്ളി സെമിത്തേരിയിൽ അടക്കം ചെയ്തു.

## 12

# കത്തോലിക്കാസഭയുടെ കടന്നാക്രമണം

റോമൻ കത്തോലിക്കാ സഭ മാരാമണ്ണിൽ ഫാദർ ഡൊമിനിക്ക് തോട്ടാശ്ശേരിയുടെ വികാരിത്വത്തിൽ ഒരു ഇടവക ആരംഭിച്ചു. ഒരു പ്രൈമറിസ്കൂൾ സ്ഥാപിക്കുകയും സ്കൂൾഹാളിന്റെ കിഴക്കുഭാഗത്തായി മദ്ബഹാ ക്രമപ്പെടുത്തി ആരാധന ആരംഭിക്കുകയും ചെയ്തു. ഫാദർ തോട്ടാശേരിയുടെ ശ്രമഫലമായി മാരാമണ്ണിലെ കുറച്ച് വീട്ടുകാർ ആ ഇടവകയിൽ ചേർന്നു. ആ കൂട്ടത്തിൽ റാഹൂർ തോമസ് കത്തനാരും കുടുംബവും 1102 മിഥുനത്തിൽ (1927) കത്തോലിക്കാ സഭയിൽ ചേർന്നു. ആറു കൊല്ലത്തോളം യാക്കോബായ പള്ളിയിൽ വികാരിത്വം വഹിച്ചശേഷം സഭ വിട്ടുപോയപ്പോൾ പള്ളി വസ്തുവിൽ മറ്റാരേയും പ്രവേശിപ്പിക്കാതെ തടസ്സപ്പെടുത്തുകയും തന്മൂലം കെട്ടിമേച്ചിൽ ആദിയായ സംരക്ഷണം ചെയ്യാതെ പള്ളി വീണുപോകയും നിത്യജാഗ്രതയിൽ കഴിഞ്ഞിരുന്ന എതിർകക്ഷികൾക്ക് ഒരവസരം സൃഷ്ടിച്ചുകൊടുക്കുകയും ചെയ്തു.

ആരാധന തുടർന്നു നടത്തുന്നതിനു പ്രതിവിധി കണ്ടെത്താൻ പുതിയതായി നിയമിക്കപ്പെട്ട വികാരി കൊല്ലന്റേത്ത് പതാലിൽ തോമസ് അച്ചന്റെ നേതൃത്വത്തിൽ ഇടവകക്കാർ ഒത്തുകൂടി ആലോചിച്ച് എല്ലാ നീക്കങ്ങളും സശ്രദ്ധം വീക്ഷിച്ചുകൊണ്ടിരുന്നു. എതിർകക്ഷികളുടെ മദ്ധ്യത്തിൽ അന്യാധീനപ്പെട്ടുപോയ പഴയ മർത്തമറിയം പള്ളിയുടെ (ഇപ്പോഴത്തെ മാർത്തോമ്മാ പള്ളി) തെക്കുവശത്ത് തെക്കേതിൽ ഔസേഫ് വറുഗീസിന്റെ വക 24 സെന്റ് സ്ഥലവും അതിലെ കെട്ടിടവും വിലയ്ക്കു വാങ്ങി. ഇടവകയിൽ അന്ന് സജീവമായി പ്രവർത്തിച്ചിരുന്ന യാക്കോബായ പ്രാർത്ഥനായോഗം സംഘത്തിലെ വരിസംഖ്യയായും മറ്റും സംഭരിച്ചിരുന്ന നീക്കിയിരിപ്പിൽ ഉണ്ടായിരുന്ന 286 രൂപയും ഈ വസ്തു വാങ്ങുന്നതിന് വിനിയോഗിച്ചു. അന്നത്തെ സംഘം ഖജാൻജി തടീലേത്ത് മത്തായി വറുഗീസും സെക്രട്ടറി അമയിൽ വറീത് വറുഗീസുമായിരുന്നു (വി. വറുഗീസ് കത്തനാർ). ബാക്കി വേണ്ടിയിരുന്ന രൂപാ

അപ്പോൾ തന്നെ സംഘാംഗങ്ങൾ മുഖേന പിരിച്ചെടുത്ത് ആവശ്യം നിറവേറ്റി. സംഘത്തിന്റെ നിശ്ചയപ്രകാരം പ്രസിഡന്റായിരുന്ന വികാരി പതാലിൽ തോമസ് കത്തനാരുടെയും സെക്രട്ടറി ആയിരുന്ന അമയിൽ വറീതു വറുഗീസിന്റെയും പേരിൽ വസ്തു തീറു വാങ്ങി (ഈ വസ്തു ഇന്നും ഇടവകയുടെ കൈവശാവകാശത്തിൽ തന്നെ).

വസ്തുവിൽ നിന്ന കെട്ടിടം ചാപ്പലായി ക്രമീകരിച്ച് ആരാധന മുടക്കം കൂടാതെ നടത്തി. പ്രതിബന്ധങ്ങൾ കൂടെക്കൂടെ വന്നുകൊണ്ടിരുന്നു. റാഹൂർ തോമസ് അച്ചന്റെ കൂടെ കത്തോലിക്കാ സഭയിൽ ആളുകൾ പിന്നെയും ചേരാൻ പോകുന്നു എന്നും മറ്റുമുള്ള കുപ്രചരണങ്ങൾ എതിർ കക്ഷികൾ പ്രചരിപ്പിക്കുന്നുണ്ടായിരുന്നു. ജനങ്ങളുടെ വീര്യം കെടുത്താൻവേണ്ടി എന്തും കാട്ടികൂട്ടാൻ മടിയില്ലാത്തവർ അന്ന് ട്രസ്റ്റിയായിരുന്ന അമയിൽ വറീതു വറീതും റോമാസഭയിൽ പോകുന്നു എന്നും മറ്റുമുള്ള കള്ളപ്രചരണങ്ങളും നടത്തുന്നുണ്ടായിരുന്നു (186-ാം നമ്പർ കല്പന നോക്കുക). അന്യത്ര.

## കല്പന

No. 186

The Orthodox Syrian Church of Malankara

നിരണം മുതലായ ഇടവകകളുടെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്തായിൽ നിന്ന്

(മുദ്ര)

നമ്മുടെ മാരാമൺ പള്ളി വികാരിയും ദേശത്തു പട്ടക്കാരും പള്ളി കൈക്കാരും ശേഷം വിശ്വാസികളും കൂടികണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ്.

പ്രിയരെ;

റാഹൂർ തോമസ് കത്തനാർ റോമാ മതത്തിൽ ചേർന്നതിന്റെ ശേഷം അയാൾക്ക് പകരം ചെമ്പോത്തറ പീലിപ്പോസ് കത്തനാരെ ആ പള്ളി വികാരിയായി നിയമിച്ചിട്ടുണ്ടല്ലോ. എന്നാൽ ടി പീലിപ്പോസ് കത്തനാർക്ക് അവിടെ തവണ നടത്തുന്നത് പല തരത്തിൽ

അസൗകര്യമാകയാൽ അയാൾക്ക് പകരം കൊല്ലന്റേത്തായ പതാലിൽ തോമസ് കത്തനാരെ വേറെ ഒരു കല്പന ഉണ്ടാകുന്നതുവരെ ആ പള്ളി വികാരിയായി നാം നിയമിച്ചിരിക്കുന്നു. പള്ളി മുതൽക്കെട്ടുകാരൻ റോമയിൽ പോകുന്നു എന്നുള്ള കേൾവി നിമിത്തം മുതൽ കെട്ട് ജോലി ചെയ്യേണ്ട എന്നു നാം കല്പന അയയ്ക്കുകയും അതിനെ സംബന്ധിച്ചു അന്വേഷിച്ച് റിപ്പോർട്ട് ചെയ്യുന്നതിന് പി. കെ. തോമസ് കത്തനാരെ നാം നിയമിച്ച് അയയ്ക്കുകയും ചെയ്തിരുന്നല്ലോ. അയാൾ നിങ്ങളുടെ അടുക്കൽ വരികയും കഴിഞ്ഞ ഞായറാഴ്ച അവിടെ പള്ളിയോഗം കൂടുകയും ചെയ്തതിൽ മുതൽകെട്ടുകാരനെപ്പറ്റിയുള്ള സംശയത്തിന് കാര്യമില്ലെന്ന് പള്ളിയോഗം ഐകകണ്ഠേന തീരുമാനിച്ചിരിക്കുന്നതായി ടി കത്തനാർ നമ്മുടെ അടുക്കൽ റിപ്പോർട്ട് സമർപ്പിച്ചിരുന്നു. ആകയാൽ മുൻ മുതൽപിടിക്കാരൻ അമയിൽ വറീതു വറീതു തന്നെ മുതൽപിടി ജോലി നടത്തിക്കൊള്ളുന്നതിന് ഇതിനാൽ നാം അയാളെ നിയമിച്ചിരിക്കുന്നു.

ശേഷം കാര്യങ്ങൾ പിന്നാലെ എഴുതി അയയ്ക്കാം. ദൈവം നിങ്ങളെ അനുഗ്രഹിക്കട്ടെ.

എന്ന്, 1927-ന് കൊല്ലം 1103 ധനു 9-ന് തോട്ടുപുറത്ത് പള്ളിയിൽ നിന്നും.

## 13

# നവജീവൻ ലഭിക്കുന്നു

1928 ആഗസ്റ്റ് 13-ന് വട്ടിപ്പണക്കേസിന്റെ ഹൈക്കോടതി റിവ്യൂ വിധി വട്ടശ്ശേരിൽ തിരുമേനിക്ക് അനുകൂലമായി പ്രഖ്യാപിക്കപ്പെട്ടു. പ്രസ്തുത വിധിയുടെ വെളിച്ചത്തിൽ പുതിയ ജീവനും പുതിയ ശക്തിയും പ്രാപിച്ച 35 കുടുംബങ്ങൾ ഉൾക്കൊള്ളുന്ന മർത്തമറിയം ഇടവക വട്ടശ്ശേരിൽ തിരുമേനിയുടെ അനുവാദപ്രകാരം, കൈവശമോശം വന്ന ഇടവകപള്ളിയും സ്വത്തുക്കളും വീണ്ടെടുക്കുന്നതിനുവേണ്ടി നിയമനടപടികൾ നടത്തുന്നതിന് തീരുമാനിച്ചു. പ്രാരംഭപ്രവർത്തനങ്ങൾക്കുവേണ്ടി ഒരു കമ്മിറ്റി, വികാരി ബ. പതാലിൽ തോമസ് കത്തനാരുടെ നേതൃത്വത്തിൽ രൂപംകൊണ്ട് നടപടി ആരംഭിച്ചിരുന്നു.

## തെക്കേതിൽ പുരയിടത്തിന്റെ തീറാധാര പകർപ്പ്

3941 – നമ്പർ
1103 മീനം 17 (1928)

ആയിരത്തി ഒരുനൂറ്റി മൂന്നാമാണ്ട് മീന മാസം പതിനേഴാം തീയതി ഓമല്ലൂർ പകുതിയിൽ പ്രക്കാനം മുറിയിൽ കൊല്ലന്റേത്തായ പ്ലാംമൂട്ടിൽ പുത്തൻപുരയ്ക്കൽ നിന്നും ഇലന്തൂർ പകുതിയിൽ ഇലന്തൂർ പര്യാരം മുറിയിൽ പതാലിൽ സിറിയൻ ക്രിസ്ത്യൻ കൊച്ചിട്ടി മകൻ വൈദികവൃത്തി മുപ്പത്തിമൂന്ന് വയസ്സുള്ള തോമസ് കത്തനാരു അവറുകളുടെയും തോട്ടപ്പുഴശേരിൽ പകുതിയിൽ മാരാമൺ മുറിയിൽ അമയിൽ സിറിയൻ ക്രിസ്ത്യൻ വറീതു മകൻ കൃഷി മുപ്പത്തിയഞ്ചു വയസ്സുള്ള വറുഗീസിന്റെയും പേർക്ക് ടി മുറിയിൽ തെക്കേതിൽ സിറിയൻ ക്രിസ്ത്യൻ യൗസേഫ് മകൻ കൃഷി മുപ്പത്തി ഒന്ന് വയസ്സുള്ള വറുഗീസും മാതാവ് ടിയിൽ യൗസേഫിന്റെ ഭാര്യ ഗൃഹജോലി അൻപത്തിനാലു വയസ്സുള്ള അന്നയും കൂടി എഴുതി കൊടുത്ത തീറാധാരം. കുടുംബവകയും വല്ല്യപ്പൻ മരിച്ചുപോയ തോമ്മാ അയ്പ് പേർക്കും 553-ാം നമ്പരായി കിട്ടിയിട്ടുള്ള പട്ടയത്തിൽ കൊണ്ടതും പിൻതുടർച്ചാവകാശവഴി – ഒന്നാം പേരുകാരന് സിദ്ധിച്ചിട്ടുള്ളതും ഇതരഭാഗാവകാശികളോട് 1097-ൽ 2266-ാം നമ്പ

രായി രജിസ്റ്റർ ചെയ്യിച്ചു വാങ്ങിയിട്ടുള്ള തീറാധാരപ്രകാരം സ്ഥിരപ്പെട്ടു കിട്ടിയിട്ടുള്ളതും രണ്ടാം പേരുകാരിക്ക് ജീവനാംശ അവകാശമുള്ളതും ഒന്നാം പേരുകാരൻ പേരിൽ പുതുവൽ പതിപ്പിക്കുന്നതിനും അപേക്ഷ കൊടുത്ത നടപടിയിൽ ഇരിക്കുന്നതും ഉൾപ്പെടെ ഞങ്ങൾ കൈവശം വച്ചു കരംതീരുവ സഹിതം നട്ടു ദേഹണ്ഡങ്ങളും ചെയ്തു സർവ്വസ്വാതന്ത്ര്യമായി അനുഭവിച്ചു വരുന്നതായ അടിയിൽ പറയുന്ന വസ്തുക്കളിൻമേൽ ഞങ്ങൾക്കുള്ള സർവ്വാവകാശവും തീറാകെ ഒഴിഞ്ഞെഴുതി തന്ന് ഉഭയസമ്മതപ്രകാരം മുൻ വാങ്ങിയിട്ടുള്ളതിനെ വകവച്ചു തന്നതാകെ പറ്റ് രൂപ, പതിനേഴും നാളിത് രൊക്കം പറ്റ് രൂപാ മുന്നൂറ്റി എഴുപത്തഞ്ചും ഉൾപ്പെടെ പറ്റു ബ്രിട്ടീഷ് രൂപാ 392. ഈ രൂപാ മുന്നൂറ്റിതൊണ്ണൂറ്റിരണ്ടുക്കും ഇതിൽ പറയുന്ന വസ്തു തീറാകെ അനുഭവിച്ചും പേരിൽ കൂട്ടി കരംതീർത്തു പട്ടയം മുതലായ പ്രമാണങ്ങൾ പിടിച്ചും പതിവാനുള്ള വസ്തു പതിപ്പിച്ചും സർവ്വസ്വാതന്ത്ര്യമായി എന്നും നടന്നുകൊള്ളണം. ഈ വസ്തുവിന് അന്യകരണം, കോർട്ട്, ജപ്തി മുതലായ യാതൊരു ബാദ്ധ്യതകളും ഉണ്ടായിട്ടില്ലെന്ന് നിങ്ങളെ പറഞ്ഞു വിശ്വസിപ്പിച്ചിരിക്കുന്നതും നടുവിലെ മുറിയിൽ ചാണ്ടി ഗീവറുഗീസ് പേർക്ക് എഴുതി കൊടുത്തിരുന്നതും ഏർപ്പാട് തീർത്ത് തിരികെ വാങ്ങിയിട്ടുള്ളതും ആയ ചിട്ടിപണയാധാരവും പട്ടികയിൽ ഒന്നാമതായി പറയുന്ന വസ്തുവിനുള്ള മുൻപ്രമാണങ്ങളും പട്ടയവും ഇതു സഹിതം തന്നിരിക്കുന്നതും ആകുന്നു. വസ്തുവിവരം കൊല്ലം ഡിസ്ട്രിക്റ്റിൽ തിരുവല്ല താലൂക്ക് ആറന്മുള സബ് ഡിസ്ട്രിക്റ്റിൽ തോട്ടപ്പുഴശേരിൽ പകുതിയിൽ മാരാമൺ മുറിയിൽ പടിഞ്ഞാറ്റേതിൽ പുരയിടത്തിന് മേക്ക് പട്ടരുവക മേലേൽ പുരയിടത്തിന് വടക്ക് നാട്ടുവഴിക്കും കിഴക്ക് മാളിയേക്കൽ പുരയിടത്തിന് വടക്ക് നാട്ടുവഴിക്കും കിഴക്ക് മാളിയേക്കൽ പുരയിടത്തിന് തെക്ക് പാട്ടം സർവ്വെ എൺപത്തിഒന്നിൽ പന്ത്രണ്ട് ഇരുപത്തഞ്ച് സെന്റുള്ള തെക്കേതിൽ പുരയിടം മുറി ഒന്നും അതിൽ പതിനാറു കോൽ എട്ടുകണക്കിൽ തെങ്ങുംകൂട്ടായി നിൽക്കുന്ന പുര ഒന്നും ടി ഡിസ്ട്രിക്റ്റിൽ പത്തനംതിട്ട താലൂക്ക് പത്തനംതിട്ട സബ് ഡിസ്ട്രിക്റ്റിൽ ഇലന്തൂർ പകുതിയിൽ ഇലന്തൂർ പര്യാരം മുറിയിൽ മുരുപ്പേൽ വക പുരയിടത്തിനും വടക്ക് വടക്കേതിൽ കേശവൻ വക സ്ഥലത്തിന് മേക്ക് തെക്കും പനയകുഴിയിൽ വക സ്ഥലത്തിനും കിഴക്ക് സർക്കാർ തരിശിനം സർവ്വെ ഏഴിൽ ഒന്നാം നമ്പരിൽ പതിനഞ്ചു സെന്റുള്ള സ്ഥലവുമാകുന്നു. സമ്മതിച്ച് എഴുതി കൊടുത്ത

യൗസേഫ് വറുഗീസ് ഒപ്പ്
യൗസേഫ് അന്ന ഒപ്പ്.

സാക്ഷി - മാളിയേക്കൽ വറീതു തോമ്മാ ഒപ്പ്
കൊച്ചാലുംമൂട്ടിൽ വറുഗീസ് കുര്യൻ ഒപ്പ്
കൈയ്പട മഠത്തിൽ വീട്ടിൽ എൻ. പത്മനാഭൻ നായർ ഒപ്പ്

ഇതിൽ ഒന്നാമതായി പറയുന്ന വസ്തു വെൺപാട്ടച്ചീട്ടും പ്രകാരം ഇപ്പോൾ നിങ്ങളിൽ രണ്ടാം പേരുകാരന്റെ അനുഭവത്തിൽ ഇരിക്കുന്നതാകുന്നു. ഇതിൽ രണ്ടാം കടലാസിൽ 9-ാം വരിയിൽ ഒന്നും കഴിഞ്ഞ് ഒന്ന് വെട്ടുണ്ട്.

വറുഗീസ് ഒപ്പ്,
അന്ന ഒപ്പ്

രൂപാ നാല് മുദ്ര. 6-6-1103 നമ്പർ 1683 17-8-1103 നാലു രൂപാ. മാരാമൺ അമയിൽ വറീതു വറുഗീസിന് പത്തനംതിട്ട വെണ്ടർ സി. യോഹന്നാൻ ഒപ്പ്.

മുദ്രവില രൂപ നാല്. പത്തനംതിട്ട സബ് രജിസ്ട്രാർ ഓഫീസിൽ 1103 മീനം 17-ന് പകൽ 12 മണിക്ക് ഹാജരാക്കിയ കൊല്ലന്റേതായ പ്ലാമൂട്ടിൽ പുത്തൻപുരയ്ക്കൽ നിന്നും പതാലിൽ കൊച്ചിട്ടി മകൻ തോമസ് കത്തനാർ ഒപ്പ്.

സിറിയൻ ക്രിസ്ത്യൻ വൈദികവൃത്തി പ്രക്കാനം 1103 മീനം 17-ാം തീയതി സബ് രജിസ്ട്രാർ വേല ഹെഡ് ക്ലാർക്ക് സി. കുര്യൻ (ഒപ്പ്). എഴുതി കൊടുത്തതിനെ സമ്മതിച്ച തെക്കേതിൽ യൗസേഫ് മകൻ വറുഗീസ് (ഒപ്പ്). വിരൽ പതിപ്പ് സിറിയൻ ക്രിസ്ത്യൻ കൃഷി മാരാമണ്ണ് ടിയിൽ ഔസേഫ് ഭാര്യ അന്ന ഒപ്പ്. വിരൽ പതിപ്പ്. ടി ഗൃഹജോലി ടി തെളിയിച്ച സാക്ഷികൾ മാളിയേക്കൽ വറീതു തോമ്മാ (ഒപ്പ്). നസ്രാണി കൃഷി മാരാമണ്ണ് ചിറയത്തു ഗീവറുഗീസ് മത്തായി (ഒപ്പ്). കുമരംപേര് തെക്കേക്കര. 1103 മീനം 17-ന് സബ് രജിസ്ട്രാർ വേല ഹെഡ്ക്ലാർക്ക് സി. കുര്യൻ (ഒപ്പ്). 1103-ലെ ഒന്നാം പുസ്തകം 38-ാം വാല്യം 231 മുതൽ 233 വരെ വശങ്ങളിൽ 3941-ാം നമ്പരായി രജിസ്റ്റർ ചെയ്തു.

സബ് രജിസ്ട്രാർ (ഒപ്പ്)
ആർ. ഗോപാലകൃഷ്ണൻനായർ

(ടി ആധാരത്തിലെ വസ്തുവിന്റെ ഒന്നാം അവകാശി പതാലിൽ തോമസ് കത്തനാർ റോമാസഭയിൽ ചേരുന്നതിന് മുമ്പായി അദ്ദേഹത്തിന്റെ അവകാശം 1106-ാമാണ്ട് (1931) കുംഭം 28-ന് 1266 നമ്പർ ആധാരപ്രകാരം തേമ്മാലിൽ ഡോക്ടർ തോമസിന്റെ പേർക്ക് കൈമാറുകയുണ്ടായി.)

## 14

# തെക്കേതിൽ പുരയിടത്തിലെ ചാപ്പൽ

തെക്കേതിൽ പുരയിടത്തിൽ സ്ഥാപിക്കപ്പെട്ട താൽക്കാലിക ചാപ്പലിൽ തുടർച്ചയായി രണ്ടുകൊല്ലത്തോളം എല്ലാ ഞായറാഴ്ച കളിലും വി. കുർബാന നടന്നു വന്നിരുന്നു. മാമോദീസാ, വിവാഹം മുതലായ കൂദാശകൾ ഈ ചാപ്പലിൽ നടത്തിയിട്ടുണ്ട്. പരേതനായ മങ്ങാട്ട് എം. സി. തോമസിന്റെ വിവാഹം ഈ ചാപ്പലിൽ വച്ചാണ് നടത്തിയിട്ടുള്ളത്. പനന്തോട്ടത്തിൽ കെ. എസ്. തോമസ് (കുഞ്ഞു കുട്ടി) എന്റെ ഇളയ സഹോദരൻ എ. വി. മാത്യു, അമയിൽ ഏ. എം. വറുഗീസ്, സഹോദരി എ. എം. അന്നമ്മ, പുത്തൻപുരയിൽ എ. എം. വറുഗീസ്, ടിയിൽ അന്നമ്മ എന്നിവർ വി. മാമോദീസാ സ്വീകരിച്ചത് ഈ ചാപ്പലിൽ വച്ചാണ്.

ഇതുവരെ അനുഭവിച്ച എല്ലാ പ്രതിസന്ധികളെയും ക്ലേശങ്ങ ളെയും അപകടപൂർണ്ണമായ മറ്റ് എല്ലാ നീക്കങ്ങളെയും രണ്ടാം സ്ഥാനത്തേക്ക് മാറ്റത്തക്ക ഒരു സംഭവമാണ് പുളിമൂട്ടിൻ കോശി കോശിയുടെ മരണം മൂലം ഈ ചെറിയ സമൂഹം അനുഭവിക്കേണ്ടി വന്നത്. ശവം മറവുചെയ്യാൻ അനുവാദമുള്ള ശവക്കോട്ട കൈവശ മില്ല. ശവക്കോട്ടയില്ലാത്തതുമൂലം സംസ്ക്കരിക്കാൻ ധൈര്യപ്പെ ടാത്ത പുരോഹിതൻ. ക്രിസ്തേതരെപ്പോലും പിന്നിലാക്കത്തക്ക മനോവീര്യത്തിൽ എതിർത്തു കഴിയുന്ന പ്രതികൂലികൾ. ഇവർ എന്തു ചെയ്യാൻ പോകുന്നു എന്ന ആകാംക്ഷയോടെ കാത്തിരി ക്കുന്ന പ്രതിയോഗികളുടെ മദ്ധ്യത്തിൽ പല ആലോചനകളും നട ത്തിയശേഷം അവസാനം ഇടവകക്കാർ ഒരു തീരുമാനത്തിലെത്തി. മരിച്ച ആളിന്റെ പുത്രന്റെ പേരിൽ ഒരു കല്ലറയ്ക്കു വേണ്ട സ്ഥലം തീറായി എഴുതിക്കൊടുത്തു മൃതശരീരം വികാരി അടക്കം ചെയ്തു. ദൈവാശ്രയവും വിവേകവും കൈമുതലായുള്ള ആ ചെറിയ കൂട്ടം ആ പരീക്ഷണവും തരണം ചെയ്തു.

സാമ്പത്തിക പരാധീനത ഇടവകയെ ഉലച്ചുകൊണ്ടിരുന്നു. ഒരു പുരോഹിതനെ യോഗ്യമാംവണ്ണം സംരക്ഷിക്കുന്നതിന് നിവർത്തി യില്ലാതെ വന്നതിനാൽ മൂന്നു കൊല്ലത്തോളം ഇടവക വികാരിയാ യിരുന്ന പതാലിൽ തോമസ് കത്തനാരും റോമൻ കത്തോലിക്കാ

സഭയിൽ ചേർന്നു. പിന്നീട് ഇടവക മെത്രാപ്പോലീത്താ മാസത്തിൽ ഓരോ തവണ നടത്തുന്നതിന് പട്ടക്കാരെ നിയോഗിച്ചിരുന്നു.

## ആത്മിക സംഘടനകൾ

ഈ വിധമുള്ള പ്രതിസന്ധികൾ അടിക്കടി ഉണ്ടായിക്കൊണ്ടിരുന്നു. എങ്കിലും ഇടവകയിലെ ആത്മീയ സംഘടനകൾ പ്രാർത്ഥനായോഗവും സണ്ടേസ്കൂൾ പഠനവും ഓരോ ഞായറാഴ്ചയും ഓരോ വീടുകളിൽ വച്ചു നടത്തിപ്പോന്നിരുന്നു. ബൈബിൾ പഠനത്തിനും സഭാചരിത്ര പഠനത്തിനും ഊന്നൽ കൊടുത്ത് പ്രാർത്ഥനായോഗങ്ങൾ സജീവമായി പ്രവർത്തിച്ചു.

ആ കാലങ്ങളിൽ നടന്ന സണ്ടേസ്കൂളിൽ പഠിച്ചവരും പഠിപ്പിച്ചിട്ടുള്ളവരും ഇന്നും ഈ ഇടവകയിലുണ്ട്. കൂടാതെ കാലംചെയ്ത പുത്തൻകാവിൽ കൊച്ചുതിരുമേനി ശെമ്മാശനായിരിക്കുമ്പോൾ തെലഞ്ഞുവേലിൽ വീട്ടിൽവച്ച് (അമയിൽ വല്ല്യച്ചന്റെ മുൻ വസതി) നടത്തിയിരുന്ന സണ്ടേസ്കൂൾ ക്ലാസ്സുകളിൽ വന്ന് പഠിപ്പിക്കുകയും (ഇപ്പോഴത്തെ കൊച്ചച്ചന്റെ വസതിയിൽ) ചെയ്തിട്ടുണ്ട്. 1928-ൽ നടത്തപ്പെട്ട സണ്ടേസ്കൂൾ വാർഷിക സമ്മേളനം മേൽപറഞ്ഞ വീട്ടുമുറ്റത്ത് പന്തലിട്ട് നടത്തുകയും ചെയ്തു. പ്രസ്തുത വാർഷികയോഗത്തിൽ അദ്ധ്യക്ഷത വഹിച്ചത് സി. എം. തോമസ് ശെമ്മാശനും (നിരണം ഭദ്രാസനാധിപനായിരുന്ന തോമ്മാ മാർ ദീവന്നാസ്യോസ് തിരുമേനി) പ്രസംഗകരായി കെ. റ്റി. ഗീവറുഗീസ് ശെമ്മാശൻ (പുത്തൻകാവ് ഗീവറുഗീസ് മാർ പീലക്സിനോസ് തിരുമേനി) അമയിൽ വറീത് വറുഗീസ് (അമയിൽ വല്ല്യച്ചൻ) എന്നിവരായിരുന്നു. സമ്മേളനത്തിൽ ഇതര സമുദായാംഗങ്ങളും സംബന്ധിച്ചിരുന്നു.

1929 വരെ മർത്തമറിയം ഇടവകയിൽ കൂടി നടന്നിരുന്ന വിശ്വാസികളുടെ പേരുവിവരങ്ങൾ ചുവടെ ചേർക്കുന്നു.

മങ്ങാട്ട് ചാക്കോ രാമച്ച.

അമയിൽ വറീത് വറീത്.

തേമ്മാലിൽ ഡോ. തോമസ് തോമസ്.

വല്ല്യേത്ത് ഗീവറുഗീസ് ചാക്കോ.

ചെറുവെട്ടൊലിൽ കോശി കൊച്ചുകുഞ്ഞ്.

പൊമ്മേലുമണ്ണിൽ കോശി ചെറിയത്.
മാവേലിതുണ്ടിയിൽ വറുഗീസ് വറുഗീസ്.
കുന്നിലേത്ത് വറുഗീസ് മത്തായി.
ഞാറ്റുകാലായിൽ വറീത് മത്തായി.
പൊതീപറമ്പിൽ വറീത് വറുഗീസ്.
പടിഞ്ഞാറെ ഗന്ധർവ്വൻ നടയിൽ കൊച്ചുചാക്കോ ചാക്കോ.
മുളപ്പോൺ മണ്ണിൽ മാത്തൻ ഗീവറുഗീസ്.
പൂച്ചേരിൽ കിഴക്കേതിൽ പീലിപ്പോസ്.
പൂച്ചേരിൽ കിഴക്കേതിൽ സ്കറിയ.
മേമന തുണ്ടിയിൽ ജോസഫ്.
പനന്തോട്ടത്തിൽ സ്കറിയ.
തടീലേത്ത് മത്തായി വറുഗീസ്.
മേമന പടിഞ്ഞാറ് തോമസ് യോഹന്നാൻ.
മേമന വടക്കേമുറിയിൽ മാത്തൻ.
മാവേലിതുണ്ടിയിൽ കൊച്ചുകുഞ്ഞ്.
മാവേലിതുണ്ടിയിൽ ഗീവറുഗീസ്.
ഐക്കരതുണ്ടിയിൽ വർക്കി തോമസ്.
ഐക്കരതുണ്ടിയിൽ വർക്കി വറുഗീസ്.
ഐക്കരതുണ്ടിയിൽ വർക്കി ഏബ്രഹാം.
അമയിൽ പുളിമൂട്ടിൽ കോശി മത്തായി.
അമയിൽ പുത്തൻപുരയിൽ മത്തായി മത്തായി.
മാളുവേലിൽ വറുഗീസ് തോമസ്.
കളത്തൂർ മലയിൽ യോഹന്നാൻ.
മുതലക്കുളത്ത് ഔസേഫ് വറുഗീസ്.
ആലുമ്മൂട്ടിൽ കൊച്ചപ്പോയി വൈദ്യൻ.
കുന്നമ്പള്ളിൽ മാമ്മൻ യോഹന്നാൻ.
കുന്നമ്പള്ളിൽ മാമ്മൻ മത്തായി.
കുറ്റിയിൽ ചാങ്ങമണ്ണിൽ തോമസ്.
ചക്കിട്ടതറയിൽ ചാണ്ടി ചാക്കോ.
പിള്ളപറമ്പിൽ വറീത് വറുഗീസ്.

അപ്പോസ്തോലനായ പൗലോസിന് ഫിലിപ്പ്യയിലെ വിശ്വാസികളെക്കുറിച്ചുണ്ടായ മനോഭാവം അത്രെ നമുക്ക് ചേർച്ചയായിട്ടുള്ളത്.

“ഞാൻ നിങ്ങൾക്കെല്ലാവർക്കുംവേണ്ടി കഴിക്കുന്ന സകല പ്രർത്ഥ നയിലും എപ്പോഴും സന്തോഷത്തോട് പ്രാർത്ഥിച്ചും നിങ്ങളിൽ നല്ല പ്രവൃത്തിയെ ആരംഭിച്ചവൻ യേശുക്രിസ്തുവിന്റെ നാളോളം അതിനെ തികയ്ക്കും എന്ന് ഉറപ്പായി വിശ്വസിച്ചുമിരിക്കുന്നു” (ഫിലിപ്പ്യ 1:3–5).

## 15

# പുതുശക്തി നൽകിയ പുനരൈക്യം

ഈ കാലഘട്ടത്തിൽ 1929 സെപ്തംബർ 17-ന് കുലത്താക്കൻ ബ. തോമസ് അച്ചനും 22 വീട്ടുകാരും യാക്കോബായ സഭയിലേക്ക് പുനരൈക്യപ്പെട്ടു. മാർത്തോമ്മാ സഭ മാറുന്നതിനുള്ള കാരണം തിരുവനന്തപുരം മാർത്തോമ്മാ പള്ളിയിൽ കുലത്താക്കൻ തോമസ് അച്ചൻ മാമോദീസാ മുക്കിയ ഒരു കുട്ടിയുടെ മാതൃഇടവകയായ മാരാമൺ മാർത്തോമ്മാ ഇടവക മാമോദീസാ രജിസ്റ്ററിൽ എഴുതിയതിനെ ചൊല്ലിയുള്ള അഭിപ്രായവ്യത്യാസത്തിലാണെന്ന് ആലുനിൽക്കുന്നതിൽ എ. എം. ജോർജ്ജിന്റെ *മാർത്തോമ്മാ ഇടവക ചരിത്ര*ത്തിൽ 69-ാം പേജിൽ കാണുന്നു. എന്നാൽ വെങ്ങാലിൽ കോശി ചാക്കോയുടെ *മാരാമൺ മർത്തറിയം പള്ളിയുടെ ചരിത്ര*ത്തിൽ "വി. കുർബാനയിലെ അപ്പവീഞ്ഞുകൾ ശരീരരക്തങ്ങളാണെന്നും അല്ലാ, ഓർമ്മയ്ക്കായി മാത്രം അർപ്പിക്കപ്പെടുന്ന അപ്പവീഞ്ഞുകൾ തന്നെ എന്നും അഭിപ്രായം ഉള്ളതിൽ ഒന്നിനെ സഭ സ്വീകരിക്കുകയോ മറ്റേതിനെ തിരസ്ക്കരിക്കുകയോ ചെയ്യുന്നില്ല" എന്ന തക്സാ പരിഷ്കരണ കമ്മിറ്റി റിപ്പോർട്ട് ചെയ്തു കണ്ടപ്പോൾ അവർ മാർത്തോമ്മാ സഭ വിടാൻ തീരുമാനിച്ചു. ഏറെ താമസിയാതെ മാർത്തോമ്മാ സഭയിൽ തങ്ങൾക്കുള്ള വിശ്വാസം നശിച്ചു എന്ന് തീത്തൂസ് ദ്വിതീയൻ മെത്രാപ്പോലീത്തായെ രേഖാമൂലം അറിയിക്കുകയും ചെയ്തു. മാമോദീസാ രജിസ്റ്ററിൽ കുലത്താക്കലച്ചൻ എഴുതിയത് വെട്ടിക്കളഞ്ഞത് സംബന്ധിച്ച തർക്കവുമുണ്ടായി. ഏതായാലും മാരാമൺ മർത്തമറിയം ഇടവകയെ സംബന്ധിച്ചിടത്തോളം ശൗലിനെ രൂപാന്തരപ്പെടുത്തിയതുപോലെ അനുഗ്രഹമായി ഇത് ഭവിച്ചു. കുലത്താക്കൽ ബ. തോമസ് അച്ചന് കോർഎപ്പിസ്കോപ്പാ സ്ഥാനം നൽകി സ്വീകരിക്കുകയും ചെയ്തു.

തെക്കേതിൽ ചാപ്പലിൽ കൂടി നടന്നിരുന്നവരും പുതുതായി ചേർന്നവരും കൂടി ഒന്നായി യോജിച്ചു പോകുന്നതിന് അല്പകാല താമസം നേരിട്ടു. വാദിപ്രതികളായും ശത്രുതയിലും കഴിഞ്ഞു കൂടിയിരുന്നവർ തമ്മിൽ പെട്ടെന്ന് മിത്രങ്ങളാവുക എന്നത് ഇരു

കൂട്ടർക്കും സ്വീകാര്യമായി തോന്നിയില്ല. പുതുതായി വന്നുചേർന്ന വർ തീർച്ചയായും മടങ്ങിപ്പോകുമെന്നുള്ള ധാരണയായിരുന്നു പഴയ കൂട്ടർക്ക്. അതിനുള്ള നീക്കങ്ങളും ശ്രമങ്ങളും മറുവശത്തു നടന്നി രുന്നതായും പ്രായമുള്ളവരിൽ നിന്നും കേട്ടിട്ടുണ്ട്.

മാർത്തോമ്മാസഭ വിട്ടുപോരുന്നവർ കുലത്താക്കലച്ചന്റെ വക ചരിവിൽ പുരയിടത്തിൽ പത്ത് സെന്റ് സ്ഥലം വേർതിരിച്ചു ചാപ്പൽ വച്ച് പ്രത്യേകം നിൽക്കാനുള്ള നീക്കമാരംഭിച്ചു. എന്നാൽ പുത്തൻ കാവിൽ വന്ദ്യ ദിവ്യശ്രീ. കെ. റ്റി. ഗീവറുഗീസ് റമ്പാച്ചൻ (പുത്തൻ കാവിൽ കൊച്ചുതിരുമേനി) തക്കസമയത്ത് ഇടപെടുകയും ഇരു കൂട്ടരേയും യോജിപ്പിച്ച് കൊണ്ടുപോകാനുള്ള ശ്രമം ആരംഭിക്കു കയും അത് വിജയിക്കുകയും ചെയ്തു.

കുലത്താക്കലച്ചന്റെ വികാരിത്വത്തിൽ ചരിവിൽ പുരയിടത്തിലെ ചാപ്പൽ, യോജിച്ച് പണി തീർക്കയും ആരാധന ആരംഭിക്കുകയും ചെയ്തു.

ചരിവിൽ പുരയിടത്തിൽ സ്ഥാപിക്കപ്പെട്ട ചാപ്പൽസ്ഥലം (പത്തു സെന്റ്) പരിശുദ്ധ കാതോലിക്കാ ബാവായ്ക്ക് തീറാധാരം കൊടു ക്കുകയും ചെയ്തു.

## ചരിവിൽ പുരയിടം: ആധാരം

No. 216

ആയിരത്തി ഒരുനൂറ്റി പതിമൂന്നാമാണ്ട് ചിങ്ങം 26-ാം തീയതി കോട്ടയം സുറിയാനി സെമ്മനാരിയിൽ ഇരിക്കും മലങ്കര ഓർത്ത ഡോക്സ് സുറിയാനി സഭാ മേലദ്ധ്യക്ഷൻ വൈദിക ഭരണം 64 വയസ്സുള്ള ഗീവറുഗീസ് എന്ന തിരുനാമമുള്ള നിതാന്ത്യ വന്ദ്യ ദിവ്യ മഹിമശ്രീ മോറാൻ മാർ ബസേലിയോസ് കാതോലിക്കാ ബാവാ തിരുമനസ്സിലെ പേർക്ക്. തോട്ടപ്പുഴശേരിൽ പകുതിയിൽ മാരാമൺ മുറിയിൽ കുലത്താക്കൽ നസ്രാണി ശീമോൻ കത്തനാരു മകൻ വൈദിക ജോലി 56 വയസ്സുള്ള തോമസ് കോർഎപ്പിസ്കോപ്പായും ടി പകുതിയിൽ നെടുംപ്രയാർ മുറിയിൽ തേമ്മാലിൽ നസ്രാണി തോമാ മകൻ പെൻഷ്യൻഡ് മെഡിക്കൽ ഓഫീസർ 59 വയസ്സുള്ള തോമസ്, കോയിപ്രം പകുതിയിൽ വരയന്നൂർ മുറിയിൽ മങ്ങാട്ട് തെക്കേതിൽ നസ്രാണി മാത്തൻ മകൻ കൃഷി 63 വയസ്സുള്ള ചാക്കോ

രാമച്ചയും ടി പകുതിയിൽ പുല്ലാട് മുറിയിൽ ചെറുവെട്ടോലിലായ മങ്ങാട്ട് വല്ല്യകാലായിൽ നസ്രാണി കോശി മകൻ കൃഷി 45 വയസ്സുള്ള കുഞ്ഞുകോശിയും, തോട്ടപ്പുഴശേരിൽ പകുതിയിൽ തോട്ടപ്പുഴശേരിൽ മുറിയിൽ മാവേലിതുണ്ടിയിൽ നസ്രാണി വറുഗീസ് മകൻ കൃഷി 56 വയസ്സുള്ള വറുഗീസും കൂടി എഴുതിക്കൊടുത്ത തീറാധാരം. ഞങ്ങളിൽ ഒന്നാം പേരുകാരൻ മാരാമൺ ഓർത്തഡോക്സ് പള്ളി വികാരിയും രണ്ട് മുതൽ പേരുകാർ പള്ളി ഇടവകപ്രതിനിധികളുമാകുന്നു. ഒന്നാം പേരുകാരന്റെ വക പട്ടികയിൽ പറയുന്ന വസ്തുവിൽ ഇടവകക്കാർ കൂടി പള്ളി കെട്ടി ആരാധന നടത്തി വരുന്നതാകയാൽ ടി സ്ഥലവും പള്ളി കെട്ടിടവും കൂടി ടി സുറിയാനി സഭയ്ക്ക് വേണ്ടി തിരുമനസ്സിലെ പേർക്ക് തീറാധാരം തരണമെന്ന് ഈ മാസം 20-ാം തീയതി നടന്ന ടി ഇടവകയോഗത്തിലെ തീരുമാനമനുസരിച്ച് താഴെ പറയുന്ന വസ്തുവും പള്ളി കെട്ടിടവും കൂടി തീറു തന്നിരിക്കയാൽ വസ്തു ടി സുറിയാനി സഭയ്ക്കുവേണ്ടി തിരുമനസ്സിലെ പേരിൽ കൂട്ടി കരം തീർത്തും ടി വസ്തുവും കെട്ടിടവും ഇടവകജനങ്ങൾക്കുവേണ്ടി ഉപയോഗപ്പെടുത്തിയും എന്നും തിരുമനസ്സിലെ സ്വതന്ത്ര ഭരണത്തിൽ ഉപയോഗപ്പെടുത്തുന്നതിന് സമ്മതിച്ചിരിക്കുന്നു. വസ്തു കൊല്ലം ഡിസ്ട്രിക്റ്റിൽ തിരുവല്ലാ താലൂക്കിൽ ആറന്മുള സബ് ഡിസ്ട്രിക്റ്റിൽ തോട്ടപ്പുഴശേരിൽ പകുതിയിൽ മാരാമൺ മുറിയിൽ ഒറ്റാകുഴിമണ്ണിന് മേക്ക് കുലത്താക്കൽ വകയും ചായക്കാരൻ വകയും പുരയിടങ്ങൾക്ക് വടക്ക് പരപ്പുഴേത്തു പുരയിടത്തിന് കിഴക്ക് കളീക്കൽ പുരയിടത്തിനും ഒറ്റാകുഴി പുരയിടത്തിനും തെക്ക് പണ്ടാരവക തേട്ടം 625-ാം നമ്പർ പട്ടയത്തിൽ സർവ്വെ 39/13-62 സെന്റുള്ള തട്ടാകുന്നു പുരയിടം മുറി ഒന്നിൽ തെക്കടുത്തു പകുതി 31 സെന്റുള്ള സ്ഥലത്തിന്റെ തെക്കടുത്ത് 25 സെന്റുള്ള സ്ഥലത്തിൽ വടക്കടുത്തു മേക്കരികെ തെൻവടൻ ആശാരി മുഴക്കോൽ 15-ാം കീഴ്മേൽ തെക്കരിക് 41-ം വടക്കരിക് 38-ാം കിഴക്കരികെ തെൻവടൻ 16-ം അളവുകളുള്ളതും പത്തുസെന്റ് വിസ്തീർണ്ണമുള്ളതുമായ സ്ഥലവും അതിൽ നില്പ് പള്ളിക്കെട്ടിടവുമാകുന്നു. ഈ വസ്തുവിനും കെട്ടിടത്തിനും കൂടി നൂറ് സ. രൂപാ വിലയുള്ളതും ഈ രൂപാ നൂറും ഇടവകയ്ക്കുവേണ്ടി ദാനമായി വകവച്ച് പറ്റിയിരിക്കുന്നതുമാകുന്നു. സമ്മതിച്ച് എഴുതിക്കൊടുത്ത ശീമോൻ കത്തനാർ മകൻ തോമസ് കോർ എപ്പിസ്കോപ്പാ. (ഒപ്പ്)

1113-ൽ (1938) ഒന്നാം പുസ്തകം മൂന്നാം വാല്യം 163 മുതൽ 165 വരെ വശങ്ങളിൽ 216-ാം നമ്പരായി രജിസ്റ്റർ ചെയ്തു.

(1953 സെപ്റ്റംബർ 8-ാം തീയതി തുമ്പമൺ ഭദ്രാസനാധിപൻ നി. വ. ദി. ശ്രീ. ഔഗേൻ മാർ തിമോത്തിയോസ് മെത്രാപ്പോലീത്താ തിരുമേനിക്ക് അന്നത്തെ വികാരിയും ട്രസ്റ്റിയും സെക്രട്ടറിയും കൂടി അയച്ച റിപ്പോർട്ടിൽ വസ്തുവിന് പ്രതിഫലമായി പള്ളി ആരംഭിച്ചതു മുതൽ അഞ്ചു വർഷക്കാലത്തെ ഇടവകയുടെ മുഴുവൻ വരുമാനങ്ങൾക്ക് പുറമെ (പള്ളി വരുമാനവും പട്ടത്വ വരുമാനവും) നൂറ്റി എഴുപത് രൂപാ ഒൻപതു ചക്രം എട്ടു കാശു അദ്ദേഹത്തിന് വസ്തുവിന് പ്രതിഫലം കൊടുത്തതായി ഇടവക റിക്കാർഡിൽ കാണുന്നതായി രേഖപ്പെടുത്തിയിട്ടുണ്ട്. 1963-ൽ വില പറ്റാതെ ടി വസ്തു കുലത്താക്കൽ ബ. തോമസ് കോർഎപ്പിസ്കോപ്പായ്ക്ക് തിരിച്ചെഴുതിക്കൊടുത്തു.)

## കല്പന

No. 492

മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ്
മെത്രാപ്പോലീത്തായിൽ നിന്നും.

നമുക്ക് എത്രയും സ്നേഹിക്കപ്പെട്ടിരിക്കുന്ന നമ്മുടെ കുലത്താക്കൽ തോമസ് കോർഎപ്പിസ്കോപ്പായ്ക്കു വാഴ്വ്.

പ്രിയനെ,

നമ്മുടെ മാരാമൺ പള്ളിയുടെ വികാരിയായിരുന്ന റാഹൂർ തോമസ് കത്തനാർ റോമാസഭയിൽ പോയതിനുശേഷം അയിരൂർ കുറുന്തോട്ടത്തിൽ പീലിപ്പോസ് കത്തനാരെ ആ പള്ളിക്ക് വികാരിയായും അതിനുശേഷം പതാലിൽ തോമസ് കത്തനാരെ വികാരിയായും നിയമിച്ചുവെങ്കിലും അവരുടെ ചില അസൗകര്യങ്ങൾ നിമിത്തം ക്രമമായി പള്ളി നടത്തിക്കയോ പള്ളിക്കെട്ടിടം ക്രമമായി കെട്ടിമേയിച്ച് സൂക്ഷിക്കയോ ചെയ്യാത്തതിനാൽ പള്ളിക്കെട്ടിടം വീണുപോയ വിവരം തനിക്ക് നന്നായി അറിവുള്ളതാണല്ലോ. താൻ ഇപ്പോൾ മാർത്തോമ്മാ സഭയിൽ നിന്നും നമ്മുടെ സഭയിലേക്ക് ചേർന്നിരിക്കുന്നതും മാരാമണ്ണു നമ്മുടെ സഭാംഗങ്ങളുടെ ആത്മീയ ദിഷ്ടതികൾ നടത്തിക്കൊടുക്കുന്നതിനും ആ പള്ളിക്കെട്ടിടം

നന്നാക്കി സൂക്ഷിച്ചു ക്രമമായി പാലിക്കുന്നതിനും തനിക്ക് സൗകര്യമുള്ളതാകകൊണ്ട് ഈ കല്പന മൂലം ആ പള്ളിയുടെ വികാരിയായി തന്നെ നാം നിയമിച്ചിരിക്കുന്നതിനാൽ തന്റെ ചാപ്പലിൽ ആവശ്യമുള്ള Private Service കൾ നടത്തിക്കൊള്ളുന്നതിനോട് കൂടെ വീണുപോയ പള്ളിക്കെട്ടിടം പുതുതായി പണിയിച്ചു അവിടെയുള്ള നമ്മുടെ സഭയിൽപെട്ട എല്ലാ അംഗങ്ങൾക്കും ആവശ്യപ്പെട്ട ആത്മീയ ദിഷ്ടതികൾ നടത്തി കൊടുത്തുകൊൾകയും അവരിൽ മരിച്ചു പോകുന്നവരുടെ സംസ്കാരത്തിന് അവിടുത്തെ സെമിത്തേരി ഉപയോഗിച്ചു വന്നപ്രകാരം ഇപ്പോഴും ഉപയോഗിച്ചുകൊള്ളുകയും അവിടുത്തെ നമ്മുടെ ആദ്യ വികാരിയായിരുന്ന റാഹൂർ സ്കറിയാ കത്തനാരുടെ സ്മരണയ്ക്കും ആത്മാനുകൂല്യത്തിനുമായി അയാൾക്കുവേണ്ടി പ്രത്യേകം കുർബാന ചൊല്ലുകയും അയാളുടെ കബറുങ്കൽ പട്ടക്കാർക്ക് പതിവുള്ള ശുശ്രൂഷകൾ നടത്തുകയും, ആ പള്ളി പുരയിടത്തിന്റെ കൈയ്യാല മുതലായത് കെട്ടി ക്രമമായി സൂക്ഷിക്കുന്നതിനും അവിടുത്തെ ഇടവകജനങ്ങളായ നമ്മുടെ ആത്മീയ മക്കളെ വേണ്ടവിധം പ്രോത്സാഹിപ്പിച്ചുകൊള്ളുകയും വേണം.

ശേഷം കാര്യങ്ങൾക്കു പിന്നാലെ നാം കല്പന അയയ്ക്കുന്നതാണ്.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും സദാ വർദ്ധിച്ചു വരുമാറാകട്ടെ. എന്ന് 1930-ന് കൊല്ലവർഷം 1105 മകരമാസം 11-ന് മാക്കാംകുന്ന് അരമനയിൽ നിന്ന്.

കുലത്താക്കൽ തോമസ് കോർഎപ്പിസ്കോപ്പായുടെയും മറ്റും വരവോടുകൂടി മാരാമൺ മർത്തമറിയം ഇടവകയ്ക്ക് ഉണർവ്വും ഉന്മേഷവും കൈവന്നു. ബ. അച്ചൻ ഇടവകയിലെ വീടുകൾ സന്ദർശിക്കുകയും രോഗികളെ തിരക്കി ചെന്ന് കാണുകയും പ്രാർത്ഥിക്കുകയും ചെയ്യുമായിരുന്നു. അദ്ദേഹം എല്ലാവരോടും സമഭാവനയുള്ളവനായിരുന്നു. പ്രത്യേകിച്ച് കുട്ടികളോട് ഇടപെടുന്നതിൽ അച്ചന് ഒരു പ്രത്യേക കഴിവുണ്ടായിരുന്നു. പഠിക്കുന്ന കാലത്ത് ബ. അച്ചനെ കാണുന്നതും അച്ചന്റെ കുശലം ചോദിക്കൽ കേൾക്കുന്നതു വളരെ സന്തോഷമായി എനിക്ക് അനുഭവപ്പെട്ടിട്ടുണ്ട്. റോഡിൽ എതിരെ നടന്നു വന്നാൽ അച്ചൻ റോഡ് തിങ്ങിയാണ് വരുന്നതെന്ന് തോന്നു

മായിരുന്നു. തടഞ്ഞു പിടിച്ചു തലോടി കുശലം ചോദിക്കാതെ കടന്നുപോയിട്ടില്ല. അങ്ങനെയുള്ള പുരോഹിതശ്രേഷ്ഠർ ഇന്ന് നമ്മുടെ സഭയിൽ ഉണ്ടോ എന്ന് സംശയിക്കേണ്ടിയിരിക്കുന്നു.

പൗരസ്ത്യസഭയുടെ രീതിയിലുള്ള ഗീതങ്ങൾ പഠിപ്പിക്കുന്നതിന് ഇതര ഓർത്തഡോക്സ് ഇടവകകളിൽ നിന്ന് അതിന് കഴിവുള്ള വരെ വരുത്തി ഇടവകയിലെ ബാലികാബാലന്മാർക്ക് വേണ്ട പഠന സൗകര്യങ്ങൾ ക്രമീകരിക്കുകയുമുണ്ടായി. കൂടാതെ ആണ്ടുതോറും പ്രസംഗയോഗങ്ങൾ സംഘടിപ്പിക്കുന്നതിനും സഭാചരിത്ര പണ്ഡിതന്മാരെ വരുത്തി പ്രസംഗിപ്പിക്കുന്നതിലും തല്പരനായിരുന്നു.

ആ കാലത്ത് ഇടവകയിലെ ആദ്ധ്യാത്മിക സംഘടനകൾക്ക് മുൻകൈയ്ക്ക് എടുത്തു പ്രവർത്തിച്ചിട്ടുള്ള തുണ്ടുമണ്ണിൽ ചാണ്ടി ചാണ്ടി (മൂത്തച്ചൻ), തുണ്ടിയിൽ സ്കറിയാച്ചൻ, ചെമ്പോലിൽ മത്തായിച്ചൻ, അമ്പാട്ടു യോഹന്നാൻ മത്തായി (മാത്തുക്കുട്ടി), ഇഞ്ചക്കലോടിൽ കുന്നമ്പള്ളിൽ സാറാമ്മ മാത്യു, കളത്തൂർ ചെറുതാല മറിയാമ്മ ജോസഫ് എന്നിവരുടെ പേരുകൾ പ്രത്യേകം പ്രസ്താവ്യമത്രെ.

മെത്രാപ്പോലീത്താ തിരുമനസ്സിലെ കല്പനയിൽ പ്രത്യേകം നിർദ്ദേശിക്കപ്പെട്ടിരുന്ന വൈരാവി പുരയിടത്തിന്റെ കാര്യത്തിൽ ഇടവകയുടെ ശ്രദ്ധ പതിഞ്ഞിരുന്നു. ആയതിന് സഹായകമായ ഒരു സംഭവം വന്നു കൂടി.

പൂവത്തൂർ പൊടിമല വീട്ടിലെ ഒരു വല്ല്യമ്മ മരിച്ചു. ഓർത്തഡോക്സ് വിശ്വാസി ആയിരുന്ന വല്ല്യമ്മയെ ആ ക്രമപ്രകാരം തന്നെ സംസ്കരിക്കണമെന്ന് ബന്ധുജനങ്ങൾ ആഗ്രഹിച്ചു. മാർത്തോമ്മാ പള്ളിയിൽ അടക്കണമെന്ന് മറ്റ് ചിലരും ആഗ്രഹിച്ചു നീക്കങ്ങൾ ആരംഭിച്ചു. ജോലി സ്ഥലത്തുനിന്നും വന്ന മകൻ ഓർത്തഡോക്സ് സഭാവിശ്വാസപ്രകാരമുള്ള ശവസംസ്കാരത്തിന് ആഗ്രഹിക്കുകയും ചെയ്തു. ഒരു ഏറ്റുമുട്ടൽ കൂടാതെ എതിർകക്ഷികളുടെ കൈവശത്തിലിരിക്കുന്ന ശവക്കോട്ടയിൽ ശവസംസ്കാരം നടത്താൻ നിവർത്തിയുമില്ല. ഏതായാലും അതിലേക്ക് മാരാമൺ മർത്തമറിയം ഇടവകജനങ്ങൾ തയ്യാറായി.

മൃതശരീരം പൂവത്തൂർ നിന്നും വെള്ളി കുരിശ്, മുത്തുക്കുടകൾ, കറുത്ത കൊടി, നടപ്പന്തൽ എന്നിവകളോടെ ഇടവകജനങ്ങളും

ബന്ധുക്കളും ചേർന്ന് ഗാനാലാപത്തോടുകൂടി കൊണ്ടുവന്ന് വൈരാവിൽ പുരയിടത്തിലുള്ള ശവക്കോട്ടയിൽ പ്രവേശിച്ചു. റോമൻ കത്തോലിക്കാ സഭയിൽ ചേർന്നിരുന്ന റാഹൂർ കുടുംബത്തിലെ അംഗങ്ങളും പാർശ്വവർത്തികളും കൂടി തടസ്സം സൃഷ്ടിച്ചു. ആവശ്യവും ആവേശവും ഉൾക്കൊണ്ട് മുന്നേറിയ ഇടവകജനങ്ങളെ തടഞ്ഞു നിർത്താൻ എതിർകക്ഷികൾക്ക് കഴിഞ്ഞില്ല. വികാരി തോമസ് കോർഎപ്പിസ്കോപ്പാ ശുശ്രൂഷകൾ നടത്തി. മൃതശരീരം വൈരാവി സെമിത്തേരിയിൽ അടക്കം ചെയ്തു.

ഇതിൽ സജീവമായി പ്രവർത്തിച്ച ചിലരുടെ എങ്കിലും പേരുകൾ പ്രസ്താവിക്കാതിരിപ്പാൻ നിവർത്തിയില്ല.

ഐക്കരമണ്ണിൽ കുഞ്ഞുമ്മൻ കോശി, തുണ്ടിയിൽ സ്കറിയാച്ചൻ, ആറങ്ങാട്ട് പീലിപ്പോസ് യോഹന്നാൻ, ടിയിൽ പീലിപ്പോസ് ചെറിയാൻ, ടിയിൽ പീലിപ്പോസ് പീലിപ്പോസ്, അമ്പാട്ട് ചാക്കോ ചാക്കോ, ടിയിൽ യോഹന്നാൻ മത്തായി, ചക്കാലമണ്ണിൽ തോമസ്, കടവുങ്കൽ മാമ്മൻ മത്തായി, ഇരുപ്പുണ്ടി തുണ്ടിയിൽ സ്കറിയാ, മാവേലി തുണ്ടിയിൽ വറുഗീസ്, കുന്നംമ്പള്ളിൽ യോഹന്നാൻ, തുണ്ടിയിൽ ഔസേഫ്, ഐക്കരതുണ്ടിയിൽ വർക്കി തോമസ്, (ടി) വർക്കി ഗീവറുഗീസ്. നേതൃത്വം കൊടുത്തത് വെങ്ങാലിൽ പീലിപ്പോസ് കോശി ആയിരുന്നു.

ഇതേ തുടർന്ന് റാഹൂർ കുടുംബത്തിൽപെട്ട അബ്രഹം തോമസും ടിയിൽ തോമസ് ജോസഫും മറ്റും വാദികളായി 12 പേരെ പ്രതികളാക്കി ചെങ്ങന്നൂർ മജിസ്ട്രേറ്റ് കോടതിയിൽ ഒരു കേസ് ഫയൽ ചെയ്തു.

പ്രതികൾ

1. കുലത്താക്കൽ ശീമോൻ കത്തനാർ തോമസ് കത്തനാർ
2. കുലത്താക്കൽ തോമസ് കത്തനാർ ജോർജ്
   (വെരി. റവ. കെ. റ്റി. ജോർജ് കോർഎപ്പിസ്കോപ്പാ)
3. വെങ്ങാലിൽ ഫീലിപ്പോസ് കോശി.
4. ഐക്കരമണ്ണിൽ കുഞ്ഞുമ്മൻ കോശി.
5. പൂവത്തൂർ തോട്ടത്തിൽ കോശി.
6. ചക്കാലമണ്ണിൽ തോമസ് തോമസ്.
7. ആറങ്ങാട്ട് ഫിലിപ്പോസ് യോഹന്നാൻ.

8. മുല്ലമംഗലത്ത് കോശി ചാക്കോ.
9. ഐക്കരതുണ്ടിയിൽ വർക്കി തോമ്മാ.
10. പൊന്മേലുമണ്ണിൽ കോശി ചെറിയത്.
11. അമയിൽ വറീത് വറുഗീസ് (അമയിൽ വല്ല്യച്ചൻ).
12. വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ.

വാദികളുടെ അധീനത്തിലിരുന്ന പള്ളിവസ്തുവിൽ പ്രതികൾ ബലമായി പ്രവേശിച്ച് ശവമടക്കിയെന്നും 12-ാം പ്രതിയുടെ (മെത്രാപ്പോലീത്തായുടെ) പ്രേരണയാലാണ് ഇപ്രകാരം ചെയ്തിട്ടുള്ളതെന്നും മറ്റുമായിരുന്നു അന്യായം.

ഒരു കൊല്ലത്തോളം നീണ്ടുനിന്ന വ്യവഹാരത്തിന് ശേഷം പ്രതികൾക്ക് അവകാശമുള്ള സ്ഥലത്തു തന്നെയാണ് അവർ മൃതദേഹം അടക്കം ചെയ്തിട്ടുള്ളതെന്നുള്ള അവകാശവാദം അംഗീകരിച്ചുകൊണ്ട് പ്രതികളുടെ അവകാശവും കൈവശവും സ്ഥാപിച്ച് അന്യായം തള്ളി വിധി പ്രസ്താവിച്ചു. അതിന്മേൽ ഹൈക്കോടതിയിൽ കൊടുത്ത അപ്പീലും തള്ളപ്പെട്ടു.

റോമൻ കത്തോലിക്കാ സഭയിൽ ചേർന്ന റാഹൂർ കുടുംബത്തിന് മാരാമൺ മർത്തമറിയം യാക്കോബായ പള്ളി സ്ഥലം കൈവശപ്പെടുത്തുന്നതിനാവശ്യമായ ഒത്താശകൾ ചെയ്തു കൊടുത്തവരിൽ ചിലർ പിന്നീട് (1105-ൽ) ടി ഇടവകയ്ക്കുവേണ്ടി പള്ളി വസ്തു തിരികെ കൈവശപ്പെടുത്താൻ മുൻപന്തിയിൽ നിന്ന് ശ്രമിച്ച ചരിത്രം പിതാമഹൻ പറയുന്നതു കേട്ടിട്ടുണ്ട്.

ഓർത്തഡോക്സ് ഇടവകയിൽ പുതുതായി ചേർന്നവരും നേരത്തെ നിന്നിരുന്നവരും ആരാധനയിൽ യോജിച്ചു നടന്നിരുന്നു എങ്കിലും വൈകാരികമായ ഒരു ഐക്യം അവർ തമ്മിൽ നില നിന്നിരുന്നില്ല. പഴയ കൂട്ടരെ പുറംതള്ളണമെന്നുള്ള ഉൾമോഹം പല കുഴപ്പങ്ങളും സൃഷ്ടിച്ചു. പിടിയരി പിരിവിനും ആണ്ടുതോറുമുള്ള വീട് കൂദാശകളിൽ നിന്നും, മറ്റു ചില വീടുകളെ ഒഴിവാക്കി പള്ളി കുടിശികക്കാർ ആക്കുക ഇങ്ങനെയുള്ള ഒരു ശീതസമരം ഇവർ തമ്മിൽ അന്നേ ഉണ്ടായിരുന്നു.

# 16

# ഒരു വിദേശ മിഷണറിയുടെ പ്രവർത്തനം

ഇടവകയുടെ ചരിത്രത്തോട് ബന്ധപ്പെട്ടു വരുന്ന ഒരു വസ്തുത കൂടി ചുരുക്കത്തിൽ വായനക്കാരുടെ മുമ്പിൽ വയ്ക്കുന്നു. ഇന്ത്യയിൽ കിഴക്കൻ സഭകളുമായി ബന്ധപ്പെട്ട് സുവിശേഷവേല ചെയ്യാൻ താത്പര്യപ്പെട്ടുകൊണ്ട് ഇംഗ്ലണ്ടിലെ ഹൈ ചർച്ച് സഭാ വിഭാഗത്തിൽപെട്ട റവ. ജെ. വൈ. ബാറ്റ്ലി എ. എ. മദ്രാസിൽ നിന്നും പുറപ്പെടുന്ന ഹിന്ദി, ഇംഗ്ലീഷ് ദിനപത്രത്തിൽ ഒരു പരസ്യം ചെയ്തിരുന്നു. അതിൽ താൽപര്യമുണ്ടായിരുന്ന ഈ ലേഖകന്റെ പിതാവ് അമയിൽ വറീത് വറുഗീസ് കത്തിടപാടുകൾ നടത്തിയതിന്റെ ഫലമായി ഇംഗ്ലണ്ടിൽ സസക്സിൽ ബിഷപ്പ് ഹെർഫോഡിന്റെ വികാരി ജനറലായിരുന്ന റവ. ജെ. വൈ. ബാറ്റ്ലി ഇന്ത്യയിൽ വന്നു. ഒരാഴ്ചയോളം അദ്ദേഹം വറുഗീസിന്റെ കൂടെ മാരാമണ്ണു താമസിച്ച് ഭാവിപരിപാടികൾ ക്രമപ്പെടുത്തി. അതനുസരിച്ച് മിഷൻ കേന്ദ്രത്തിനുള്ള സ്ഥലം വാങ്ങി കെട്ടിടം പണിക്കുള്ള ഏർപ്പാടുകളും നടത്തിയശേഷം കൊടൈക്കനാലിൽ യൂറോപ്യൻ ആശുപത്രിയിൽ ഡോക്ടറായി സേവനം നടത്തുന്ന സഹോദരിയോടൊപ്പം താമസമാക്കി.

ഇന്ത്യയിൽ സുവിശേഷവേല നടത്തുന്നതോടൊപ്പം സിറിയൻ ഓർത്തഡോക്സ് സഭയുടെ പൗരോഹിത്യം പ്രാപിക്കുക എന്നുള്ളതായിരുന്നു അദ്ദേഹത്തിന്റെ ആഗ്രഹം. പദ്ധതി അനുസരിച്ച് മാരാമൺ ചാലായിക്കര കേന്ദ്രമാക്കിയുള്ള കെട്ടിടവും ചാപ്പലും പൂർത്തിയാക്കിയപ്പോൾ റവ. ബാറ്റ്ലി മാരാമണ്ണ് താമസമാക്കി മിഷൻ പ്രവർത്തനം ആരംഭിച്ചു. മാരാമൺ ഓർത്തഡോക്സ് ചാപ്പലിൽ രണ്ട് ഞായറാഴ്ച കുർബാനമദ്ധ്യേ അദ്ദേഹം പ്രസംഗിച്ചിട്ടുണ്ട്. കല്ലൂപ്പാറ, തുരുത്തിക്കാട്, ഓതറ, ആഞ്ഞിലിത്താനം എന്നീ സ്ഥലങ്ങളിൽ സുവിശേഷ പ്രവർത്തനങ്ങൾ വ്യാപിപ്പിക്കുകയും ചെയ്തു. അധഃകൃതരുടെ ഇടയിലെ സുവിശേഷവേലയുടെ ഫലമായി 800-ൽ പരം അംഗങ്ങൾ ഓർത്തഡോക്സ് വിശ്വാസത്തിൽ പങ്കാളികളായി.

ഓർത്തഡോക്സ് വിശ്വാസത്തിൽ താല്പര്യമുണ്ടായിരുന്ന റവ. ജെ. വൈ. ബാറ്റ്‌ലി ലക്ഷ്യപ്രാപ്തിക്കുവേണ്ടി ആദ്യം സമീപിച്ചത് പ. ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവായെയാണ്. ബാറ്റ്‌ലി സായ്പ്പിന് പട്ടം കൊടുക്കുന്നതിനോട് പ. ബാവാ യോജിപ്പ് കാട്ടിയില്ല. എന്നാൽ മിഷൻ ഡയറക്ടറായിരിക്കുന്ന വറീത് വറുഗീസിന് പട്ടം കൊടുക്കുന്നതിന് സമ്മതം പ്രകടിപ്പിച്ചു എങ്കിലും പിന്നീട് സ്വന്ത ഇടവകയിൽ നിന്നുമുള്ള എതിർപ്പ് മൂലം തിരുമേനിക്ക് ആ തീരുമാനത്തിൽ നിന്നും പിന്മാറേണ്ടി വന്നു.

പിന്നീട് സമീപിച്ചത് അന്ത്യോഖ്യാ പാത്രിയർക്കീസ് ബാവായുടെ പ്രതിനിധിയായിരുന്ന മാർ യൂലിയോസ് മെത്രാപ്പോലീത്തായെയാണ്. കാതോലിക്കാ ബാവായുടെ അഭിപ്രായം തന്നെ യൂലിയോസ് മെത്രാപ്പോലീത്തായും പ്രകടിപ്പിച്ചു. മിഷൻ ഡയറക്ടർ ആയിരിക്കുന്ന വറുഗീസിന് പട്ടംകൊടുക്കാമെന്ന് അദ്ദേഹം പറഞ്ഞു. മിഷൻ ഡയറക്ടർ തൽസ്ഥാനം തുടർന്നുകൊള്ളാനും തിരുമേനി രക്ഷാധികാരിത്വം ഏറ്റെടുത്തുകൊള്ളാമെന്നും അറിയിച്ചു. അതനുസരിച്ച് അമയിൽ വറീത് വറുഗീസും കുടുംബവും പാത്രിയർക്കീസ് ഭാഗം ചേരുകയും ചെയ്തു. മഞ്ഞനിക്കര ദയറായിലെ പരിശീലനത്തിനു ശേഷം 1936 സെപ്റ്റംബർ മാസം 15-ാം തീയതി ചൊവ്വാഴ്ച (1112 ചിങ്ങം 31) വറീത് വറുഗീസിന് ദയറാപള്ളിയിൽ വച്ച് മാർ യൂലിയോസ് മെത്രാപ്പോലീത്താ കശീശാപട്ടം നൽകി. മാരാമൺ യാക്കോബായ പള്ളിയുടെ വികാരിയായി നിയമിക്കുകയും ചെയ്തു. കൂടാതെ വറുഗീസ് കത്തനാരുടെ സീമന്തപുത്രൻ എ. വി. വറുഗീസിനെ മഞ്ഞനിക്കര ദയറായിൽ പഠനത്തിന് എടുക്കുകയും ശെമ്മാശ് പട്ടം നൽകുകയും ചെയ്തു. നാലു കൊല്ലത്തെ പഠനത്തിനുശേഷം 1944 നവംബർ 19-ാം തീയതി മാർ യൂലിയോസ് മെത്രാപ്പോലീത്താ കശീശാപട്ടം നൽകി. അച്ചൻ തുമ്പമൺ കൊടാങ്കൽ സെന്റ് ജോർജ് പള്ളി വികാരിയായും തുടർന്ന് പാറത്തോട് ഗ്രേസി മെമ്മോറിയൽ പള്ളിവികാരിയായും സേവനമനുഷ്ഠിച്ചിട്ടുണ്ട്.

റവ. ജെ. വൈ. ബാറ്റ്‌ലിയുടെ രക്ഷാധികാരിത്വത്തിലും മിഷൻ ഡയറക്ടർ വറീത് വറുഗീസിന്റെ ചുമതലയിലും നടത്തപ്പെട്ടിരുന്ന സുവിശേഷ സംഘം തികച്ചും ഓർത്തഡോക്സ് സഭയുടെ വിശ്വാസത്തിന് വിധേയമായിരുന്നു. ഭരണഘടനയിൽ അത് വ്യക്തവുമാണ്.

മിഷൻ രക്ഷാധികാരി എന്നുള്ള ചുമതല മാർ യൂലിയോസ് മെത്രാപ്പോലീത്തായെ ഏൽപ്പിച്ചശേഷം ബാറ്റ്ലി സായ്പ് സ്വദേശത്തേക്ക് മടങ്ങി. രണ്ട് കൊല്ലങ്ങൾക്ക് ശേഷം അദ്ദേഹം ബിഷപ്പ് ഹെർഫോഡിന്റെ പിൻഗാമിയായ ബിഷപ്പായി വാഴിക്കപ്പെട്ടു.

അങ്ങനെ ചാലായിക്കരെ നിർമ്മിക്കപ്പെട്ട കെട്ടിടത്തിന്റെ സമീപം ചാപ്പൽ നിലവിൽ വരികയും മാർ യൂലിയോസ് മെത്രാപ്പോലീത്തായുടെ നേരിട്ടുള്ള ഭരണത്തിൻകീഴിലാകുകയും ചെയ്തു. ഈ ചാപ്പലിൽ ആരാധന മുടക്കം കൂടാതെ നടന്നുവന്നിരുന്നു. സണ്ടേസ്കൂളും പ്രാർത്ഥനായോഗങ്ങളും ചിട്ടയായും ക്രമമായും നടന്നിരുന്നു. ഈ ലേഖകന്റെയും സഹോദരിയുടെയും വിവാഹം ഈ ചാപ്പലിൽ വച്ചാണ് നടത്തിയത്. അമയിൽ വറീത് ജോണിന്റെ വിവാഹവും ഈ ചാപ്പലിൽ വച്ചു നടത്തി. അമയിൽ വറീത് വറീതിന്റെ മാതാവ് മറിയാമ്മയുടെ ശവസംസ്കാരം 1114 മകരം 8-ാം തീയതി ഈ ചാപ്പലിന്റെ തെക്കുഭാഗത്ത് യഥാവിധി നടത്തപ്പെട്ടു. 1921-ലെ മാരാമൺ മർത്തമറിയം ഓർത്തഡോക്സ് ഇടവക ഉടമ്പടിയിലെ 12-ാം വകുപ്പുപ്രകാരം ടി മറിയാമ്മയുടെ മൃതദേഹം വൈരാവി പള്ളി സെമിത്തേരിയിൽ കുഴിക്കാണം കൂടാതെ സംസ്കരിക്കുവാൻ വ്യവസ്ഥ ഉണ്ടായിരുന്നു. മലങ്കര മെത്രാപ്പോലീത്താ വട്ടശ്ശേരിൽ തിരുമേനിയുടെ പ്രത്യേക നിർബന്ധ നിർദ്ദേശമനുസരിച്ചായിരുന്നു ഈ വകുപ്പ് ചേർക്കാനിടയായത്. ഒരു വ്യക്തിയുടെ വിശിഷ്ടവും പ്രശംസനീയവുമായ പൊതുസേവനങ്ങളുടെ വിലയേറിയ സ്മരണകൾ നിലനിർത്തുന്നതിനുവേണ്ടി അംഗീകൃതമായ ചില പദവികൾ/അവകാശങ്ങൾ സമുദായത്തിലും ഇടവകകളിലും അനുവദിക്കുക എന്നുള്ളത് അതിപുരാതനമായ ഒരു നടപടിയത്രെ. നവീകരണ ആശയത്തെ ധൈര്യപൂർവ്വം ചെറുത്തുനിന്ന് മുൻ വിശ്വാസം നിലനിർത്താൻ പടവെട്ടിയവനാണ് അമയിൽ വറീത് വറീത് (കൊച്ചുകുഞ്ഞ്) എന്ന് തിരുമേനി കല്പിക്കുകയുണ്ടായി.

വൈരാവി പുരയിടവും സെമിത്തേരിയും വീണ്ടെടുത്ത് ആരാധന തുടങ്ങിയശേഷം കുലത്താക്കൽ അച്ചന്റെ ചരിവിൽ പുരയിടത്തിൽ ഉണ്ടായിരുന്ന ചാപ്പൽ നിന്നിരുന്ന പത്തു സെന്റു സ്ഥലം തിരികെ ബ. അച്ചന് വില കൂടാതെ കൊടുക്കണമെന്ന അപേക്ഷയുമായി പ. ബസേലിയോസ് ഗീവറുഗീസ് ദ്വിതീയൻ ബാവായെ കാണുന്നതിനായി ഈ ഇടവകയിൽ നിന്നും തെരഞ്ഞെടുത്തു വിട്ട

പരുവേലിൽ സി. റ്റി. വറുഗീസ്, വടക്കയിൽ വി. വി. ചാക്കോ, വല്ല്യേത്ത് സി. വി. വറുഗീസ്, ചെറുവെട്ടോലിൽ സി. കെ. കോശി എന്നിവരോട് മാരാമണ്ണു നിന്നും വന്നവർ എന്നു പറഞ്ഞപ്പോൾ "കൊച്ചൂഞ്ഞി"ന് എങ്ങനെയിരിക്കുന്നു എന്ന് കല്പിച്ച് ചോദിക്കയുണ്ടായി. ഏത് കൊച്ചുകുഞ്ഞ് എന്ന് തിരക്കിയപ്പോൾ മാരാമണ്ണ് "യ" (യാക്കോബായ) സഭ നിലനിർത്തുവാൻ കാരണക്കാരനായ അമയിൽ കൊച്ചുകുഞ്ഞ് എന്ന് കല്പിച്ചതായി പോയിരുന്നവർ ഈ ലേഖകനോട് പറയുകയുണ്ടായി.

## 17

# പുതിയ പള്ളി പണിയുന്നു

വൈരാവിൽ പുരയിടത്തിൽ 1908-ൽ പുനഃസ്ഥാപിച്ചതും വീണു പോയതുമായ പള്ളിയുടെ തെക്കുഭാഗത്ത് 1909-ൽ ലഭിച്ച ഗവണ്മെന്റ് അനുവാദപ്രകാരം പള്ളിപണി ആരംഭിച്ചു. വികാരി ബ. തോമസ് കോർഎപ്പിസ്കോപ്പാ, കൈക്കാരൻ വടക്കേതിൽ വി. വി. ചാക്കോ, സെക്രട്ടറി പുതുവയലിൽ പി. സി. ജോൺ എന്നിവരുടെ ചുമതല യിൽ മുഖവാരം ഒഴിച്ചുള്ള പണികൾ തീർത്തു. താൽക്കാലിക കൂദാ ശകൾ നടത്തി ആരാധനകൾ ആരംഭിച്ചു.

ഈ അവസരത്തിൽ പള്ളിപണിയുടെ കണക്കുകളെ സംബന്ധിച്ച് ഒരു തർക്കം ഉത്ഭവിച്ചു. അതേപ്പറ്റിയുള്ള സംവാദങ്ങളും തർക്ക ങ്ങളും മൂലം ചില പ്രശ്നങ്ങൾ സംജാതമായി. തുടർന്ന് പുത്തൻപറ മ്പിൽ ബ. പി. റ്റി. മാത്യൂസ് കത്തനാർ, വെള്ളാട്ടേത്ത് ബ. വി. സി. ഏബ്രഹാം കത്തനാർ, തെങ്ങുംതോട്ടത്തിൽ വ. ദി. ശ്രീ. റ്റി. എസ്. ഏബ്രഹാം കോർഎപ്പിസ്കോപ്പാ എന്നിവരുടെ വികാരിത്വത്തിൽ കുറച്ചുനാൾ നീങ്ങിയശേഷം ആക്ടിംഗ് വികാരിയായി പിന്നീട് നിയ മിതനായത് കക്കുടിയിൽ ബ. ജോർജ് കുര്യൻ അച്ചനാണ്. അച്ചന്റെ ശ്രമഫലമായി പള്ളിയുടെ മുഖവാരപ്പണി പൂർത്തിയാക്കുകയും പള്ളിക്കാവശ്യമായ ഉപകരണങ്ങൾ വാങ്ങുകയും വൈദ്യുതീകരണം നടത്തുകയും പള്ളിപണിയുടെ ആദ്യഘട്ടത്തിൽ കടമുണ്ടായിരുന്ന തുക മുഴുവൻ അടച്ചുതീർക്കുകയും ചെയ്തു. പിന്നീട് വികാരിയായി നിയമിതനായത് പുതുവയിൽ ബ. പി. കെ. സഖറിയാ കത്തനാ രാണ്.

സ്ഥലം മാറിപ്പോയ ബ. ജോർജ് കുര്യൻ അച്ചന് മംഗളപത്രവും പണക്കിഴിയും കൊടുത്ത് സമുചിതമായ യാത്രയയപ്പ് നൽകി. പുതു വയിൽ ബ. സഖറിയാ കത്തനാരുടെ മേൽനോട്ടത്തിൽ പള്ളിയോടു ചേർന്ന് അച്ചന്മാർക്ക് താമസത്തിനുള്ള കെട്ടിടം പണിതീർത്തു.

ബ. സഖറിയാ കത്തനാർക്ക് ശേഷം വികാരിയായി നിയമിത നായത് ബ. എ. റ്റി. ഗബ്രിയേൽ അച്ചനാണ്. ഈ കാലമൊക്കെയും ട്രസ്റ്റി വടക്കേതിൽ വി. വി. ചാക്കോയും സെക്രട്ടറി വല്ല്യേത്ത് വി.

സി. വറുഗീസുമായിരുന്നു. ഇടവകയുടെ വിഷമഘട്ടങ്ങളിൽ ജാഗ്ര തയോടെ പള്ളിക്കാര്യം നിർവഹിച്ച ഇരുവരുടെയും സേവനങ്ങൾ പ്രശംസനീയം തന്നെ.

ഈ കാലഘട്ടത്തിൽ ഭിന്നിച്ചു നിന്നിരുന്ന ഓർത്തഡോക്സ് സഭ യിലെ ഇരുവിഭാഗങ്ങൾ (പാത്രിയർക്കീസ്-കാതോലിക്കാ) തമ്മിൽ യോജിപ്പിനുള്ള നീക്കങ്ങൾ ആരംഭിച്ചിരുന്നു.

സഭായോജിപ്പിന് മൂന്നു കൊല്ലം മുമ്പ് (1955) പാത്രിയർക്കീസ് ഭാഗത്ത് നിന്നിരുന്ന അമയിൽ വറീത് വറുഗീസ് കത്തനാരെയും എ. വി. വറുഗീസ് കത്തനാരേയും കുടുംബാംഗങ്ങളേയും മാതൃ ഇടവകയിലേക്ക് കൊണ്ടുവരണമെന്നുള്ള അഭിപ്രായവും ആഗ്ര ഹവും മാരാമൺ ഇടവകയിലെ അഭ്യുദയകാംക്ഷികളായ പലർക്കു മുണ്ടായി. ആ കൂട്ടത്തിൽ ബ. എ. റ്റി. ഗബ്രിയേൽ അച്ചൻ, വടക്കേ തിൽ വി. വി. ചാക്കോ, പരുവേലിൽ സി. റ്റി. വറുഗീസ്, വല്ല്യേത്ത് വി. സി. വറുഗീസ്, പുതുവയിൽ പി. സി. ജോൺ എന്നിവരുടെ പേരുകൾ എടുത്തു പറയേണ്ടതുണ്ട്.

ഇപ്പോഴുള്ള നിലപാടിൽ എന്തെങ്കിലും വ്യതിയാനം വരുത്ത ണമെന്നുള്ള കാര്യം ബ. അമയിൽ അച്ചൻ ചിന്തിച്ചിരിക്കുമ്പോഴാണ് മേൽപറയപ്പെട്ടവരുടെ സമീപനം. അതേപ്പറ്റി ആലോചിച്ചശേഷം തുമ്പമൺ ഭദ്രാസനാധിപൻ ദാനിയേൽ മാർ പീലക്സിനോസ് തിരു മേനിയെ ചെന്ന് കാണുന്നതിന് തീരുമാനിച്ചു. അതനുസരിച്ച് മേൽ പറയപ്പെട്ടവരും അമയിൽ വറീത് വറുഗീസ് കത്തനാർ ചുമതലപ്പെ ടുത്തിയതനുസരിച്ച് ഈ ലേഖകനും തിരുമേനിയെ അരമനയിൽ ചെന്നു കണ്ടു വിവരങ്ങൾ ധരിപ്പിച്ചു. യാതൊരു തടസ്സവും കൂടാതെ തിരുമേനി കല്പിച്ചത് മടങ്ങിവരിക, അപേക്ഷയൊന്നും ആവശ്യ മില്ല. പേരുകൾ എല്ലാം കൊടുത്ത് ഇടവകയിൽ ചേരുന്നതിനും ചേർക്കുന്നതിനും തിരുമേനി കല്പിക്കുകയും ചെയ്തു.

മർത്തമറിയം പള്ളിയുടെ ഔദ്യോഗികമായ കൂദാശ നടത്തുന്നത് ഈ അവസരത്തിലാണ്. ഈ ലേഖകന്റെ ചാലായിക്കരെയുള്ള വസ തിയിൽ നിന്നുമാണ് തിരുമേനിമാർ മൂന്നുപേരേയും സ്വീകരിച്ച് ഘോഷയാത്രയായി പള്ളിയിലേക്ക് ആനയിച്ചത്.

1967 ജൂൺ 13-ന് അമയിൽ വറീത് വറുഗീസ് കത്തനാർ വാർദ്ധ ക്യസഹജമായ അസുഖത്തെ തുടർന്ന് ചരമമടഞ്ഞു. ഭദ്രാസനാ

ധിപൻ നി. വ. ദി. ശ്രീ. ദാനിയേൽ മാർ പീലക്സിനോസ് തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ ആദ്യവികാരി റാഹൂർ സ്കറിയാ കത്തനാരുടെ കല്ലറയ്ക്കു സമീപം അടക്കം ചെയ്തു.

വൈരാവിൽ പുരയിടത്തിൽ നിർമ്മിക്കപ്പെട്ട പള്ളിയുടെ പടിഞ്ഞാറുവശത്ത് വേണ്ടത്ര സ്ഥലമില്ലായിരുന്നു. പള്ളിക്ക് ചുറ്റും പ്രദക്ഷിണം വയ്ക്കാൻ തക്ക ഇടമില്ലാത്ത നിലയിലായിരുന്നു. ഒരു മുള്ളുവേലികെട്ടു കൂടി വന്നപ്പോൾ വീർപ്പുമുട്ടലിൽ തന്നെ കഴിഞ്ഞിരുന്നു. പടിഞ്ഞാറുവശത്തെ വസ്തു കൂടി വാങ്ങുന്നതിലേക്ക് മുൻ വികാരി ബ. ജോർജ് കുര്യൻ അച്ചനും വെങ്ങാലിൽ പീലിപ്പോസ് കോശിയും ഒരു ശ്രമം നടത്തുകയും ആയതിന് അനുകൂല പ്രതികരണം ലഭിക്കയും പള്ളിയുടെ പടിഞ്ഞാറുവശത്തുള്ള വേലി മാറ്റിത്തരുന്നതിനു വേണ്ടി പാലക്കുന്നത്തു മുള്ളോട്ടിൽ പി. എം. ടൈറ്റസ് ആവശ്യമായ ക്രമീകരണങ്ങൾ ചെയ്യുകയും ഉണ്ടായി.

വികാരി ബ. എ. റ്റി. ഗബ്രിയേൽ അച്ചന്റേയും ട്രസ്റ്റി പരുവേലിൽ സി. റ്റി. വറുഗീസിന്റെയും ശ്രമത്താൽ പടിഞ്ഞാറുവശം ചേർന്നു കിടന്നിരുന്ന 28 3/4 സെന്റ് സ്ഥലം കൂടി 1962-ൽ ആറന്മുള്ള സബ് റജിസ്റ്ററിൽ 1143-ാം നമ്പരായി മാരാമൺ മർത്തമറിയം ഇടവകയ്ക്ക് വേണ്ടി തീറുവാങ്ങി.

വേണ്ടത്ര സ്ഥലസൗകര്യങ്ങളില്ലാതിരുന്ന പള്ളി വലുതാക്കണമെന്ന ആവശ്യം വികാരിയായി നിയമിതനായ വടശേരിയേത്തു ബ. ജോസഫ് അച്ചൻ മുൻകൈയെടുത്തു ഇടവകയോഗത്തിൽ ആലോചനയ്ക്കു വച്ചു. സാമ്പത്തിക ഞെരുക്കത്താൽ ആ പദ്ധതി കുറച്ചുനാൾ കൂടി നീട്ടിവെയ്ക്കേണ്ടി വന്നു. പിന്നീട് വികാരിയായി വന്നത് തെങ്ങുംതറയിൽ ബ. ടി. ജി. ജോൺ അച്ചനാണ്. അച്ചന്റെ ശ്രമഫലമായി പള്ളിയുടെ പണി ആരംഭിച്ചു. പഴയ മുഖവാരം തീർത്തും പൊളിച്ചു മാറ്റി 20 അടിയോളം ഹൈക്കല നീട്ടി ആധുനിക രീതിയിലുള്ള പുതിയ മുഖവാരം തീർത്തു. പടിഞ്ഞാറുവശം ഒറ്റവാതിൽ മാത്രമായിരുന്നിടത്ത് മൂന്ന് വാതിലുകളും ഇരുവശത്തും ഓരോ വാതിലും ഓരോ ജനലും കൂടി കൂടുതലായി ചേർത്തും സൗകര്യപ്പെടുത്തി. ഇപ്പോൾ ഹൈക്കലാക്കു മൊത്തം 60 അടിയോളം നീളം കിട്ടിയിട്ടുണ്ട്. വസ്തു വാങ്ങിയ ക്ഷീണം മാറുന്നതിനു മുമ്പ് ഈ വൻ പരിപാടി കൂടി ആരംഭിച്ചത് ഇടവകയ്ക്ക്

താങ്ങാവുന്നതിൽ കവിഞ്ഞായിരുന്നു എങ്കിലും ഇടവകജനങ്ങൾ ഒത്തൊരുമിച്ച് പ്രവർത്തിച്ചതിന്റെ ഫലമായി ഭംഗിയായി ആ പണികളും തീർത്തു.

വികാരിയെ കൂടാതെ രണ്ടു വ്യക്തികളുടെ സേവനം എടുത്തു പറയത്തക്കതാണ്. പള്ളിക്ക് നീക്കിയിരിപ്പ് ഒന്നുമില്ലാത്ത അവസ്ഥയിൽ ആവശ്യമുള്ള പണം അപ്പഴപ്പോൾ പണിക്ക് വേണ്ടി ചെലവാക്കി പണി തീർത്ത ട്രസ്റ്റി പരുവേലിൽ സി. റ്റി. വറുഗീസിന്റെയും ഈ പണിയുടെ മുഴുവൻ ചുമതലയും ഏറ്റെടുത്തു രാത്രിയെന്നോ പകലെന്നോ കണക്കാക്കാതെ മേൽനോട്ടം വഹിച്ച് യാതൊരു പ്രതിഫലവും പറ്റാതെ പ്രവർത്തിച്ച എൻജിനീയർ വല്ല്യേത്ത് വി. സി. ഫിലിപ്പിന്റെയും സേവനങ്ങൾ പ്രശംസനീയമാണ്.

പള്ളിയുടെ പടിഞ്ഞാറുവശത്തായി 62 അടി നീളവും 18 അടി വീതിയുമുള്ള ഒരു പാരിഷ്ഹാൾ പണിയുന്നതിനുവേണ്ടി 1969-ൽ ആരംഭമിടുകയും ഭദ്രാസന മെത്രാപ്പോലീത്താ ശിലാസ്ഥാപന കർമ്മം നിർവഹിക്കുകയും ചെയ്തു. അന്ന് വികാരി ആയിരുന്ന അച്ചന്റേയും ട്രസ്റ്റി അമയിൽ എ. വി. തോമസിന്റേയും ചുമതലയിൽ തറപണി പൂർത്തിയാക്കി ശേഷിച്ച പണികൾ പല ഘട്ടങ്ങളിലായി തീർന്നിട്ടുള്ളതാണ്.

പിന്നീട് 1971-ലാണ് പാരിഷ്ഹാളിന്റെ പണി ആരംഭിക്കുന്നത്. അന്നത്തെ വികാരി വല്ല്യപറമ്പിൽ ബ. വി. ജെ. മാത്യൂസ് അച്ചനും ട്രസ്റ്റി പാറക്കൂട്ടത്തിൽ പി. വി. കോശിയും ഹാളിന്റെ കിഴക്കെ അറ്റം ഒരു മുറി തീർക്കുകയും ഓഫീസ് അവിടെ സ്ഥാപിക്കുകയും ചെയ്തു. ഈ പാരിഷ് ഹാൾ പണിക്കുവേണ്ടി 3000 രൂപാ സംഭാവന തരുന്നവർ അവർ ആഗ്രഹിക്കുന്നവരുടെ പടം നിർദ്ദിഷ്ട സൈസിൽ വയ്ക്കുവാൻ ഇടവകയോഗം തീരുമാനിച്ചതിന്റെ അടിസ്ഥാനത്തിൽ ചക്കിട്ടതറയിൽ ചാക്കോ ചാണ്ടി, പുത്രന്റെ പടം ഓഫീസ് മുറിയിലും ഐക്കരതുണ്ടിയിൽ പി. റ്റി. ചാക്കോ പിതാവിന്റെ പടം പാരിഷ് ഹാളിലും സ്ഥാപിച്ചു. പിന്നീട് വികാരിയായി നിയമിതനായ ജോർജ് കുര്യൻ അച്ചന്റേയും കൈക്കാരൻ കോശി ഇഞ്ചക്കലോടിയുടേയും ചുമതലയിൽ പാരിഷ്ഹാൾ, മേൽത്തട്ട് വാർപ്പ് ഇവകൾ പൂർത്തിയാക്കി. കതക്, ജനൽ എന്നിവകളുടെ പണികൾ പൂർത്തിയാക്കിയത് പിന്നീട് കൈക്കാരനായി വന്ന കല്ലൂ

പറമ്പിൽ പി. പി. സഖറിയായാണ്. പാരിഷ്ഹാൾ പണിയുടെ ചുമതല വഹിച്ചിരുന്നത് മനീത്ര വടക്കേതിൽ എം. എം. ജേക്കബാണ്.

കുലത്താക്കൽ തോമസ് കോർഎപ്പിസ്കോപ്പാ 1972 ജൂലൈ 23-നു വാർദ്ധക്യസഹജമായ രോഗത്താൽ നിര്യാതനായി. പ. ഔഗേൻ കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ മദ്ബഹായ്ക്ക് സമീപം അടക്കം ചെയ്തു.

ഇടവക സ്വസ്ഥമായി പൊയ്ക്കൊണ്ടിരുന്ന ഈ അവസരത്തിൽ ആരോ തെറ്റിദ്ധരിപ്പിച്ചതിന്റെ പേരിൽ ഒരു സിവിൾ കേസിൽ ഇടവക പ്രതിയായി.

പള്ളിപ്പുരയിടത്തിന്റെ അടുത്ത താമസക്കാരനായ വെട്ടുകുഴിയിൽ തോമസിന്റെ കിണറിനോടും വീടിനോടും ചേർത്തു പൊതുക്കല്ലറ ഉണ്ടാക്കാൻ പോകുന്നുവെന്ന ഒരു പരാതിയുമായി വികാരിയേയും ട്രസ്റ്റിയേയും സമീപിച്ചു. അങ്ങനെ ഇടവക തീരുമാനിക്കുകയോ ആലോചിക്കുകയോ ചെയ്തിട്ടില്ലെന്നും പൊതു കല്ലറയ്ക്ക് പ്ലാനോ പദ്ധതിയോ ഇല്ലെന്നും വ്യക്തമാക്കി സമാധാനപ്പെടുത്തി വിട്ടതാണ്. എന്നാൽ ആരോ കുബുദ്ധികൾ പ്രേരിപ്പിച്ചതിന്റെ ഫലമായി ആ വ്യക്തി ചെങ്ങന്നൂർ മുൻസിഫ് കോർട്ടിൽ കേസ് ഫയൽ ചെയ്ത് നിരോധന കല്പനയും വാങ്ങി. വാദികൾ വെട്ടുകുഴിയിൽ മത്തായി തോമസ്, ഭാര്യ അന്നമ്മ എന്നിവരായിരുന്നു.

**പ്രതികൾ**

1. മാരാമൺ ഓർത്തഡോക്സ് സുറിയാനി പള്ളി
2. വറുഗീസ് കത്തനാർ തോമസ് അമയിൽ, ട്രസ്റ്റി (എ. വി. തോമസ്).
3. എ. എം. ജോൺ അമ്പാട്ട്, സെക്രട്ടറി.
4. ഫാദർ കോശി കൊന്നയിൽ, വികാരി.

1979 O.S. 49-ാം നമ്പരായി ചെങ്ങന്നൂർ മുൻസിഫ് കോടതിയിൽ നടന്ന കേസിൽ വാദി ഭാഗത്തേക്ക് വെട്ടുകുഴിയിൽ മത്തായി തോമസിനെയും സാക്ഷിയായി അങ്കത്തിൽ കൃഷ്ണപിള്ളയേയും വിസ്തരിച്ചു. പ്രതിഭാഗത്തേക്ക് ട്രസ്റ്റി എ. വി. തോമസിനെയും സാക്ഷികളായി വെങ്ങാലിൽ വി. കെ. ചാക്കോ, കല്ലുപറമ്പിൽ പി. പി. സഖറിയാ, വടക്കേതിൽ ചാണ്ടി ജോർജ് എന്നിവരെ വിസ്തരിച്ചു.

പ്രാഥമികവാദം കേട്ടശേഷം വാദിക്ക് അനുകൂലമായി തീർച്ച ചെയ്തതിന്മേൽ മാവേലിക്കര സബ്കോടതിയിൽ അപ്പീൽ ബോധിപ്പിച്ചു. വാദം കേട്ടശേഷം കേസ് റിമാന്റ് ചെയ്തതിൻപ്രകാരം ചെങ്ങന്നൂർ മുൻസിഫ് കോർട്ടിൽ നടന്ന വിചാരണയ്ക്ക് ശേഷം ഇഞ്ചംഗ്ഷൻ അന്യായം തള്ളി 1981 ഒക്ടോബർ 31-ന് വിധി പ്രസ്താവിച്ചു.

1980 മാർച്ചിൽ വികാരിയായി നിയമിതനായത് അമയിൽ എ. വി. വറുഗീസ് കത്തനാരാണ്. അദ്ദേഹത്തിന്റെ ശ്രമഫലമായി സ്ഥലസൗകര്യത്തെ മുൻനിർത്തി പള്ളിയുടെ ഇരുവശങ്ങളിലും ഏകദേശം 32000 രൂപാ ചെലവ് ചെയ്ത് രണ്ടു വരാന്തകൾ നിർമ്മിച്ചു.

ഇടവകയുടെ വകയായി മൂന്ന് കുരിശിൻതൊട്ടികളുണ്ട്. ചെട്ടിമുക്ക് കുരുശുംതൊട്ടി പരുവേലിൽ സി. റ്റി. വറുഗീസ് ദാനം ചെയ്ത സ്ഥലത്ത് ഇടവക പണി തീർത്തിട്ടുള്ളതും പള്ളികോമ്പൗണ്ടിലെ കുരിശിൻതൊട്ടി മാത്യു ഇഞ്ചക്കലോടി പണി തീർത്ത് ഇടവകയ്ക്കു സംഭാവന ചെയ്തിട്ടുള്ളതും തോട്ടപ്പുഴശേരി കുരിശിൻതൊട്ടി തുണ്ടുമണ്ണിൽ റ്റി. സി. ചാക്കോ പണി തീർത്തു പള്ളിക്ക് സംഭാവന ചെയ്തിട്ടുള്ളതുമാണ്.

# 18

# ഭൗതികാവശിഷ്ടങ്ങൾ മാറ്റിസ്ഥാപിക്കുന്നു

1982 മാർച്ച് 21-ാം തീയതി കൂടിയ ഇടവകപ്പൊതുയോഗത്തിൽ ഈ ഇടവകയുടെ ആദ്യ വികാരിയായി സേവനമനുഷ്ഠിച്ച് 1096 വൃശ്ചികം 5-ാം തീയതി ചരമമടഞ്ഞ റാഹൂർ സ്കറിയാ കത്തനാരെ അടക്കം ചെയ്തിരിക്കുന്ന കല്ലറയും 1967 ജൂൺ 13-ാം തീയതി ചരമമടഞ്ഞ അമയിൽ വറീത് വറുഗീസ് കത്തനാരെ അടക്കം ചെയ്തിരിക്കുന്ന കല്ലറയും പൊതുശ്മശാനത്തിൽ നിന്നും കല്ലറകൾ തുറന്ന് ഭൗതികാവശിഷ്ടം പുരോഹിതന്മാർക്ക് പ്രത്യേകം വേർതിരിച്ചിരിക്കുന്ന മദ്ബഹായ്ക്ക് സമീപം ഇടവക ചെലവിൽ മാറ്റി സ്ഥാപിക്കേണ്ടതാണെന്നും ആയതിന് ഭദ്രാസന മെത്രാപ്പോലീത്തായുടെ അനുവാദം വാങ്ങണമെന്നും ഐകകണ്ഠ്യേന തീരുമാനിച്ചു.

ഇടവകയുടെ പുനഃസ്ഥാപന ജൂബിലി 75 വർഷം തികയുന്ന 1983 കൊണ്ടാടണമെന്നും 1983-84 ജൂബിലി വർഷമായി കണക്കാക്കണമെന്നും തീരുമാനിച്ചു. ജൂബിലി ആഘോഷ പരിപാടികളിൽ ഓർത്തഡോക്സ് സഭയിലെ അഖിലേന്ത്യാ പ്രശസ്തരായ നേതാക്കന്മാരെ പങ്കെടുപ്പിക്കണമെന്നും നിശ്ചയിച്ചു. മാനേജിംഗ് കമ്മിറ്റി അതിനുവേണ്ട മാർഗരേഖകൾ തയ്യാറാക്കി ഇടവകയിൽ സമർപ്പിക്കേണ്ടതാണെന്നും നിർദ്ദേശിച്ചു.

ഭൗതികാവശിഷ്ടം മാറ്റി സ്ഥാപിക്കുന്നതിനുള്ള അനുവാദ കല്പന ചുവടെ ചേർക്കുന്നു.

നമ്പർ 182/82

ദൈവകൃപയാൽ തുമ്പമൺ ഭദ്രാസന ഇടവകയുടെ മാർ പീലക്സിനോസ് മെത്രാപ്പോലീത്തായിൽ നിന്നും.

നമ്മുടെ മാരാമൺ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി വികാരിയും ദേശത്തു പട്ടക്കാരും പള്ളിക്കൈക്കാരും ശേഷം വിശ്വാസികളും കൂടികണ്ടെന്നാൽ നിങ്ങൾക്ക് വാഴ്വ്.

പ്രിയരെ,

21-3-1982-ലെ പൊതുയോഗ തീരുമാനപ്രകാരം പൊതുസെമിത്തേരിയിൽ സംസ്കരിക്കപ്പെട്ടിരിക്കുന്ന റാഹൂർ സ്കറിയാ കത്തനാരുടെയും അമയിൽ വറീത് വറുഗീസ് കത്തനാരുടേയും ഭൗതികാവശിഷ്ടങ്ങൾ പട്ടക്കാരുടെ കല്ലറകൾക്കായി വേർതിരിച്ചിരിക്കുന്ന മദ്ബഹായുടെ കിഴക്കുവശത്തെ നിരയിലേക്ക് മാറ്റി സ്ഥാപിക്കുന്നതിന് (പള്ളി ചെലവിൽ) നാം അനുവദിച്ചിരിക്കുന്നു.

ശേഷം കാര്യങ്ങൾ പിന്നാലെ.



**ദാനിയേൽ മാർ പീലക്സീനോസ്**

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങൾ എല്ലാവരുടേയും മേൽ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ.

1982 ഏപ്രിൽ മാസം 29-ന് ബേസിൽ അരമനയിൽ നിന്നും.

ആദ്യ വികാരി റാഹൂർ സ്കറിയാ കത്തനാരുടെ 61-ാമത് ചരമ വാർഷിക ദിനത്തിൽ അദ്ദേഹത്തിന്റേയും അമയിൽ വറീത് വറുഗീസ് കത്തനാരുടേയും ഭൗതികാവശിഷ്ടം പൊതുശ്മശാനത്തിൽ നിന്നു പള്ളി മദ്ബഹായിക്ക് വടക്ക് കിഴക്ക് വശം പുരോഹിതന്മാർക്ക് വേർതിരിക്കപ്പെട്ട സ്ഥലത്ത് പുതുതായി നിർമ്മിക്കപ്പെട്ട കല്ലറകളിൽ നിരണം ഭദ്രാസനാധിപൻ ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായുടെ പ്രധാന കാർമ്മികത്വത്തിലും കോടിയാട്ട് ഫാദർ അലക്സാണ്ടർ കത്തനാരുടേയും വികാരി അമയിൽ എ. വി. വറുഗീസ് കത്തനാരുടേയും സഹകാർമ്മികത്വത്തിലും ഇടവക ജനങ്ങളുടെ സാന്നിദ്ധ്യത്തിലും മാറ്റി സ്ഥാപിക്കപ്പെട്ടു. അന്ന് ട്രസ്റ്റിയായിരുന്ന കല്ലുപറമ്പിൽ പി. പി. സഖറിയായുടെയും സെക്രട്ടറി മനീത്രവടക്കേതിൽ എം. എം. ജേക്കബിന്റേയും മേൽനോട്ടത്തിൽ മാറ്റിസ്ഥാപിക്കൽ ജോലി ഭംഗിയായി നടത്തപ്പെട്ടു.

21-3-82-ലെ പൊതുയോഗ തീരുമാനത്തിന്റെ വെളിച്ചത്തിൽ ഇടവക മാനേജിംഗ് കമ്മിറ്റി കൂടുകയും പ്ലാറ്റിനം ജൂബിലി സംബന്ധിച്ച് വിശദമായി ചർച്ച ചെയ്യുകയും ഒരു മാർഗരേഖ തയ്യാറാക്കിയത് അടുത്തു കൂടുന്ന ഇടവകപ്പൊതുയോഗത്തിൽ സമർപ്പിക്കുവാൻ തീരുമാനിക്കുകയും ചെയ്തു. അതനുസരിച്ച് 14-11-1982-ൽ നിയമാനുസരണം വിളിച്ചുകൂട്ടിയ ഇടവകയോഗത്തിൽ ജൂബിലിയെ സംബന്ധിച്ച കമ്മിറ്റി ശുപാർശകൾ ചർച്ചയ്ക്ക് വെച്ചു. എന്നാൽ അന്നത്തെ പൊതുയോഗത്തിൽ പുതിയ ഒരു ആവശ്യവുമായി ചില അംഗങ്ങൾ രംഗത്തു വന്നു. അതായത് മാരാമൺ മർത്തമറിയം ഇടവക സ്ഥാപിച്ചിട്ട് 50 കൊല്ലമേ ആയിട്ടുള്ളു, 75 കൊല്ലമായില്ല എന്നും മറ്റുമായ വാദഗതികൾ ഉന്നയിക്കപ്പെട്ടു. ഇടവകയോഗം പിരിച്ചുവിടണമെന്നുള്ള അവരുടെ ഉദ്ദേശ്യം സഫലീകൃതമാകത്തക്ക വിധത്തിൽ സംവാദം എത്തിയപ്പോൾ ഇടവക പൊതുയോഗം നിർത്തിവച്ചതായി വികാരി പ്രഖ്യാപിച്ചു.

ഇതു സംബന്ധിച്ച് അനുകൂലമായും പ്രതികൂലമായും പ. ബാവാ തിരുമേനിക്കും ഭദ്രാസന മെത്രാപ്പോലീത്താ തിരുമേനിക്കും ഹർജികൾ സമർപ്പിക്കപ്പെട്ടു. ഇടവക മെത്രാപ്പോലീത്താ സുഖമില്ലാതെ കാരിത്താസ് ആശുപത്രിയിൽ ചികിത്സയിലായിരുന്നതിനാൽ സുഖം പ്രപിച്ചു വരുന്നതുവരെ കാത്തിരിക്കാൻ ഇരുകൂട്ടരും നിർബന്ധിതരായി. മെത്രാച്ചൻ സുഖമായി വന്നതിനുശേഷം ഇടവകപ്പള്ളിയിൽ എത്തി യോഗം വിളിച്ചുകൂട്ടി ഇരുകൂട്ടർക്കും പറയാനുള്ളത് കേട്ടു. പരാതി വിശദമായി കേൾക്കുന്നതിനും തെളിവുകൾ ഹാജരാക്കുന്നതിനും വേണ്ടത്ര സമയം കൊടുത്തു. കൂടുതൽ തെളിവുകൾ നൽകുവാനുണ്ടെങ്കിൽ പത്തനംതിട്ട അരമനയിൽ ഹാജരാക്കാൻ കല്പിച്ചു. രേഖകൾ എല്ലാം പരിശോധിച്ച ശേഷം തീർപ്പ് കല്പന തന്നുകൊള്ളാമെന്ന് കല്പിച്ച് യോഗം പിരിഞ്ഞു.

രണ്ടാഴ്ചയ്ക്ക് ശേഷം ഇതു സംബന്ധിച്ച് അയച്ചുതന്ന കല്പന ചുവടെ ചേർക്കുന്നു.

നമ്പർ 92/83

ദൈവകൃപയാൽ തുമ്പമൺ ഭദ്രാസന ഇടവകയുടെ
മാർ പീലക്സിനോസ് മെത്രാപ്പോലീത്തായിൽ നിന്നും.

നമ്മുടെ മാരാമൺ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി വികാ

രിയും ദേശത്തു പട്ടക്കാരും പള്ളികൈക്കാരും ശേഷം വിശ്വാസികളും കൂടികണ്ടെന്നാൽ നിങ്ങൾക്ക് വാഴ്വ്.

പ്രിയരെ,

നിങ്ങളുടെ രേഖകൾ എല്ലാം നാം പരിശോധിച്ചതിൽ നമുക്ക് ബോദ്ധ്യമായ കാര്യങ്ങൾ ചുവടെ ചേർക്കുന്നു.

1. മാരാമൺ ദേശത്തുണ്ടായിരുന്ന മർത്തമറിയം പള്ളി മാർത്തോമ്മാ സഭക്കാരുമായുള്ള കേസിൽ നഷ്ടമായ ശേഷം നമുക്ക് ആദ്യമായി ഒരു പള്ളി ഉണ്ടായത് 1908-ൽ റാഹൂർ സ്കറിയാ കത്തനാർ വൈരാവി പുരയിടത്തിൽ നിർമ്മിച്ചതാണ്. എന്നാൽ അതിന് അനുവാദം ലഭിച്ചത് 1909-ൽ മാത്രമാണ്. അത് ഇന്നേക്ക് 74 വർഷം മുമ്പാണല്ലോ.

2. എന്നാൽ ആ പള്ളിയും പുരയിടവും അന്യകൈവശം പോകയും പള്ളി ജീർണ്ണിച്ചു പോവുകയും ചെയ്തു. അങ്ങനെയുള്ള സാഹചര്യത്തിൽ ആരാധന പുനരാരംഭിക്കുന്നതിനുവേണ്ടി തെക്കെ പുരയിടത്തിൽ ഒരു ചാപ്പൽ ഉണ്ടാക്കി. ആ പുരയിടം ഇന്നും മാരാമൺ പള്ളി കൈവശത്തിലുമാണ്.

3. അതിനുശേഷം 1929 സെപ്റ്റംബർ 17-ന് ബ. കുലത്താക്കലച്ചനും 40 വീട്ടുകാരും മാർത്തോമ്മാസഭ വിട്ടു പോരുകയും അവരും മുമ്പുണ്ടായിരുന്നവരും കൂടി കുലത്താക്കലച്ചന്റെ പറമ്പിൽ ഒരു ചാപ്പൽ നിർമ്മിച്ചു ആരാധന തുടങ്ങുകയും ചെയ്തു.

4. അങ്ങനെ നടന്നുവരവെ അന്യാധീനമായിപ്പോയിരുന്ന വൈരാവി പുരയിടം പിടിച്ചെടുക്കാൻ അവർ ശ്രമിക്കയും അതിനെ സംബന്ധിച്ചുണ്ടായ കേസിൽ വിജയിക്കുകയും ചെയ്തു. ഇന്നു കാണുന്ന മനോഹരമായ പള്ളി അതിനുശേഷം നിർമ്മിക്കപ്പെട്ടിട്ടുള്ളതാണ്. ഇതാണ് മാരാമണ്ണു പള്ളിയുടെ ചുരുക്കത്തിലുള്ള ചരിത്രം.

5. നിങ്ങളുടെ ജൂബിലി ആഘോഷത്തെ സംബന്ധിച്ച് ഇടവകാംഗങ്ങൾ യോജിച്ചു ഏകാഭിപ്രായത്തിൽ എത്തുമ്പോൾ മാത്രം ജൂബിലിയും ആഘോഷങ്ങളും നടത്തിയാൽ മതിയാകും.

6. പള്ളിക്കാര്യം ക്രമമായി നടത്തത്തക്കവണ്ണം വികാരിയുടെ ചുമതലയിൽ സൂക്ഷിച്ചിരിക്കുന്ന ബുക്കുകൾ ചുമതലക്കാരെ

ഏല്പിക്കും. ഇടവകയുടെ പൊതുയോഗം എത്രയുംവേഗം കൂടി കണക്കുകൾ പാസ്സാക്കി പുതിയ ഭാരവാഹികളെ തെരഞ്ഞെടുക്കയും ചെയ്യണം. ചിതലെടുത്ത ബുക്കുകൾ പുതിയ കമ്മിറ്റിയുടെ ചുമതലയിൽ മാറി എഴുതേണ്ടതാണ്.

ധൈര്യത്തോടും വിശ്വസ്തതയോടുംകൂടി പടവെട്ടി പുതിയ പള്ളി ഉണ്ടാക്കിയ റാഹൂർ സ്കറിയാ കത്തനാരെയും അദ്ദേഹത്തോടുകൂടി പ്രവർത്തിച്ചവരേയും ഇടവകയ്ക്ക് നവജീവൻ നൽകി മനോഹരമായ പള്ളി പണിയാൻ നേതൃത്വം നൽകിയ കുലത്താക്കൽ തോമസ് കോർഎപ്പിസ്കോപ്പായേയും നിങ്ങൾ സ്മരിക്കേണ്ടതാണ്. എല്ലാ കാര്യങ്ങളും പരസ്പര സ്നേഹത്തോടും വിശ്വാസത്തോടും കൂടി നിർവ്വഹിക്കയും ഇടവകയുടെ അഭിവൃദ്ധിക്കുവേണ്ടി എല്ലാവരും ഒത്തൊരുമിച്ച് പ്രവർത്തിക്കയും ചെയ്യണം. അതിന് ദൈവം തമ്പുരാൻ സംഗതിയാക്കട്ടെ.

ശേഷം കാര്യങ്ങൾ പിന്നാലെ.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങൾ എല്ലാവരുടേയുംമേൽ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ.

ഒപ്പ്

1983 ഫെബ്രുവരി 10-ാം തീയതി ബേസിൽ അരമനയിൽ നിന്നും.

മെത്രാപ്പോലീത്തായുടെ കല്പനയ്ക്കു ശേഷം കൂടിയ അനുരഞ്ജന ശ്രമത്തിൽ രണ്ടു വിഭാഗത്തിൽ നിന്നും മൂന്നുപേർ വീതം തെരഞ്ഞെടുക്കപ്പെടുകയും വികാരി ഫാദർ കെ. സി. ജേക്കബിന്റെ സാന്നിദ്ധ്യത്തിൽ പത്തനംതിട്ട അരമനയിൽ ഭദ്രാസന മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ പരിഹാരം ഉണ്ടാക്കണമെന്ന് തീരുമാനിക്കുകയും ചെയ്തു. അതിൻപ്രകാരം 1983 ഒക്ടോബർ മാസം 21-ന് ഉച്ചകഴിഞ്ഞ് 3.30-ന് ഭദ്രാസന കേന്ദ്രത്തിൽ തിരുമേനിയുടെ അദ്ധ്യക്ഷതയിൽ കൂടിയ ചർച്ചയ്ക്കുശേഷം ജൂബിലിയെ സംബന്ധിച്ച് അംഗീകരിച്ച തീരുമാനങ്ങളുടെ ചുരുക്കം താഴെ ചേർക്കുന്നു.

മാരാമൺ സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവക 1908-ൽ പുനഃസ്ഥാപിതമായതിനുശേഷം വാങ്ങിപ്പോയിട്ടുള്ള എല്ലാ വിശ്വാസികൾക്കുംവേണ്ടി കുർബാന അർപ്പിക്കുകയും ധൂപപ്രാർത്ഥന നടത്തുകയും വേണം. അതിന് പ. ബാവായുടെ പ്രധാന കാർമ്മികത്വത്തിലും ഭദ്രാസന മെത്രാപ്പോലീത്തായുടെ സാന്നിദ്ധ്യത്തിലും ഇടവകയിലെ കുലത്താക്കൽ ജോർജ് കോർഎപ്പിസ്കോപ്പായുടെയും

അമയിൽ എ. വി. വറുഗീസ് കത്തനാരുടെയും സഹകാർമ്മികത്വ ത്തിലും വി. മൂന്നിന്മേൽ കുർബാന അർപ്പിക്കണം.

പ. ബാവായുടെ സൗകര്യംനോക്കി തീയതി തീരുമാനിക്കണം. ദേശത്ത് പട്ടക്കാരെയും ക്ഷണിക്കണം.

അനുരഞ്ജന കമ്മിറ്റിയിൽ പങ്കെടുത്ത അംഗങ്ങൾ: എ. വി. തോമസ് അമയിൽ, കോശി ഇഞ്ചക്കലോടി, ചാണ്ടി മത്തായി തുണ്ടു മണ്ണിൽ, പി. സി. കോശി പൊന്മേലുമണ്ണിൽ, പി. വി. കോശി പാറ ക്കൂട്ടത്തിൽ, വിജു തോമസ് പരുവേലിൽ, വികാരി ഫാദർ കെ. സി. ജേക്കബ് എന്നിവരായിരുന്നു.

മേൽ കാണിച്ച തീരുമാനപ്രകാരം താമസിയാതെ തന്നെ വികാ രിയും ട്രസ്റ്റിയും പ. ബാവായെ ചെന്നു കണ്ട് തിരുമനസ്സിലെ സൗകര്യം അനുസരിച്ച് 1983 നവംബർ മാസം 17-ന് വ്യാഴാഴ്ച ജൂബിലി ആചരണത്തിനുള്ള ദിവസവും നിശ്ചയിച്ചു.

അതിൻപ്രകാരം നിശ്ചയിക്കപ്പെട്ട പരിപാടികൾക്ക് ക്ഷണിക്ക പ്പെടേണ്ടവരെ എല്ലാം ക്ഷണിക്കുകയും ക്രമീകരണങ്ങൾ പൂർത്തി യാക്കുകയും ചെയ്തു. പള്ളിയിൽ തുടർച്ചയായി രണ്ടു ഞായ റാഴ്ചകളിൽ വിശദവിവരം പ്രഖ്യാപിച്ചു.

പള്ളിപ്രതിനിധികൾ ചേർന്ന് എടുത്ത തീരുമാനങ്ങൾ നടപ്പിലാ ക്കരുതെന്ന് ഏതാനും അംഗങ്ങൾക്ക് നിർബന്ധമുള്ളതുപോലെ പിന്നീടുള്ള നടപടികളിൽ നിന്ന് വ്യക്തമായിരുന്നു. അതിനുള്ള ഉപജാപകജോലി അവർ നടത്തുകയും ചെയ്തു.

നിർദിഷ്ടദിവസം ഭദ്രാസന മെത്രാപ്പോലീത്താ ദാനിയേൽ മാർ പീലക്സിനോസ് രാവിലെ 7.30-ന് പള്ളിയിൽ വന്നുചേർന്നു. വികാരി ഫാദർ കെ. സി. ജേക്കബ്, അമയിൽ ഫാ. എ. വി. വറു ഗീസ് എന്നീ പട്ടക്കാരും സമയത്തിന് മുമ്പ് തന്നെ പള്ളിയിൽ എത്തിയിരുന്നു. പള്ളിയിലും വെളിയിലും ഇടവകജനങ്ങൾ തിങ്ങി ക്കൂടി. 8 മണിക്ക് നമസ്കാരവും തുടർന്ന് വി. മൂന്നിന്മേൽ കുർബാ നയുമെന്ന് ആയിരുന്നു നിശ്ചിത പ്രോഗ്രാം. 8.30 വരെ കാത്തിരു ന്നിട്ടും പ. ബാവായും കുലത്താക്കൽ വ. ദി. ശ്രീ. ജോർജ് കോർ എപ്പിസ്കോപ്പായും വന്നെത്തിയില്ല.

ഒമ്പതു മണി വരെ കാത്തിരുന്നശേഷം ഭദ്രാസന മെത്രാപ്പോ

ലീത്താ പത്തനംതിട്ട അരമനയിൽ നിന്നും കാപ്പക്കൂട്ടം കൊണ്ടു വരാൻ ആളു വിടുകയും നമസ്കാരം തുടങ്ങുകയും ചെയ്തു. അങ്ങനെ പ. ബാവായ്ക്ക് പകരമായി ഭദ്രാസന മെത്രാപ്പോലീത്തായുടെ (സുഖമില്ലാതിരുന്നിട്ടും) പ്രധാന കാർമ്മികത്വത്തിലും കുലത്താക്കൽ ജോർജ് കോർഎപ്പിസ്കോപ്പായ്ക്ക് പകരം വികാരി ഫാദർ കെ. സി. ജേക്കബും ഫാദർ എ. വി. വറുഗീസ് അച്ചനും ചേർന്ന് വി. മൂന്നിന്മേൽ കുർബാനയും തുടർന്ന് പട്ടക്കാരുടെ കബറിങ്കലും പൊതുസെമിത്തേരിയിലും ധൂപം അർപ്പിക്കുകയും ചെയ്തു. അങ്ങനെ അനാർഭാടമായി ഇടവകപ്പള്ളിയുടെ പ്ലാറ്റിനം ജൂബിലിയുടെ ഒന്നാം ഘട്ടം ആചരിച്ചു. നേരത്തെ നിശ്ചയിക്കപ്പെട്ട രീതിയിൽ ജൂബിലി ആഘോഷം നടത്താതിരുന്നതു മൂലം ഇടവകയിലെ അസ്വസ്ഥതകൾ വർദ്ധിക്കാനാണ് ഇടവരുത്തിയത്.

ഈ കാലയളവിൽ ചെങ്ങന്നൂർ ആസ്ഥാനമാക്കി പുതിയ ഭദ്രാസനം രൂപവൽക്കരിക്കുന്നതിനും ഇടവകയിലെ ഒരു വിഭാഗം അംഗങ്ങളുടെ മാത്രം ഒപ്പുകൾ ശേഖരിച്ച് മേൽസ്ഥാനങ്ങളിൽ അയച്ച അപേക്ഷയും ഭിന്നിപ്പിന് മൂർച്ച കൂട്ടി. യാതൊരു എതിർപ്പും കൂടാതെ എല്ലാവരുടെയും ഒപ്പുകളും സഹകരണങ്ങളും ആർജ്ജിക്കാമായിരുന്ന ആ പ്രസ്ഥാനത്തിന് വിഭാഗീയ ചിന്താഗതിക്കാരായ നേതൃസ്ഥാനികൾ ആയത് കൈകാര്യം ചെയ്തവിധം മേൽ കാണിച്ചപ്രകാരമായിരുന്നു. സ്വാഭാവികമായും അതിൽ ഒപ്പിടാത്തവർ അതിനെ എതിർക്കുകയും എതിർക്കുന്ന ചേരിയിൽ ചെന്നുപെടുകയും ചെയ്തു. അങ്ങനെ ഇടവകയിൽ ഒന്നിനൊന്ന് പ്രശ്നങ്ങൾ സൃഷ്ടിച്ചു ഭിന്നിപ്പിന് ആക്കം കൂട്ടിക്കൊണ്ടുമിരുന്നു.

മാറ്റി സ്ഥാപിക്കപ്പെട്ട റാഹൂർ സ്കറിയാ കത്തനാരുടെ കല്ലറ സ്ലാബിൽ എഴുതേണ്ട വിവരങ്ങളെപ്പറ്റി തർക്കമുണ്ടായി. മലങ്കര ഇടവകയുടെ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായിൽ നിന്നും 1105 മകര മാസം 11-ന് 492 നമ്പർ കല്പനയിൽ രേഖപ്പെടുത്തപ്പെട്ടപ്രകാരം "ആദ്യവികാരിയായിരുന്ന" നമ്മുടെ റാഹൂർ സ്കറിയാ കത്തനാർ എന്നുള്ളതു കല്ലറസ്ലാബിൽ ചേർക്കണമെന്നും ചേർക്കരുതെന്നുമായിരുന്നു തർക്കം.

മെത്രാപ്പോലീത്താ തിരുമേനിയുടെ പക്കൽ അതിന്മേൽ ഹർജികളും നേരിട്ടുള്ള പരാതികളും തുടരെ ചെല്ലുകയുണ്ടായി. അന്ന് വികാരിയായിരുന്ന സി. വി. ജോൺ കോർഎപ്പിസ്കോപ്പായ്ക്ക്

ഭദ്രാസന മെത്രാപ്പോലീത്താ അയച്ചുകൊടുത്ത കല്പന താഴെ ചേർക്കുന്നു.

നമ്പർ 188/84

ദൈവകൃപയാൽ തുമ്പമൺ ഭദ്രാസന ഇടവകയുടെ
മാർ പീലക്സിനോസ് മെത്രാപ്പോലീത്തായിൽ നിന്നും.

നമ്മുടെ മാരാമൺ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി വികാരി പ്രിയപ്പെട്ട സി. വി. ജോൺ കോർഎപ്പിസ്കോപ്പായ്ക്ക് വാഴ്വ്.

പ്രിയനെ,

മാരാമൺ സെന്റ് മേരീസ് പള്ളിയിൽ അടക്കം ചെയ്തിട്ടുള്ള വൈദികരുടെ കല്ലറ സ്ലാബിൻമേൽ എഴുതേണ്ട കാര്യങ്ങൾ സംബന്ധിച്ചുള്ള പരാതികളും അപേക്ഷകളും മുഖദാവിൽ അറിയിച്ചതും പരിശോധിച്ചതിന്റെയും അടിസ്ഥാനത്തിൽ താഴെ പറയുന്ന കാര്യം മാത്രം രേഖപ്പെടുത്തിയാൽ മതി.

1. ദേശത്ത് പട്ടക്കാരുടെ കല്ലറ സ്ലാബിൽ പേര്, വീട്ടുപേര്, ജനനതീയതി, മരണതീയതി.

2. സഭയിൽ കല്പിച്ചിരിക്കുന്ന സ്ഥാനമാനങ്ങൾ.

3. ഇടവകയിൽ സേവനം ചെയ്തിട്ടുണ്ടെങ്കിൽ കാലാവധി. ഇവയല്ലാതെ മറ്റൊന്നും രേഖപ്പെടുത്തുവാൻ പാടില്ല.

ഇടവകയിൽ ഇപ്പോഴുള്ള അസ്വസ്ഥതകൾ കണ്ടു പഠിച്ച് റിപ്പോർട്ട് സമർപ്പിക്കുന്നതിന് താമസംവിനാ ഒരു കമ്മീഷനേയും നാം നിയമിക്കുന്നതാണ്.

ശേഷം പിന്നാലെ, ദൈവം അനുഗ്രഹിക്കട്ടെ

ഒപ്പ്

1984 മെയ് മാസം 18-ന് ബേസിൽ അരമനയിൽ നിന്നും

21-01-83-ലെ ഇടവക പ്രതിനിധികളുടെ നിശ്ചയപ്രകാരം 17-11-83-ൽ നടത്തിയ ജൂബിലി പരിപാടികളിൽ വരുത്തിയ പാകപ്പിഴകൾ ഇടവകയിൽ പിന്നെയും ഭിന്നത വർദ്ധിപ്പിച്ചു. വാദകോലാഹലങ്ങൾ ഒരു ഏറ്റുമുട്ടലിൽ കലാശിച്ചു. ഇരുചേരിയിൽപ്പെട്ടവരും

പോലീസ് സ്റ്റേഷനിൽ കയറി ഇറങ്ങി. സമാധാനമായി പോകാത്ത പക്ഷം പള്ളി പൂട്ടുമെന്ന് ഉദ്യോഗസ്ഥന്മാർ മുന്നറിയിപ്പ് നൽകി. അന്ന് തിരുവല്ല ഡി.വൈ.എസ്.പി. ആയിരുന്ന റ്റി. ഒ. ജേക്കബ് കേസിന്റെ ചുമതല ഏറ്റെടുത്തു രണ്ടു കൂട്ടരെയും തിരുവല്ലാ ഡി. വൈ.എസ്.പി. ഓഫീസിൽ വരുത്തി പരാതികൾ കേൾക്കയും ലഭ്യ മായ റിക്കാർഡുകൾ പരിശോധിക്കയും മദ്ധ്യസ്ഥതീരുമാനം അറി യിക്കയും ഇരുകൂട്ടരും അംഗീകരിക്കുകയും ചെയ്തു.

പള്ളിയുടെ പടിഞ്ഞാറുവശം ഭിത്തിയിൽ ഒരു സ്ലാബ് സ്ഥാപിച്ച് അതിന്മേൽ താഴെ കാണിച്ചിരുന്നപ്രകാരം എഴുതണമെന്നും പുരോ ഹിതന്മാരുടെ കല്ലറമേൽ എഴുതപ്പെട്ടിരിക്കുന്ന വിവരങ്ങൾ മാറ്റേ ണ്ടതില്ലെന്നുമായിരുന്നു തീരുമാനം. ഈ തീരുമാനം ഇടവക പൊതു യോഗം കൂടി അംഗീകരിക്കണമെന്നും നിർദ്ദേശിച്ചു. അതനുസരിച്ച് ഇടവകപ്പൊതുയോഗം കൂടി തീരുമാനം അംഗീകരിക്കുകയും ചെയ്തു.

പള്ളിയുടെ പടിഞ്ഞാറെ ഭിത്തിയിൽ വയ്ക്കുന്ന സ്ലാബിൽ എഴു തേണ്ട വിവരം ചുവടെ ചേർക്കുന്നു.

സെന്റ് മേരീസ് ഓർത്തഡോക്സ് ചർച്ച്

1908 റാഹൂർ സി. സ്കറിയാ കത്തനാരാൽ സ്ഥാപിക്കപ്പെട്ടു. 1930-ൽ വെരി. റവ. തോമസ് കോർഎപ്പിസ്കോപ്പായാൽ പുനഃ സ്ഥാപിക്കപ്പെട്ടു.

1940-ൽ കുറിയാക്കോസ് മാർ ഗ്രീഗോറിയോസ് (പാമ്പാടി) തിരു മേനി ശിലാസ്ഥാപനം നടത്തി.

1952-ൽ ഔഗേൻ മാർ തിമോത്തിയോസ് തിരുമേനിയാൽ കൂദാശ ചെയ്യപ്പെട്ടു (ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവാ)യ

മദ്ധ്യസ്ഥ തീരുമാനത്തിൽ തിരുവല്ലാ ഡി.വൈ.എസ്.പി. ഓഫീ സിൽ വച്ച് ഒപ്പിട്ടവരുടെ പേര് ചുവടെ ചേർക്കുന്നു.

പി. വി. കോശി പാറക്കൂട്ടത്തിൽ
പി. ജെ. സഖറിയാ പുതുവയിൽ
എ. വി. തോമസ് അമയിൽ

റ്റി. സി. മത്തായി തുണ്ടുമണ്ണിൽ
വി. കെ. തോമസ് വെങ്ങാലിൽ
എ. ജെ. ജോൺ ഓവിനാൽ വടക്കേൽ
മാത്യു ബാബു പുളിമൂട്ടിൽ
എം. എം. ജേക്കബ് തുണ്ടുമണ്ണിൽ
പി. സി. കോശി പൊന്മേലുമണ്ണിൽ
പി. റ്റി. ചാക്കോ ഐക്കരതുണ്ടിയിൽ
പി. വി. തോമസ് പുഞ്ചമണ്ണിൽ
റ്റി. സി. ചാക്കോ തുണ്ടുമണ്ണിൽ
വിജു. തോമസ് പരുവേലിൽ

ഈ തീരുമാനങ്ങൾ തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്താ തിരുമേനിയുടെ മുമ്പാകെ ഹാജരാക്കി അംഗീകരിക്കുകയുണ്ടായി.

ഈ അവസരത്തിൽ ചെങ്ങന്നൂർ ഭദ്രാസനം രൂപീകൃതമാവുകയും ഭദ്രാസനാധിപനായി തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ സ്ഥാനം ഏൽക്കുകയും ചെയ്തു.

മാരാമൺ സെന്റ് മേരീസ് ഇടവകയെ പുതിയ ഭദ്രാസനത്തിൽ ഉൾപ്പെടുത്തുകയും ചെയ്തു. നിശ്ചയിക്കപ്പെട്ടപ്രകാരം പ്ലാറ്റിനം ജൂബിലി ആചരിക്കുവാൻ സാധിക്കാതെ വന്നതിൽ അതൃപ്തരായി ഒരു വിഭാഗം ജനങ്ങൾ അന്നും നിസഹകരണ മനോഭാവത്തിൽ കഴിഞ്ഞിരുന്നു. ഈ ഘട്ടത്തിൽ കുലത്താക്കൽ കെ. റ്റി. ജോർജ് കോർഎപ്പിസ്കോപ്പായുടെ (ആറാട്ടുപുഴ പള്ളി വികാരി) പൗരോഹിത്യ സുവർണ്ണ ജൂബിലി നടത്താൻ നിശ്ചയിച്ചിരിക്കുന്നതായും ആയത് മാതൃഇടവകയായ മാരാമണ്ണ് പള്ളിയിൽ വച്ച് നടത്താൻ ആഗ്രഹിക്കുന്നതായും കാണിച്ച് അദ്ദേഹത്തിന്റെ ഒരു കത്ത് ഇടവകയ്ക്ക് ലഭിച്ചു.

ഇടവക പൊതുയോഗത്തിൽ ഈ കത്ത് ചർച്ചാവിഷയമായി. ഇടവകയുടെ പ്ലാറ്റിനം ജൂബിലി യഥായോഗ്യം നടത്താൻ യോജിപ്പിലെത്താൻ സാധിക്കാതെയിരിക്കുന്ന ഈ സാഹചര്യത്തിൽ വേറെ ഒരു ജൂബിലി ഇടവകയിൽ വച്ച് നടത്തുന്നതിനെ അംഗങ്ങൾ എതിർത്തതിനാൽ ആ കത്തിലെ താല്പര്യം നിരാകരിക്കപ്പെടുകയുണ്ടായി.

# 19

# പള്ളിയുടെ സംയുക്ത ജൂബിലി

പുതുതായി രൂപംകൊണ്ട ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ മെത്രാപ്പോലീത്താ ഇടവക സന്ദർശിച്ചു. ഇടവകജനങ്ങളെ വിളിച്ചുകൂട്ടി എല്ലാവരുടെയും പരാതികൾ കേട്ടു, പ്രശ്നം പരിഹരിക്കപ്പെടുവാൻ ജനങ്ങളെ കൊണ്ടു തന്നെ ശ്രമം നടത്തിച്ചു. അവസാനം പ്രശ്നം പരിഹരിക്കാൻ ഐകകണ്ഠ്യേന തിരുമേനിയെ ഏല്പിച്ചു. തീരുമാനം തങ്ങൾ സ്വീകരിച്ചുകൊള്ളാമെന്ന് ഉറപ്പും നൽകി.

മാരാമണ്ണിൽ ആദ്യം സ്ഥാപിതമായ മർത്തമറിയം പള്ളിയും സെമിത്തേരിയും അന്യകൈവശം പോവുകയും വൈധവ്യത്തിൽ കഴിഞ്ഞുകൂടിയ വിശ്വാസികൾ ഒത്തുചേർന്ന് 1908-ൽ വൈരാവി പുരയിടത്തിൽ പള്ളി സ്ഥാപിച്ചപ്പോൾ അനുഭവിക്കേണ്ടി വന്ന എതിർപ്പുകളും കഷ്ടപ്പാടുകളും സഹിച്ചതിന് നമ്മുടെ പൂർവ്വപിതാക്കന്മാരുടെ ത്യാഗത്തെ സർവ്വാത്മനാ വിലമതിച്ചാദരിച്ചും, 1929-ൽ ഉണ്ടായ അവിസ്മരണീയ പുനരൈക്യ നടപടിയെ സ്മരിച്ചും, വിലമതിച്ചുകൊണ്ടും, രണ്ടു അഭിപ്രായക്കാർക്കും സ്വീകാര്യമാംവിധം സ്നേഹത്തിലും യോജിപ്പിലും മാരാമൺ സെന്റ് മേരീസ് ഓർത്തഡോക്സ് സുറിയാനി പള്ളിയുടെ സംയുക്ത ജൂബിലി സമുചിതമായി ആഘോഷിക്കുവാനും തീരുമാനിച്ചു. കൂടാതെ ജോർജ് കോർ എപ്പിസ്കോപ്പായുടെ പട്ടത്വ സുവർണ്ണ ജൂബിലി, പള്ളി ജൂബിലിക്ക് ശേഷം ആചരിക്കണമെന്നുള്ള ഇടവക മെത്രാപ്പോലീത്താ തോമസ് മാർ അത്താനാസിയോസിന്റെ വിദഗ്ദ്ധ ആലോചന സഫലീകൃതമാകുവാൻ പരമ കാരുണികനായ ദൈവത്തിന്റെ കരുണയും വിശുദ്ധ മാതാവിന്റെ കടാക്ഷവും പൂർവ്വന്മാരുടെ മദ്ധ്യസ്ഥതയും ഇടയാക്കിത്തീർത്തു.

അടുത്തു കൂടിയ ഇടവകപ്പൊതുയോഗത്തിൽ ഇടവക മെത്രാപ്പോലീത്തായുടെ തീരുമാനങ്ങൾ സന്തോഷപൂർവ്വം അംഗീകരിക്കുകയും കുലത്താക്കൽ ജോർജ് കോർഎപ്പിസ്കോപ്പായുടെ കത്ത് പുനർചിന്തനത്തിന് വയ്ക്കുകയും അച്ചന്റെ പൗരോഹിത്യ

സുവർണ്ണ ജൂബിലി മാരാമൺ ഇടവകയിൽ വച്ചു തന്നെ നടത്താനും 1001 രൂപാ പാരിതോഷികം നൽകാനും തീരുമാനിക്കുകയും ചെയ്തു. ഇടവകജനങ്ങൾ ജൂബിലിയുടെ നടത്തിപ്പിന് എല്ലാ സഹാ യസഹകരണങ്ങളും വാഗ്ദാനം ചെയ്യുകയും ചെയ്തു.

സംയുക്ത ജൂബിലി സംബന്ധിച്ച് പ. ബാവായുടെ കല്പന

നമ്പർ 286/85

സ്വയസ്ഥിതനും ആദ്യന്തമില്ലാത്തവനും സാരാംശ സമ്പൂർണ്ണനും ആയ ത്രിയേക ദൈവത്തിന്റെ തിരുനാമത്തിൽ (തനിക്ക് സ്തുതി)

വിശുദ്ധ മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിന്മേൽ ആരൂ ഢനായിരിക്കുന്ന പൗരസ്ത്യ കാതോലിക്കായും മലങ്കര മെത്രാ പ്പോലീത്തായും ആയ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ

(മുദ്ര)

നമ്മുടെ മാരാമൺ മർത്തമറിയം പള്ളി വികാരിയും ദേശത്ത് പട്ടക്കാരും പള്ളിക്കൈക്കാരന്മാരും വിശ്വാസികളും കൂടി കണ്ടെ ന്നാൽ നിങ്ങൾക്ക് വാഴ്വ്.

പ്രിയരെ,

ആ പള്ളിയുടെ ജൂബിലി നടത്തുന്നതിനെ സംബന്ധിച്ച് രണ്ടു വിഭാഗക്കാരായി നിന്ന് തർക്കമുണ്ടാക്കിയതിനാൽ അക്കാര്യം സംബന്ധിച്ച് യോജിപ്പുണ്ടാകുന്നതിന് മുമ്പ് ജൂബിലി നടത്തേണ്ടാ എന്ന് അന്നത്തെ ഇടവക മെത്രാപ്പോലീത്താ ദാനിയേൽ മാർ പീല ക്സിനോസ് കല്പിച്ചിട്ടുള്ളതാണല്ലോ. ആ പള്ളി ഉൾപ്പെട്ട ചെങ്ങ ന്നൂർ ഭദ്രാസനത്തിന്റെ തോമസ് മാർ അത്താനാസിയോസ് മെത്രാ പ്പോലീത്താ ഇന്നേ ദിവസം അവിടെ വന്നു നിങ്ങളെ കണ്ട് സംസാ രിച്ചതിന്റെ വെളിച്ചത്തിൽ അവിടെ ഉണ്ടായിട്ടുള്ള തർക്കങ്ങൾ ഒക്കെ നീങ്ങിയതായും ഇരുകൂട്ടരും യോജിച്ച് ജൂബിലി നടത്തുന്നതിനെ സമ്മതിച്ചതായും അത്താനാസിയോസ് മെത്രാച്ചൻ നമ്മെ അറി യിച്ചു. അതിനാൽ നാം അതിയായി സന്തോഷിക്കുന്നു. ആ സ്ഥിതിക്ക് ഇപ്പോഴുണ്ടായിരിക്കുന്ന യോജിപ്പിന്റെ വെളിച്ചത്തിൽ താമസിക്കാതെ ഒരു സംയുക്ത ജൂബിലി നടത്തുന്നത് അനുഗ്രഹ

കരമാണെന്ന് നാം നിങ്ങളെ അറിയിക്കുന്നു. ജൂബിലി സംബന്ധ മായ എല്ലാ കാര്യങ്ങളും ഇടവക മെത്രാപ്പോലീത്തായുമായി ആലോ ചിച്ചും അദ്ദേഹത്തിന്റെ സമ്മതത്തോടു കൂടിയും നടത്തണം.

ശേഷം പിന്നാലെ, ദൈവം അനുഗ്രഹിക്കട്ടെ. ഒപ്പ്

1985 ആഗസ്റ്റ് 22-ാം തീയതി കോട്ടയം കാതോലിക്കേറ്റ് അരമന യിൽ നിന്ന്

14-9-86-ൽ താഴെ കൊടുത്തിരിക്കുന്ന പരിപാടികളോടു കൂടി സംയുക്ത ജൂബിലി ആചരിക്കപ്പെട്ടു.

രാവിലെ 7.30-ന് മലങ്കര മെത്രാപ്പോലീത്തായും കാതോലിക്കാ യുമായ മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ തിരുമേനിക്കും തുമ്പമൺ ഭദ്രാസനാധിപൻ ദാനി യേൽ മാർ പീലക്സിനോസ് തിരുമേനിക്കും ഇടവക മെത്രാപ്പോ ലീത്താ തോമസ് മാർ അത്താനാസിയോസ് തിരുമേനിക്കും പള്ളി ഗേറ്റിൽ വച്ച് സ്വീകരണം നൽകപ്പെട്ടു.

പ. ബാവായുടെ പ്രധാന കാർമ്മികത്വത്തിലും കുലത്താക്കൽ കെ. റ്റി. ജോർജ് കോർഎപ്പിസ്കോപ്പായുടെയും അമയിൽ എ. വി. വറുഗീസ് കശ്ശീശായുടെയും സഹകാർമ്മികത്വത്തിലും തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്തായുടെയും ഇടവക മെത്രാപ്പോലീത്താ യുടെയും സാന്നിദ്ധ്യത്തിലും വി. മൂന്നിന്മേൽ കുർബാന നടന്നു. ദിവംഗതരായ മൂന്ന് പട്ടക്കാരുടെ കബറിങ്കൽ (റാഹൂർ സഖറിയാ കത്തനാരുടെ കബറിൽ ഇടവക മെത്രാപ്പോലീത്താ തോമസ് മാർ അത്താനാസിയോസും അമയിൽ വറീത് വറുഗീസ് കത്തനാരുടെ കബറിൽ കുലത്താക്കൽ കെ. റ്റി. ജോർജ് കോർഎപ്പിസ്കോപ്പായും കുലത്താക്കൽ തോമസ് കോർഎപ്പിസ്കോപ്പായുടെ കബറിങ്കൽ അമയിൽ എ. വി. വറുഗീസ് കത്തനാരും) പുഷ്പചക്രം സമർപ്പിച്ചു. തുടർന്ന് പട്ടക്കാരുടെയും വിശ്വാസികളുടെയും കബറിങ്കൽ ധൂപ പ്രാർത്ഥനയും, കൈമുത്തും നേർച്ചവിളമ്പും നടന്നു.

പതിനൊന്ന് മണിയോടുകൂടി പ. കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ ജൂബിലി മീറ്റിംഗ് പള്ളിയങ്കണത്തിൽ ചേർന്നു.

അമയിൽ എ. വി. വറുഗീസ് കത്തനാർ സ്വാഗതം പറഞ്ഞു. ഇട വക മെത്രാപ്പോലീത്താ തോമസ് മാർ അത്താനാസിയോസ് പ്രസം

ഗിച്ചു (അന്യത്ര). കുലത്താക്കൽ ജോർജ് കോർഎപ്പിസ്കോപ്പാ കൃതജ്ഞത പ്രകാശിപ്പിച്ചു.

മുൻ ഇടവക മെത്രാപ്പോലീത്താ ദാനിയേൽ മാർ പീലക്സിനോസും സന്നിഹിതനായിരുന്നു. ജൂബിലി സ്മാരകമായി ഭവന നിർമ്മാണ ഫണ്ട് തോമസ് മാർ അത്താനാസിയോസ് ഉദ്ഘാടനം ചെയ്തു.

മുൻ വികാരിമാരും ഇടവകജനങ്ങളും മറ്റ് വിശിഷ്ടാതിഥികളും പ്രത്യേകിച്ച് ഈ ഇടവകയുടെ ഒരു വലിയ പ്രതിസന്ധിയിൽ രംഗത്തു വന്നു സമാധാന അന്തരീക്ഷം സൃഷ്ടിച്ച പോലീസ് സൂപ്രണ്ട് റ്റി. ഒ. ജേക്കബും സമംഗളം സമാപിച്ച സമ്മേളനത്തിൽ സംബന്ധിച്ചിരുന്നു. (മലയാള മനോരമ)

മാരാമൺ മർത്തമറിയം പള്ളിയുടെ സംയുക്ത ജൂബിലി മീറ്റിംഗിൽ ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ ചെയ്ത പ്രസംഗത്തിന്റെ പൂർണ്ണരൂപം.

പ. ബാവാ തിരുമേനി, അഭിവന്ദ്യ പീലക്സിനോസ് തിരുമേനി, വന്ദ്യ വൈദികരെ, വാത്സല്യമുള്ള സഭാമക്കളെ,

മാരാമൺ മർത്തമറിയം ഓർത്തഡോക്സ് സുറിയാനിപ്പള്ളിയുടെ ആധുനിക ചരിത്രം പഠിക്കുന്ന ഏതൊരു ചരിത്രാന്വേഷിക്കും നിഷ്പ്രയാസം മനസ്സിലാക്കാവുന്ന രണ്ട് അതിപ്രധാന വർഷങ്ങളാണ് 1908 ഉം 1930 ഉം.

മാരാമൺപള്ളി പ്ലാററിനം ജൂബിലി ആഘോഷം

1908 റാഹൂർ സ്കറിയാ കത്തനാർ സ്ഥാപിച്ച മാരാമൺ പള്ളിയുടെ പ്ലാറ്റിനം ജൂബിലിയും 1930-ൽ കുലത്താക്കൽ തോമസ് കോർ എപ്പിസ്കോപ്പായുടെ നേതൃത്വത്തിൽ പുനഃസ്ഥാപിച്ച ഈ പള്ളിയുടെ സുവർണ്ണ ജൂബിലിയും ഏകോപിപ്പിച്ച് നടത്തപ്പെടുന്ന ജൂബിലി ആഘോഷങ്ങളുടെ സമാപനം കുറിക്കുന്ന സമ്മേളനത്തിലാണ് നാം കൂടിയിരിക്കുന്നത്. മാരാമൺ ഓർത്തഡോക്സ് മർത്തമറിയം ഇടവകയുടെ സംയുക്ത ജൂബിലി ആഘോഷിക്കുന്ന ഈ സുദിനത്തിൽ നിങ്ങളെ ഓരോരുത്തരേയും ഞാൻ അനുമോദിക്കയും ഈ നിലയിലേക്ക് ഈ ഇടവകയെ വളർത്തിക്കൊണ്ടു വരുന്നതിന് നിങ്ങളും നിങ്ങളുടെ പിതാക്കന്മാരും അർപ്പിച്ചിട്ടുള്ള സേവനങ്ങളെ മുക്തകണ്ഠം പ്രസംശിക്കുകയും ചെയ്യട്ടെ.

നിരവധി അഗ്നിപരീക്ഷണങ്ങളെ ധീരതയോടെ അഭിമുഖീകരിക്കുകയും ഇതര സഭാംഗങ്ങളിൽ നിന്നുമുള്ള പീഡനങ്ങളെ ക്ഷമാപൂർവ്വം സഹിക്കുകയും അവസാനം വിജയം വരിക്കുകയും ചെയ്ത ധീരരും കർമ്മകുശലരുമായ നിങ്ങളുടെ പൂർവ്വപിതാക്കന്മാരെ വീണ്ടും അഭിമാനപുരസരം ഞാൻ സ്മരിച്ചുകൊള്ളുന്നു. ശത്രുക്കളും മിത്രങ്ങളും ഇടതടവില്ലാതെ സൃഷ്ടിച്ചുകൊണ്ടിരുന്ന പ്രതിബന്ധങ്ങളെ ആത്മസംയമനത്തോടെ നേരിടുകയും സഭയുടെ സത്യവിശ്വാസം കാത്തുസൂക്ഷിക്കുന്നതിനുവേണ്ടി മഹത്ത്യാഗങ്ങൾ അനുഷ്ഠിക്കുകയും ചെയ്തിട്ടുള്ള എല്ലാ വൈദികശ്രേഷ്ഠരേയും ഈ അസുലഭ സന്ദർഭത്തിൽ ഞാൻ സ്മരിക്കുകയും അവർക്കുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്യുന്നു.

മാർത്തോമ്മാ ശ്ലീഹായാൽ സ്ഥാപിതമായ നിരണം പള്ളിയിലും ആറാം നൂറ്റാണ്ടിൽ സ്ഥാപിച്ച ചെങ്ങന്നൂർ പഴയ സുറിയാനി പള്ളിയിലും കൂടി നടന്ന ഏതാനും ക്രൈസ്തവ കുടുംബങ്ങളുടെ ആരാധനാനുഷ്ഠാനങ്ങൾക്കുവേണ്ടി 15-ാം നൂറ്റാണ്ടിനോടടുത്ത് സ്ഥാപിച്ച ഒരു ഇടവകയായി മാരാമൺ പള്ളിയെ നാം കാണുന്നു. ചരിത്രരേഖകളോ നാളാഗമ പുസ്തകമോ ലഭ്യമല്ലാത്ത അവസരത്തിൽ കേട്ടുകേൾവിയെ മാത്രം അടിസ്ഥാനമാക്കി എത്തിച്ചേർന്ന ഒരു നിഗമനമാകാമിത്. എന്തായാലും സ്ഥാപിത കാലം മുതൽ നവീകരണ പ്രസ്ഥാനം സഭയിൽ ഉടലെടുത്ത കാലം വരെ മാരാമൺ ഇടവകയ്ക്ക് അപ്രധാനമല്ലാത്ത ഒരു സ്ഥാനം സഭയിലുണ്ടായിരുന്നു എന്നുള്ളത് അവിതർക്കിതമായ ഒരു ചരിത്രസത്യമാണ്.

സഭയിൽ 1835-നോടടുത്ത് ആരംഭിച്ച നവീകരണപ്രസ്ഥാന ത്തിന്റെ തിക്താനുഭവങ്ങൾ ഏറ്റവും കൂടുതൽ അനുഭവിക്കേണ്ടി വന്നത് പ്രസ്തുത പ്രസ്ഥാനത്തിന്റെ ഈറ്റില്ലമായ മാരാമൺ ഇടവ കയിലെ സത്യവിശ്വാസികളായിരുന്നു. എങ്കിലും നിരന്തരമായ പ്രാർ ത്ഥനയിലൂടെയും ഉപവാസ അനുഷ്ഠാനങ്ങളിലൂടെയും ധീരമായ നേതൃത്വം ലഭിച്ചതിനാൽ നവീകരണ ചിന്താഗതിയുടെ അതിപ്രസ രത്തെ അതിജീവിക്കുവാൻ ഇവിടുത്തെ പട്ടക്കാർക്കും വിശ്വാസി കൾക്കും സാധിച്ചു എന്ന് കാണുമ്പോൾ ഞാൻ അഭിമാനംകൊണ്ട് പുളകിതഗാത്രനാകുന്നു. നവീകരണത്തിന്റെ വേലിയേറ്റ സമയത്ത് ഒരു ഹൈക്കോടതി വിധിമൂലം മാരാമൺ പള്ളിയും വസ്തുവക കളും സത്യവിശ്വാസികൾക്ക് നഷ്ടപ്പെട്ടു എങ്കിലും ബ. റാഹൂർ അച്ചന്റെ നേതൃത്വത്തിൽ ഒരു നല്ല സംഘം അനുയായികൾ ഓർത്ത ഡോക്സ് സഭയുടെ വിശ്വാസത്തിൽ ഉറച്ചു നിൽക്കുകയും അവ രുടെ കർമ്മാദികൾ നടത്തുന്നതിനായി 1908-ൽ ബ. അച്ചന്റെ വൈരാ വിൽ പുരയിടത്തിൽ ഒരു ചാപ്പൽ നിർമ്മിക്കുകയും അവിടെ വിശുദ്ധ കുർബാന അർപ്പിക്കുകയും ചെയ്തു വന്നു. വിശ്വാസികളെ ഒരു മിച്ച് നിർത്തിയ ഈ സംഭവം ഏതൊരു ഓർത്തഡോക്സുകാര നാണ് മറക്കാനാവുന്നത്. ആ വന്ദ്യ വൈദികനെ ഇടവകയുടെ ആദ്യ വികാരിയായി നിയമിച്ചിരുന്നു എന്നുള്ള വസ്തുത ആർക്കും നിഷേ ധിക്കാനാവാത്തതാണ്. മലങ്കര ഇടവകയുടെ മെത്രാപ്പോലീത്താ ആയിരുന്ന വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് കുലത്താക്കൽ തോമസ് കോർഎപ്പിസ്കോപ്പായ്ക്ക് അയച്ച 492-ാം നമ്പർ കല്പ നയിൽ ഇപ്രകാരം കാണുന്നു: “അവിടുത്തെ നമ്മുടെ ആദ്യവികാ രിയായിരുന്ന റാഹൂർ സ്കറിയാ കത്തനാരുടെ സ്മരണയ്ക്കും ആത്മാനുകൂലത്തിനുമായി അയാൾക്കുവേണ്ടി പ്രത്യേകം കുർ ബാന ചൊല്ലുകയും അയാളുടെ കബറിങ്കൽ പട്ടക്കാർക്ക് പതിവുള്ള ശുശ്രൂഷ നടത്തുകയും ആ പള്ളിപ്പുരയിടത്തിന്റെ കൈയ്യാല മുത ലായത് വെട്ടി ക്രമമായി സൂക്ഷിക്കുന്നതിന് അവിടുത്തെ ഇടവക ജനങ്ങളായ നമ്മുടെ ആത്മീയ മക്കളെ വേണ്ടവിധം പ്രോത്സാഹി പ്പിച്ചുകൊള്ളുകയും വേണം.” ഈ ആദ്യ ദേവാലയത്തിന് ഗവൺ മെന്റ് അനുവാദം ആദ്യം ലഭിച്ചില്ല എങ്കിലും റാഹൂർ അച്ചന്റെ പിൻ ഗാമിയായ ബ. തോമസ് ശെമ്മാശന്റെയും ജനങ്ങളുടെയും ശ്രമ ഫലമായി 15-10-1909-ലെ 13026/L.R. No. ഉത്തരവിൻപ്രകാരം പള്ളിക്കും ശവക്കോട്ടയ്ക്കും ഗവൺമെന്റിൽ നിന്ന് അനുവാദം

ലഭിച്ചു. റാഹൂർ സ്കറിയാ കത്തനാർ തോമസ് ശെമ്മാശന്റെ സഹ കരണത്തോടുകൂടി പള്ളിക്കാര്യങ്ങൾ യഥാവിധി നിർവ്വഹിച്ചു വന്നി രുന്നതായി കാണുന്നു.

ബഹു. റാഹൂർ സ്കറിയാ കത്തനാർ 1095 വൃശ്ചികം 5-ന് ചരമം പ്രാപിക്കുകയും വട്ടശ്ശേരിൽ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ യുടെ പ്രധാന കാർമ്മികത്വത്തിൽ പള്ളിയുടെ കിഴക്ക് മദ്ബഹാ യോട് ചേർന്ന് മുറ്റത്ത് അദ്ദേഹത്തെ സംസ്കരിക്കുകയും ചെയ്തു. സ്കറിയാ കത്തനാരുടെ മരണശേഷം അദ്ദേഹത്തിന്റെ പിൻഗാമി യായി അപ്രേം തോമസ് കത്തനാരും ഇടവകജനങ്ങളും കൂടി ചേർന്ന് ജീർണ്ണിച്ചുകൊണ്ടിരുന്ന പള്ളി നന്നാക്കുകയും കെട്ടി മേയ്ക്കുകയും ചെയ്തുകൊണ്ട് പള്ളി പുനരുദ്ധരിച്ചു. പിതൃ സ്വത്തായി പള്ളിയും ശവക്കോട്ടയും ബ. തോമസ് അച്ചനു ലഭിച്ചു എങ്കിലും അത് ഓർത്തഡോക്സ് സഭയുടെ പൊതുസ്വത്തായി അദ്ദേഹം ഉടമ്പടി ചെയ്യുകയാണ് ഉണ്ടായത്. ആ ഉടമ്പടിയിലെ പ്രസക്ത ഭാഗം ഞാൻ ഉദ്ധരിക്കട്ടെ:

“യാക്കോബായ സുറിയാനി സമുദായത്തിൽപെട്ട മറ്റ് പള്ളിക ളെപ്പോലെ ഈ പള്ളിയിന്മേലും പള്ളിസ്വത്തുക്കളിന്മേലുമുള്ള ആത്മികവും ലൗകികവുമായ മേലധികാരം മലങ്കര മെത്രാപ്പോ ലീത്താ സ്ഥാനത്തിരിക്കുന്ന ഇപ്പോഴത്തെ ഗീവറുഗീസ് ദീവന്നാ സിയോസ് തിരുമനസ്സിലേക്കും ആ സ്ഥാനത്തേക്ക് പിൻഗാമികളായി വരുന്ന തിരുമേനികൾക്കും ഇരിക്കും.”

ഇപ്രകാരം മാതൃക കാട്ടിയ ബ. തോമസച്ചൻ 1927-ൽ റോമൻ കത്തോലിക്കാ സഭയിൽ ചേർന്നു. തൽഫലമായി പള്ളിപ്പുരയിടവും മറ്റും റോമൻ കത്തോലിക്കാ സഭാംഗങ്ങളുടെ കൈവശവുമായി. തുടർന്ന് നിരണം മുതലായ ഇടവകകളുടെ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ചെമ്പോത്തറ പീലിപ്പോസ് കത്തനാരെ മാരാ മൺ പള്ളിയുടെ വികാരിയായി നിയമിച്ചു എങ്കിലും അദ്ദേഹത്തിന് പലതരത്തിലുള്ള അസൗകര്യങ്ങൾ ഉണ്ടാവുകയാൽ ഒന്നും ചെയ്യാ നാകാതെ വികാരി സ്ഥാനത്തു നിന്നും ഒഴിഞ്ഞു. ചെമ്പോത്തറ പീലിപ്പോസ് കത്തനാർക്ക് പകരം കൊല്ലന്റയ്യത്തായ പതാലിൽ തോമസ് കത്തനാരെ വികാരിയായി നിയമിക്കുകയുണ്ടായി. പള്ളിയും മറ്റും നഷ്ടപ്പെട്ട ഈ അവസരത്തിൽ കർമ്മാദികൾ അനു ഷ്ഠിക്കുന്നതിനായി ബ. പതാലിൽ അച്ചനും ശേഷിച്ചിരിക്കുന്ന ഇട

വകാംഗങ്ങളും കൂടി തെക്കേതിൽ പുരയിടം വിലയ്ക്കു വാങ്ങുകയും അവിടെ ആരാധന ആരംഭിക്കുകയും ചെയ്തു. വിധിവൈപരീത്യം എന്ന് പറയട്ടെ ബ. പതാലിൽ അച്ചനും റോമാസഭയിൽ ചേരുകയാണുണ്ടായത്.

ഇങ്ങനെ മാരാമൺ ഇടവകയ്ക്ക് സ്വന്തമായി ഒരു വികാരി ഇല്ലാതിരുന്ന അവസരത്തിലാണ് ജെ. വൈ. ബാറ്റ്ലി എന്ന ഒരു പുരോഹിതൻ പൗരസ്ത്യ സഭകളുമായി ബന്ധപ്പെട്ട് ഇന്ത്യയിൽ സുവിശേഷവേല ചെയ്യുവാൻ ആഗ്രഹിച്ച് മലബാർ ഇവാൻജലിക്കൽ മിഷൻ എന്നൊരു സംഘടനയ്ക്ക് രൂപംകൊടുത്തു പ്രവർത്തനം ആരംഭിച്ചത്. തൽഫലമായി ചില ഇടവകാംഗങ്ങൾ അതിൽ ചേരുന്നതിനിടയായി. വൈഷമ്യമേറിയ ഈ കാലഘട്ടത്തിൽ നാനാഭാഗങ്ങളിൽ നിന്നുള്ള പരീക്ഷണങ്ങൾ സഭാംഗങ്ങളെ പീഡിപ്പിച്ചുകൊണ്ടിരുന്നു. സത്യവിശ്വാസികളുടെ നിരന്തരമായ പ്രാർത്ഥനയും കണ്ണുനീരും ദൈവം കേട്ടതിന്റെ ഫലമായിരിക്കണം 1929 സെപ്റ്റംബർ 17-ാം തീയതി ബഹു. കുലത്താക്കൽ തോമസ് കത്തനാരും കുറെ ആളുകളും മാർത്തോമ്മാ വിശ്വാസം കൈവെടിഞ്ഞ് ഓർത്തഡോക്സ് വിശ്വാസം സ്വീകരിച്ചു സഭയിൽ ചേർന്നത്.

മാരാമൺ ഓർത്തഡോക്സ് ഇടവകയെ സംബന്ധിച്ചിടത്തോളം ഇത് ഒരു അനുഗ്രഹമായി രൂപാന്തരപ്പെട്ടു. ബഹു. കുലത്താക്കൽ തോമസ് കത്തനാരെ കോർഎപ്പിസ്ക്കോപ്പാ സ്ഥാനം നൽകി സഭ സ്വീകരിക്കുകയും ചെയ്തു.

ബഹു. കുലത്താക്കൽ കോർഎപ്പിസ്കോപ്പാ ഓർത്തഡോക്സ് സഭയിൽ ചേർന്ന അവസരത്തിൽ അദ്ദേഹത്തിന്റെ വകയായി ചരിവിൽ പുരയിടത്തിൽ ഷെഡ്ഡ് കെട്ടിയായിരുന്നു ആരാധന ആരംഭിച്ചത്. തെക്കേതിൽ പുരയിടത്തിൽ കൂടിനടന്നിരുന്നവരും ചരിവിൽ പുരയിടത്തിൽ ബ. കുലത്താക്കൽ കോർഎപ്പിസ്കോപ്പായുടെ നേതൃത്വത്തിൽ കൂടിനടന്നിരുന്നവരുമായ ഓർത്തഡോക്സ് വിശ്വാസികൾ ഒന്നായി യോജിച്ചുപോകുന്നതിന് അല്പ കാലതാമസം നേരിട്ടു. എന്റെ പിതൃസഹോദരനായ പുത്തൻകാവിൽ കൊച്ചുതിരുമേനിയുടെ (അന്ന് അദ്ദേഹം റമ്പാനായിരുന്നു) തക്കസമയത്തുള്ള ഇടപെടൽമൂലം ഇരുകൂട്ടരേയും യോജിപ്പിച്ച് ഒരിടയനും ഒരു ആട്ടിൻകൂട്ടവും എന്നുള്ള നിലയിൽ കുലത്താക്കലച്ചന്റെ വികാരിത്വത്തിൽ

ചരിവിൽ പുരയിടത്തിൽ പണിത ചാപ്പലിൽ ആരാധന മുടക്കം കൂടാതെ നടത്തിക്കൊണ്ടു പോയി. അദ്ദേഹത്തെ ഇടവക വികാരിയായി നിയമിച്ചുകൊണ്ടുള്ള മലങ്കര ഇടവകയുടെ ദീവന്നാസിയോസ് മെത്രാപ്പോലീത്തായുടെ 492–ാം നമ്പർ കല്പന നമുക്കേവർക്കും സുപരിചിതമായ ഒന്നാകകൊണ്ട് അതിന്റെ വിശദാംശങ്ങളിലേക്ക് ഞാൻ കടക്കുന്നില്ല.

കുലത്താക്കൽ ബ. തോമസ് കോർഎപ്പിസ്കോപ്പായുടെ വികാരിത്വത്തിൻകീഴിൽ, ഇടവകയ്ക്ക് മുമ്പൊരിക്കലും ഉണ്ടായിട്ടില്ലാത്ത ഉണർവ്വും ഉന്മേഷവും കൈവന്നു. അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളെ സംബന്ധിച്ച് അമയിൽ എ. വി. തോമസ് പ്രസിദ്ധപ്പെടുത്തിയ പുസ്തകത്തിൽ നിന്ന് ഞാൻ ഏതാനും വരികൾ ഉദ്ധരിക്കട്ടെ. "ബ. അച്ചൻ ഇടവകയിലെ വീടുകൾ സന്ദർശിക്കുകയും രോഗികളെ തിരക്കി ചെന്ന് കാണുകയും യാക്കോബായ രീതിയിലുള്ള ഗീതങ്ങൾ പഠിപ്പിക്കുന്നതിന് ഇതര ഓർത്തഡോക്സ് ഇടവകകളിൽ നിന്നും അതിന് കഴിവുള്ളവരെ വരുത്തുകയും ഇടവകയിലെ ബാലികാബാലന്മാരെ പഠിപ്പിക്കുന്നതിലും വേണ്ട ക്രമീകരണങ്ങൾ ഉണ്ടാക്കുകയും ചെയ്തു. കൂടാതെ ആണ്ടുതോറും കൺവൻഷൻ പ്രസംഗങ്ങൾ സംഘടിപ്പിച്ചു സഭാചരിത്ര പണ്ഡിതന്മാരെ വരുത്തി പ്രസംഗിപ്പിക്കുന്നതിലും തല്പരനായിരുന്നു."

ഈ കാലയളവിലാണ് റാഹൂർ കുടുംബക്കാർ കൈവശപ്പെടുത്തിയ പള്ളിപുരയിടം ധീരന്മാരായ ഓർത്തഡോക്സ് സഭാംഗങ്ങൾ തിരികെ കൈവശപ്പെടുത്തി എടുത്തത്. തുടർന്ന് റാഹൂർ കുടുംബക്കാർ കൊടുത്ത കേസ് നമ്മുടെ ഇടവകയ്ക്ക് അനുകൂലമായി വിധിക്കുകയും വൈരാവിൽ പുരയിടവും ശവക്കോട്ടയും സ്ഥിരമായി മാരാമൺ ഇടവകയ്ക്ക് ലഭിക്കുകയും ചെയ്തു.

കുലത്താക്കൽ തോമസ് കോർഎപ്പിസ്കോപ്പായുടെയും ഇടവകാംഗങ്ങളുടെയും അശ്രാന്തപരിശ്രമത്താൽ ഇടവക അനുദിനം അഭിവൃദ്ധി പ്രാപിച്ചു. തൽഫലമായി പുതിയ പള്ളിപണി ആരംഭിക്കുകയും അതിന് പരിശുദ്ധനായ പാമ്പാടി തിരുമേനി ശിലാസ്ഥാപനം നിർവ്വഹിക്കുകയും ചെയ്തു. 1952–ൽ ഔഗേൻ മാർ തിമോത്തിയോസ് തിരുമേനി മൂറോൻ അഭിഷേകം ചെയ്ത് ആശീർവദിച്ചു. മാരാമൺ മർത്തമറിയം പള്ളി ഐശ്വര്യത്തിൽ നിന്ന് ഐശ്വ

ര്യത്തിലേക്ക് മുന്നേറിക്കൊണ്ടിരിക്കുന്നു എന്ന് കാണുന്നത് സംതൃപ്തിക്കും സന്തോഷത്തിനും വക നൽകുന്ന വസ്തുതയാണ്.

മാരാമൺ പള്ളിയുടെ പുരോഗതിക്ക് ബ. തോമസ് കോർഎപ്പിസ്കോപ്പാ അർപ്പിച്ചിട്ടുള്ള നിസ്തുല സേവനങ്ങൾ മഹത്താണ്. ഐകമത്യവും സഹോദരസ്നേഹവും പരസ്പര ബഹുമാനവും ദൈവകൃപയ്ക്ക് അത്യന്താപേക്ഷിതമാണ് എന്നുള്ള വസ്തുത ഇത്തരുണത്തിൽ ഞാൻ നിങ്ങളെ ഓർപ്പിക്കട്ടെ. മാരാമൺ പള്ളി ഉത്തരോത്തരം അഭിവൃദ്ധി പ്രാപിക്കട്ടെ എന്ന് ഞാൻ ആശംസിക്കുന്നു.

പള്ളിക്കുവേണ്ടി കുരിശിൻതൊട്ടികളും അതിനുവേണ്ട സ്ഥലവും സംഭാവന ചെയ്ത മഹാമനസ്ക്കരായ സഭാവിശ്വാസികളെ സ്മരിക്കുകയും അവർക്കുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്യുന്നു.

സംയുക്ത ജൂബിലി ആഘോഷിക്കുന്ന ഈ അവസരത്തിൽ ഈ ഇടവകയ്ക്കുവേണ്ടി നിസ്തുല സേവനം അനുഷ്ഠിച്ചിട്ടുള്ള ബ. എല്ലാ വികാരിമാരേയും പ്രത്യേകിച്ച് ഇപ്പോഴത്തെ വികാരിയായ ബ. കെ. കെ. ജോസഫച്ചനേയും ദേശത്തുപട്ടക്കാരുമായ ബ. കുലത്താക്കൽ ജോർജ് കോർഎപ്പിസ്കോപ്പായേയും, അമയിൽ വറുഗീസ് കത്തനാരേയും മറ്റ് എല്ലാ വൈദികരേയും ഞാൻ അഭിനന്ദിക്കുകയും, അനുമോദിക്കുകയും ചെയ്യുന്നു. മാരാമൺ ഇടവകയെ ശക്തിപ്പെടുത്തുന്നതിന് അവരുടെ നിസ്വാർത്ഥ സേവനങ്ങൾ മേലിലും കലവറയില്ലാതെ ഉണ്ടാകണമെന്ന് ഞാൻ ആവശ്യപ്പെടുകയും ആജ്ഞാപിക്കുകയും ചെയ്യുന്നു.

മാരാമൺ ഇടവകയുടെ ഇതഃപര്യന്തമുള്ള ചരിത്രത്തിൽ ഇടവകാംഗങ്ങൾ തമ്മിൽ ഗ്രൂപ്പു തിരിഞ്ഞുനിന്നുകൊണ്ട് മത്സരിക്കുകയും കോടതി കയറുകയും ചെയ്തിട്ടുണ്ടെന്ന വസ്തുത ഞാൻ വിസ്മരിക്കുന്നില്ല. ഈ ഇടവകയുടെ സംയുക്ത ജൂബിലി ആഘോഷിക്കുന്ന ഈ ശുഭമുഹൂർത്തത്തിൽ അങ്ങനെയുള്ള കാര്യങ്ങളെപ്പറ്റി ചിന്തിക്കുന്നതുപോലും സംസ്കാരത്തിനു നിരക്കാത്തതാണെന്നും ഞാൻ വിശ്വസിക്കുന്നതുകൊണ്ട് അത്തരം കാര്യങ്ങൾ മനഃപൂർവ്വമായി വിടുകയാണ്.

ഈ ഇടവകയുടെ മുൻ വികാരിയായിരുന്ന റാഹൂർ സ്കറിയാ കത്തനാരുടെയും 1967-ൽ ദിവംഗതനായ അമയിൽ വറീത് വറു

ഗീസ് കത്തനാരുടെയും ഭൗതികാവശിഷ്ടങ്ങൾ പൊതുയോഗ നിശ്ച യത്തിന്റെ അടിസ്ഥാനത്തിലും തുമ്പമൺ ഭദ്രാസന മെത്രാപ്പോലീ ത്തായുടെ കല്പനയ്ക്ക് അനുസരണമായും പട്ടക്കാർക്കായി നിശ്ച യിച്ചിട്ടുള്ള സ്ഥലത്തേക്ക് മാറ്റിസ്ഥാപിച്ച ഇടവകാംഗങ്ങളെ ഞാൻ അനുമോദിക്കുകയും ആ പുണ്യപിതാക്കന്മാരുടെ പ്രാർത്ഥന നിങ്ങൾ എല്ലാവരോടും കൂടെ സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ എന്നു പ്രാർത്ഥിക്കുകയും ചെയ്യുന്നു.

1972 ജൂലൈ 23-ാം തീയതി നിര്യാതനായ ബ. കുലത്താക്കൽ തോമസ് കോർഎപ്പിസ്ക്കോപ്പായേയും മദ്ബഹായ്ക്ക് സമീപം പട്ട ക്കാർക്കായി വേർതിരിച്ചിട്ടുള്ള സ്ഥലത്ത് സംസ്ക്കരിച്ചതിൽ ഞാൻ അതിയായി സന്തോഷിക്കുകയും നിങ്ങളെ അഭിനന്ദിക്കുകയും ചെയ്യുന്നു. ഈ മൂന്ന് പുണ്യപിതാക്കന്മാരും ഈ സമ്മേളനത്തിൽ നമ്മോടൊന്നിച്ച് സന്നിഹിതരാണെന്നും നിങ്ങളുടെ യോജിപ്പും സമാധാനത്തിലേക്കുള്ള കാൽവെയ്പ്പും കണ്ട് സന്തോഷാശ്രുക്കൾ പൊഴിക്കുന്നുണ്ടെന്നും ഞാൻ എന്റെ ഉൾക്കണ്ണുകൊണ്ട് കാണു ന്നുണ്ട്. ഈ ഇടവകയെ കഴിഞ്ഞ ഏതാനും മാസം മുമ്പുവരെ ഭരി ച്ചിരുന്ന ദാനിയേൽ മാർ പീലക്സിനോസ് തിരുമനസ്സിലെ 92-ൽ 83-ാം നമ്പർ കല്പനയിലെ പ്രസക്ത ഭാഗങ്ങൾ ഉദ്ധരിച്ചുകൊണ്ട് എന്റെ പ്രസംഗം ഉപസംഹരിച്ചുകൊള്ളട്ടെ:

“ധൈര്യത്തോടും വിശ്വാസ സ്ഥിരതയോടും കൂടി പടവെട്ടി പുതിയ പള്ളിയുണ്ടാക്കിയ ബ. റാഹൂർ സ്കറിയാ കത്തനാരെയും അദ്ദേഹത്തോടു കൂടി പ്രവർത്തിച്ചവരേയും ഇടവകയ്ക്ക് നവജീ വൻ നൽകി മനോഹരമായ പള്ളിപണിക്ക് നേതൃത്വം നൽകിയ കുലത്താക്കൽ തോമസ് കോർഎപ്പിസ്കോപ്പായേയും നിങ്ങൾ സ്മരിക്കേണ്ടതാണ്. എല്ലാ കാര്യങ്ങളും പരസ്പരസ്നേഹത്തോടും വിശ്വാസത്തോടും കൂടി നിർവ്വഹിക്കുകയും ഇടവകയുടെ അഭിവൃ ദ്ധിക്കുവേണ്ടി എല്ലാവരും ഒത്തൊരുമിച്ച് പ്രവർത്തിക്കുകയും ചെയ്യണം.”

സംയുക്ത ജൂബിലിയുടെ എല്ലാ ആശംസകളും നിങ്ങൾക്ക് നേർ ന്നുകൊണ്ട് എന്റെ വാക്കുകൾ ഉപസംഹരിക്കുന്നു. ദൈവം നിങ്ങൾ ഏവരേയും അനുഗ്രഹിക്കട്ടെ.

പള്ളി ജൂബിലിക്ക് ശേഷം നിശ്ചയിക്കപ്പെട്ട ദിവസം തന്നെ കുല

ത്താക്കൽ വ. ദി. ശ്രീ. ജോർജ് കോർഎപ്പിസ്കോപ്പായുടെ പട്ടത്വ സുവർണ്ണ ജൂബിലി ആചരിച്ചു. പ. ബാവായുടെ പ്രധാന കാർമ്മിക ത്വത്തിൽ മൂന്നിന്മേൽ കുർബാന നടന്നു. തുടർന്ന് മാർത്തോമ്മാ ഓഡിറ്റോറിയത്തിൽ വച്ച് പ. ബാവായുടെ മഹനീയ അദ്ധ്യക്ഷത യിൽ മീറ്റിംഗ് കൂടി ഭദ്രാസന മെത്രാപ്പോലീത്താ തോമസ് മാർ അത്താനാസ്യോസും മറ്റു രാഷ്ട്രീയ സാമുദായിക നേതാക്കളും പ്രസംഗിക്കുകയുണ്ടായി. യോഗം ഉച്ചയോടു കൂടി സമംഗളം പര്യ വസാനിച്ചു. കെ. കെ. ജോസഫ് അച്ചന് ശേഷം വികാരിയായി വന്നത് കുലത്താക്കൽ വ. ദി. ശ്രീ. ജോർജ് കോർഎപ്പിസ്കോപ്പാ യാണ്. സഹപട്ടക്കാരനായി മാത്യു വറുഗീസ് അച്ചനും നിയമിക്ക പ്പെട്ടു.

ബ. ജോർജ് കോർഎപ്പിസ്കോപ്പാ മാരാമൺ ഇടവകയിൽ വികാ രിയായിരിക്കവെ യാത്രാവേളയിൽ ഉണ്ടായ കാൽമുട്ടിലെ ഒരു ചെറിയ പരുക്ക് മൂലം ആശുപത്രിയിൽ പ്രവേശിപ്പിച്ചു. രോഗം വർ ദ്ധിച്ചു 1986 ആഗസ്റ്റ് 5-ാം തീയതി അച്ചൻ കാരിത്താസ് ആശുപത്രി യിൽ വച്ച് നിര്യാതനായി. ദുഃഖത്തിലാഴ്ത്തപ്പെട്ട ഇടവക, പ്രിയങ്ക രനായ തങ്ങളുടെ വികാരിയച്ചന്റെ സംസ്കാര ചടങ്ങിലും വിലാ പയാത്രയിലും ആദ്യന്തം ശ്രദ്ധിച്ചിരുന്നു. തിരുവല്ലാ മോർച്ചറിയിൽ നിന്ന് അനേക കാറുകളുടെ അകമ്പടിയോടെ അലങ്കരിച്ച രഥത്തിൽ തോട്ടപ്പുഴ, ഓതറ, കല്ലിശ്ശേരി, ബഥേൽ, ആറാട്ടുപുഴ, നെല്ലിക്കൽ എന്നീ സ്ഥലങ്ങളിൽ ജനങ്ങളുടെ ആദരാഞ്ജലികൾ ഏറ്റുവാങ്ങി ക്കൊണ്ട് 12 മണിയോടുകൂടി മൃതദേഹം വസതിയിൽ എത്തിച്ചു. ശുശ്രൂഷകൾക്കു ശേഷം വിലാപയാത്ര ചെട്ടിമുക്കിന് ചെന്ന് മടങ്ങി പള്ളിയിൽ എത്തി അദ്ദേഹത്തിന്റെ പിതാവിന്റെ കല്ലറയ്ക്ക് സമീപം പ. ബാവായുടെ പ്രധാന കാർമ്മികത്വത്തിലും മറ്റ് ഒമ്പത് തിരുമേ നിമാരുടേയും ഒട്ടനവധി പട്ടക്കാരുടേയും നൂറുകണക്കിന് ജനങ്ങ ളുടേയും സാന്നിദ്ധ്യത്തിലും ശവസംസ്കാരശുശ്രൂഷ നടത്തപ്പെട്ടു.

തുടർന്ന് ഇടവക വികാരിയായി വ. ദി. ശ്രീ. കെ. സി. ഉമ്മൻ കോർഎപ്പിസ്കോപ്പാ നിയമിതനായി. വളരെയേറെ ജോലിത്തിര ക്കുള്ള ബ. കോർഎപ്പിസ്കോപ്പാ അച്ചന്റെ സ്ഥിരതാമസം കോട്ടയം ദേവലോകം അരമനയിലായിരുന്നെങ്കിൽപോലും ഇടവകയുടെ ആവശ്യത്തിന് അപ്പഴപ്പോൾ വന്ന് വികാരിയുടെ ചുമതലകൾ നിറ വേറ്റുന്നതിൽ തത്പരനായിരുന്നു. 1986 നവംബർ 2 മുതൽ കെ.

സി. ഉമ്മൻ കോർഎപ്പിസ്കോപ്പായ്ക്ക് പകരം വികാരിയായി നിയമിതനായത് പുല്ലാംവിളാലിൽ വ. ദി. ശ്രീ. പി. എം. ജോർജ് കോർ എപ്പിസ്കോപ്പായാണ്.

CONTRIBUTED ONE LAKH AND ABOVE

| | |
|---|---|
| 1. ALEX P. KOSHY, PARAKKOOTTATHIL | -2,50,000 |
| 2. MATHEW JACOB, THUNDUMANNIL | -1,50,000 |
| 3. VARUGHESE THOMAS, PUNCHAMANNIL | -1,23,100 |
| 4. SUSAN GEETHA GEORGE, AMAYIL | -1,00,000 |
| 5. MATHEW ZACHARIAH, MARUKARA | -1,00,000 |
| 6. REJI P. KOSHY, MEDAYIL | -1,00,000 |
| 7. VARUGHESE P. KOSHY, PARAKKOOTTATHIL | -1,00,000 |
| 8. BIJU VARUGHESE, POTHEEPARAMPIL | -1,00,000 |

**മർത്തമറിയം പള്ളി ഓഡിറ്റോറിയത്തിലെ സ്ലാബ്**



ഭാഗം രണ്ട്

# കാൽ നൂറ്റാണ്ടിനിടയിൽ പള്ളിക്കുണ്ടായ നേട്ടങ്ങൾ

## ചിറയിറമ്പ് കുരിശ്ശടി

പാലോലിൽ പി. എം. മാത്യു സംഭാവന ചെയ്ത സ്ഥലത്ത് പരിശുദ്ധ പരുമല തിരുമേനിയുടെ നാമത്തിൽ മനോഹരമായ ഒരു കുരിശ്ശടി സ്ഥാപിച്ചു. അതിന്റെ കൂദാശാകർമ്മം 2004 നവംബർ 12-ാം തീയതി തോമസ് മാർ അത്താനാസിയോസിന്റെ മുഖ്യകാർമ്മികത്വത്തിൽ നടത്തപ്പെട്ടു.

കുറിയന്നൂർ ചാപ്പലിന്റെ വടക്കുവശത്ത് ചേർന്ന് കിടക്കുന്ന 40 സെന്റ് സ്ഥലം, പരുമല തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ ദൈവകൃപയാൽ നമുക്ക് വാങ്ങുവാൻ സാധിച്ചു. പരേതനായ സി. പി. ചാക്കോ അച്ചന്റേയും ട്രസ്റ്റിയായ മറുകര പ്രൊഫ. ഡോ. പി. റ്റി. ഫിലിപ്പിന്റേയും ഇടവക അംഗങ്ങളുടെയും നിർലോപമായ സഹകരണം വസ്തു വാങ്ങുന്നതിന് സഹായിച്ചു.

മാരാമണ്ണിന്റെ മണ്ണിൽ സത്യവിശ്വാസത്തിന്റെ ഗോപുരമായി പരിലസിക്കുന്ന, ഓർത്തഡോക്സ് വിശ്വാസികളുടെ അന്തസ്സിനും പൗരസ്ത്യ വാസ്തുശില്പ ചാതുര്യത്തിനും അനുയോജ്യമായി ദേവാലയം നവീകരിക്കുവാൻ 2006-ൽ കൂടിയ ഇടവകപ്പൊതുയോഗം തീരുമാനിക്കുകയും കാലാനുസൃതം ഏറ്റവും മികച്ച രീതിയിൽ പ്ലാനും എസ്റ്റിമേറ്റും തയ്യാറാക്കുവാൻ ബേബി തോമസ് അമയിലിനെ ചുമതലപ്പെടുത്തുകയും ചെയ്തു. കൂടാതെ എം. വി. കോശി മേടയിൽ, സി. സി. ജോർജ് ഒറ്റപ്ലാമൂട്ടിൽ, ജെ. ചാണ്ടി തുണ്ടുമണ്ണിൽ, തോമസ് ഏബ്രഹാം കൊച്ചുകളത്തൂർ, മാത്യു തോമസ് പനവേലിൽ എന്നിവർ നിർമ്മാണ പ്രവർത്തനങ്ങളിൽ പരിപൂർണ്ണമായി സഹകരിച്ചു. ഫാ. ജിബു ഫിലിപ്പും ഭരണസമിതി അംഗങ്ങളും ഈ നിർമ്മാണ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകി.

ഇടവകയിലെ ഓരോ അംഗവും കഴിവിനനുസരിച്ച് സാമ്പത്തികമായി സഹായിച്ചു. അവരിൽ പാറക്കൂട്ടത്തിൽ കുടുംബം, ജോർജ് സൈമൺ കുലത്താക്കൽ, പരുവേലിൽ കുടുംബം, ചെമ്പോലിൽ കുടുംബം, റ്റി. ജെ. ചാക്കോ തോട്ടത്തിൽ, ജോയി വർഗീസ് ഐക്കരതുണ്ടിയിൽ, കുഞ്ഞുമോൾ ചാക്കോ ഐക്കരതുണ്ടിയിൽ എന്നിവരുടെ സഹകരണം എടുത്തുപറയത്തക്കതാണ്.

നവീകരിച്ച പള്ളിയുടെ മെയിൻഗേറ്റ് പരിഷ്ക്കരിക്കുവാൻ പള്ളിപ്പൊതുയോഗം തീരുമാനിച്ചു. അതനുസരിച്ച് ബേബി തോമസ് അമ

യിൽ പുതിയ ഗേറ്റിന് രൂപകൽപന ചെയ്യണമെന്നു പൊതുയോഗം ആവശ്യപ്പെടുകയും അങ്ങനെ തയ്യാറാക്കിയ പ്ലാൻ അംഗീകരിച്ച് ഗേറ്റ് നിർമ്മാണം പൂർത്തീകരിക്കുകയും ചെയ്തു.

ഇപ്പോൾ കാണുന്ന മനോഹരമായ കൊടിമരം ബേബി തോമസ് അമയിലും കുടുംബവും പള്ളിക്ക് സംഭാവനയായി നൽകിയിട്ടു ള്ളതാണ്. കൊടിമരത്തിന്റെ കൂദാശ ചെങ്ങന്നൂർ ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസിയോസ് 2009 ജൂലൈ മാസം 19-ാം തീയതി നിർവ്വഹിച്ചു.

പള്ളിയുടെ പടിഞ്ഞാറു വശത്ത് സ്ഥാപിച്ചിരിക്കുന്ന കൽവിളക്ക് സെന്റ് തോമസ് പ്രാർത്ഥനായോഗം സംഭാവനയായി നൽകിയ താണ്.

## പാരിഷ് ഹാൾ

ഇടവകജനങ്ങളുടെ വർദ്ധിച്ചുവരുന്ന ആവശ്യങ്ങൾ പരിഗണിച്ച് പാരിഷ് ഹാൾ കാലാനുസൃതം നവീകരിക്കുവാൻ പള്ളിപ്പൊതു യോഗം തീരുമാനിച്ചു. ബേബി തോമസ് അമയിൽ പാരിഷ് ഹാളിന്റെ പണിയുടെ പ്ലാനും പദ്ധതികളും തയ്യാറാക്കി നിർമ്മാണ പ്രവർത്ത നങ്ങളിൽ സഹകരിച്ചു. ജോർജ് സൈമൺ കുലത്താക്കലിനെ ജന റൽ കൺവീനറായും, ജെ. ചാണ്ടി തുണ്ടുമണ്ണിൽ, തോമസ് ഏബ്രഹാം കൊച്ചുകളത്തൂർ എന്നിവർ കൺസ്ട്രക്ഷൻ കമ്മിറ്റി അംഗങ്ങളായും ആദ്യവസാനം പ്രവർത്തിച്ചു. പണിക്ക് നേതൃത്വം നൽകിയത് വികാരിമാരായ ഫാ. വൈ. തോമസ്, ഫാ. തോമസ് പി. നൈനാൻ എന്നിവർ ആയിരുന്നു. ഇടവകജനങ്ങൾ, ഭരണസ മിതി അംങ്ങൾ, ട്രസ്റ്റി, സെക്രട്ടറി എന്നിവർ പാരിഷ് ഹാൾ പുനർ നിർമ്മാണത്തിനുവേണ്ട സഹായ സഹകരണങ്ങൾ നൽകി. അനു ഗ്രഹകരമായി പണി പൂർത്തീകരിച്ച് 2013 ഡിസംബർ 1-ന് ഇടവക മെത്രാപ്പോലീത്താ കൂദാശ നിർവ്വഹിച്ചു.

## ഫെസ്റ്റ് 2014

ഇടവകയ്ക്ക് നവോന്മേഷം പകർന്നുകൊണ്ട് 2014 ഏപ്രിൽ 27-നു ഇടവക “ഫെസ്റ്റ് 2014” വിജയകരമായി നടത്തി. ഇടവകയുടെ കൂട്ടാ യ്മയുടേയും ഒരുമയുടേയും പ്രതീകമായി നിലകൊള്ളുന്ന ഫെസ്റ്റ് ജീവകാരുണ്യ പ്രവർത്തനങ്ങൾക്ക് ഊന്നൽ നൽകുന്നു. ഫെസ്റ്റിന്റെ

ഭാഗമായി നടത്തിയ ധനശേഖരണം മൂലം അക്രൈസ്തവനായ ഒരാൾ ഉൾപ്പെടെ രണ്ടുപേർക്ക് വീടുകൾ നിർമ്മിച്ചു നൽകുവാൻ കഴിഞ്ഞത് അഭിമാനാർഹമാണ്. വികാരി ഫാ. തോമസ് പി. നൈനാന്റെ പ്രവർത്തനങ്ങളാണ് ഫെസ്റ്റിന്റെ വിജയത്തിന്റെ അടിസ്ഥാനം. ഫെസ്റ്റിന്റെ ജനറൽ കൺവീനർ ജോർജ്ജ് സൈമൺ കുലത്താക്കൽ ആയിരുന്നു.

അലക്സ് പി. കോശി പാറക്കൂട്ടത്തിൽ, എബു തോമസ് പരുവേലിൽ, ജെ. ചാണ്ടി തുണ്ടുമണ്ണിൽ, മാത്യു ജേക്കബ് തുണ്ടുമണ്ണിൽ, രേണു സൂസൻ തോമസ് പരുവേലിൽ, വത്സ മാത്യു വല്യത്ത്, ജേക്കബ് വർക്കി വടക്കേതിൽ, ഫിലിപ്പ് സി. തോമസ് ചെമ്പോലിൽ, രഞ്ജിത്ത് വർഗീസ് മാടോലിൽ, ബേബി തോമസ് അമയിൽ എന്നിവർ വിവിധ കമ്മിറ്റികളുടെ കൺവീനേഴ്സ് ആയി പ്രവർത്തിച്ചു. ട്രസ്റ്റി റ്റി. ജെ. ചാക്കോ തോട്ടത്തിൽ, സെക്രട്ടറി പി. കെ. സഖറിയ പൊൻവേലിമണ്ണിൽ ഇവരുടെ സഹകരണം എടുത്തുപറയത്തക്കതാണ്.

2014 ഏപ്രിൽ 27-ാം തീയതി ഞായറാഴ്ച പള്ളി ഓഡിറ്റോറിയത്തിൽ നടത്തിയ പൊതുസമ്മേളനത്തിൽ നാടിന് ഏറെ പ്രിയപ്പെട്ട ആചാര്യശ്രേഷ്ഠനായ അഭിവന്ദ്യ ഡോ. ഫിലിപ്പോസ് മാർ ക്രിസോസ്റ്റം വലിയ മെത്രാപ്പോലീത്തായുടെ 96-ാം ജന്മദിനം ആഘോഷിച്ചു.

പള്ളിയുടെ ആദ്യകാല കുരിശടികളിൽ ഒന്നാണ് ചെട്ടിമുക്കിൽ സ്ഥാപിച്ചിരിക്കുന്ന കുരിശടി. 2014-ൽ ഈ കുരിശടി സ്വന്തമായി പണം ചിലവാക്കി നവീകരിച്ചത് എബു തോമസ് പരുവേലിൽ ആണ്. ചെട്ടിമുക്കിനുള്ള കുരിശടിക്ക് സ്ഥലം സംഭാവനയായി തന്നത് പരേതനായ സി. റ്റി. വറുഗീസ് പരുവേലിൽ ആണ് എന്നുള്ള കാര്യം സ്മരണീയമാണ്.

# 20

# ശ്രേഷ്ഠ നാമ പ്രഖ്യാപനം

മാർ തോമാ ശ്ലീഹായാൽ സ്ഥാപിതമായ ഭാരതീയ സഭയുടെ വിശ്വാസ പോരാട്ടങ്ങൾക്ക് നിർണ്ണായകമായ സംഭാവനകൾ നൽകിയ മാരാമൺ സെന്റ് മേരീസ് പള്ളി സഭാതലത്തിൽ അംഗീകരിക്കപ്പെട്ടു എന്നതിന്റെ തെളിവാണ് മലങ്കരസഭയുടെ പരമാദ്ധ്യക്ഷൻ പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവാ 2015 ആഗസ്റ്റ് 23-ാം തീയതി മാരാമണ്ണിൽ എത്തി നമ്മുടെ ഇടവകയെ **മാരാമൺ മർത്തമറിയം ഓർത്തഡോക്സ് പഴയ സുറിയാനിപ്പള്ളി**യായി നാമകരണം ചെയ്ത് ഉയർത്തിയത്. നമ്മുടെ പൂർവ്വികരുടെ സ്വന്തമായിരുന്ന മർത്തമറിയം പള്ളി നവീകരണ വിഭാഗം പൂർണ്ണമായും കൈവശമാക്കിയപ്പോൾ ഹൃദയവേദനയോടെ എല്ലാം നഷ്ടപ്പെട്ട് പടിയിറങ്ങേണ്ടിവന്ന ഇടവകയ്ക്ക് ലഭിച്ച വലിയ അംഗീകാരം ആണ് മാരാമൺ മർത്തമറിയം ഓർത്തഡോക്സ് പഴയ സുറിയാനിപ്പള്ളി എന്ന നാമധേയം. തദവസരത്തിൽ ഇടവകയിലെ 80 വയസ്സിനു മുകളിൽ പ്രായമുള്ളവരെ പൊന്നാട അണിയിച്ച് ആദരിച്ചു.

## പുതിയ സ്ഥലം

പള്ളിയോടു ചേർന്നുകിടക്കുന്ന വെട്ടുകുഴി പുരയിടം 17-02-2016-ൽ വളരെയധികം രൂപ ചെലവിട്ട് സ്വന്തമാക്കാൻ കഴിഞ്ഞത് ഏറ്റവും വലിയ ചരിത്രനേട്ടമാണ്. നവീകരണത്തിന്റെ ഹൃദയഭൂമിയിൽ ഓർത്തഡോക്സ് സഭാമക്കളുടെ സമർപ്പണത്തിന്റേയും കൂട്ടായ്മയുടേയും പ്രതീകമാണ് ചെറിയ ഇടവക കൈവരിച്ച ഈ വലിയ നേട്ടം. വികാരി ഫാ. തോമസ് പി. നൈനാന്റെയും ജനങ്ങളുടേയും പ്രവർത്തനങ്ങൾ പ്രത്യേക പ്രശംസ അർഹിക്കുന്നു.

പുരയിടം വാങ്ങുന്നതിനു വേണ്ട പണം കണ്ടെത്തുന്നതിനു തെക്കേ പുരയിടം വിൽക്കുന്നതിനും കുറിയന്നൂർ ചാപ്പലിന്റെ സമീപം വാങ്ങിയ പുരയിടം പ്ലോട്ട് തിരിച്ച് വിൽക്കുന്നതിനും പൊതുയോഗമെടുത്ത തീരുമാനപ്രകാരം തെക്കേ പുരയിടം 2015 നവംബർ 17-ാം തീയതി വിൽക്കുകയും കുറിയന്നൂർ പുരയിടത്തിന്റെ ഒരു പ്ലോട്ട് (10 സെന്റ്) വിൽക്കുവാൻ കരാർ ഒപ്പുവയ്ക്കുകയും

ചെയ്തു.

പുതിയ സ്ഥലം വാങ്ങുന്നതിനായി ഇടവകയിലെ എല്ലാ ആത്മീയ സംഘടനകളുടെയും വ്യക്തികളുടെയും കുടുംബങ്ങളുടെയും അകമഴിഞ്ഞ സഹായസഹകരണങ്ങൾ ഉണ്ടായിട്ടുണ്ട്. ഓരോ വ്യക്തിയുടെയും പേരുവിവരം ഇവിടെ എഴുതുവാൻ പ്രയാസമാണെങ്കിലും ഒരു സെന്റ് സ്ഥലത്തിനുള്ള തുകയും അതിൽ കൂടുതലും തന്നവരുടെ പേരുവിവരം രേഖപ്പെടുത്തുകയാണ്.

| | |
|---|---|
| 1. അച്ചാമ്മ കോശി, പാറക്കൂട്ടത്തിൽ | 11,30,000 |
| 2. റ്റി. ജെ. ചാക്കോ, തോട്ടത്തിൽ | 5,00,000 |
| 3. മാത്യു ജേക്കബ് തുണ്ടുമണ്ണിൽ | 3,20,000 |
| 4. പി. വി. സഖറിയാ, പൊതിപറമ്പിൽ | 3,00,000 |
| 5. റെജി ഫിലിപ്പ് കോശി, മേടയിൽ | 2,50,000 |
| 6. രേണു സൂസൻ തോമസ്, പരുവേലിൽ | 2,20,000 |
| 7. വർഗീസ് ചാണ്ടി, തുണ്ടുമണ്ണിൽ | 2,20,000 |
| 8. ജേക്കബ് വർക്കി, വടക്കേതിൽ | 2,20,000 |
| 9. തോമസ് കുലത്താക്കൽ (ബാബു) | 2,20,000 |
| 10. ജോർജ് തോമസ് കുലത്താക്കൽ | 2,20,000 |
| 11. തോമസ് ചാക്കോ ഐക്കരതുണ്ടിയിൽ | 2,20,000 |
| 12. ബേബി തോമസ് അമയിൽ | 2,20,000 |
| 13. മാത്യൂസ് പി. കോശി പാറക്കൂട്ടത്തിൽ | 2,50,000 |
| 14. വർഗീസ് പി. കോശി പാറക്കൂട്ടത്തിൽ | 3,00,000 |

2016 മാർച്ച് 13-ാം തീയതി കൂടിയ പൊതുയോഗം പുതിയതായി വാങ്ങിയ പുരയിടത്തിന്റെ തെക്കുവശത്തായി അതായത് മാർത്തോമ്മാ പള്ളിയുടെ വടക്കുപടിഞ്ഞാറ് വശത്തായി ഒരു ഗേറ്റും ആർച്ചും നിർമ്മിക്കുന്നതിന് തീരുമാനിച്ചു.

## ഇടവകപ്പട്ടക്കാർ

പത്തനാപുരം മൗണ്ട് താബോർ ദയറാ അംഗമായ തുണ്ടുമണ്ണിൽ ജോർജ്ജ് അച്ചൻ ബർസൗമാ എന്ന നാമത്തിൽ റമ്പാൻ സ്ഥാനത്തേക്ക് ഉയർത്തപ്പെട്ടത് ഇടവകയ്ക്ക് അഭിമാനമാണ്. ഇടവകയുടെ ചരിത്രത്തിൽ ഇദംപ്രഥമമായിട്ടാണ് ഒരാൾ റമ്പാൻ സ്ഥാനത്ത് എത്തുന്നത്.

മാർത്തോമ്മാ വിഭാഗത്തിൽ ജനിച്ചു വളർത്തപ്പെട്ട തേവർതുണ്ടിയിൽ കുടുംബാംഗമായ മണ്ണിൽ മത്തായി ജോൺ 1991-ൽ ഈ ഇടവകാംഗം ആകുകയും 1992 മെയ് 5-ാം തീയതി പുത്തൻകാവ് സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിൽ വെച്ച് ശെമ്മാശുപട്ടം സ്വീകരിക്കുകയും 1993 മാർച്ച് മാസം 21-നു ഞായറാഴ്ച മാരാമൺ മർത്തമറിയം പള്ളിയിൽവെച്ച് ചെങ്ങന്നൂർ ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസിയോസ് തിരുമേനിയിൽ നിന്ന് കശ്ശീശാപ്പട്ടം സ്വീകരിക്കുകയും ചെയ്തു. മാരാമൺ ഓർത്തഡോക്സ് പള്ളിയിലെ പ്രഥമ പട്ടംകൊട ശുശ്രൂഷ ആയിരുന്നു ഇത്. ബഹുമാനപ്പെട്ട അച്ചൻ ബാംഗ്ലൂർ യുണൈറ്റഡ് തിയോളജിക്കൽ കോളജിൽ നിന്ന് ബി.ഡി. കരസ്ഥമാക്കുകയും സെറാമ്പൂർ സർവ്വകലാശാലയിൽനിന്ന് ദൈവശാസ്ത്രത്തിൽ ബിരുദാനന്തര ബിരുദം നേടുകയും ചെയ്തു.

അമേരിക്കൻ ഭദ്രാസനത്തിൽ സേവനം അനുഷ്ഠിക്കുന്ന മനോൺ കുടുംബത്തിലെ എം. റ്റി. ഫിലിപ്പ് അച്ചന്റേയും എം. റ്റി. തോമസ് അച്ചന്റേയും സേവനവും കരുതലും ഇടവകയ്ക്ക് എന്നും മുതൽക്കൂട്ടാണ്. ഇരുവരും മാരാമൺ മാർത്തോമ്മാപ്പള്ളി അംഗങ്ങളായിരുന്നു.

പൗരോഹിത്യ പാരമ്പര്യമുള്ള അമയിൽ കുടുംബത്തിലെ മൂന്നാം തലമുറയെ പ്രതിനിധാനം ചെയ്യുന്ന വ്യക്തിയാണ് സജി അമയിൽ എന്ന പേരിൽ പ്രസിദ്ധനായ ഫാ. തോമസ് വർഗീസ് അമയിൽ. ഓർത്തഡോക്സ് വൈദികസെമിനാരിയിൽ നിന്ന് ബിരുദവും തുടർന്ന് സെറാമ്പൂർ സർവ്വകലാശാലയിൽ നിന്ന് ദൈവശാസ്ത്രത്തിൽ ബിരുദാനന്തര ബിരുദവും കരസ്ഥമാക്കിയ അച്ചൻ ഇപ്പോൾ മഹാത്മാഗാന്ധി സർവ്വകലാശാലയിൽ ഡോക്ടറൽ വിദ്യാർത്ഥിയാണ്. മാരാമണ്ണിൽ നിന്നു പഴയസെമിനാരിയിൽ പഠിപ്പിച്ച ആദ്യ മൽപ്പാൻ പാലക്കുന്നത്ത് അബ്രഹാം മൽപ്പാൻ ആണ്. അതിന് ഒരു നൂറ്റാണ്ടിനുശേഷം ആ ദൗത്യം ഇപ്പോൾ അമയിൽ സജി അച്ചനാണ് നിറവേറ്റുന്നത്. കഴിഞ്ഞ 10 വർഷമായി ഓർത്തഡോക്സ് വൈദിക സെമിനാരിയിൽ അദ്ധ്യാപകനായി അദ്ദേഹം പ്രവർത്തിച്ചു വരുന്നു. ലോകമെമ്പാടുമുള്ള മലങ്കരസഭയിലെ വൈദികരുടെ സംഘത്തിന്റെ ജനറൽ സെക്രട്ടറിയായി കഴിഞ്ഞ അഞ്ച് വർഷത്തിലധികമായി അച്ചൻ പ്രവർത്തിച്ചു വരുന്നു. ഈ വലിയ പദവിയിലേക്ക് വളരെ ചെറിയ പ്രായത്തിൽതന്നെ അച്ചൻ നിയോഗിക്ക

പ്പെട്ടത് അദ്ദേഹത്തിന്റെ കാര്യക്ഷമതയുടെ അംഗീകാരമാണ്. മല ങ്കരസഭയുടെ അതിപ്രധാന ഭരണസമിതിയായ സഭാ മാനേജിംഗ് കമ്മിറ്റിയിൽ പ. ബാവായാൽ നോമിനേറ്റ് ചെയ്യപ്പെട്ട അംഗമാണ് അച്ചൻ. സഭയിലെ പ്രമുഖ കൺവൻഷൻ പ്രസംഗകരുടെ നിരയിൽ ഏറെ ശ്രദ്ധേയനാണ് അച്ചൻ.

പനമൂട്ടിൽ ജോഷ്വാ അച്ചൻ നമ്മുടെ ഇടവകയിൽ അംഗമായി തീർന്നതിലും നമുക്ക് സന്തോഷമുണ്ട്. ഇടവകപ്പട്ടക്കാരുടെ നിര യിലെ അവിവാഹിതൻ എന്ന നിലയിൽ അദ്ദേഹത്തിന്റെ പ്രവർത്ത നങ്ങൾ ഏറെ ശ്രദ്ധേയമാണ്.

ഇടവകയുടെ ആത്മീയ സംഘടനകളെല്ലാം മുടങ്ങാതെ ഭംഗി യായി നടക്കുന്നു. ഇടവകയ്ക്ക് ഇപ്പോൾ 6 പ്രാർത്ഥനായോഗങ്ങ ളുണ്ട്. വിശുദ്ധ കുർബ്ബാനയ്ക്കുശേഷം വിവിധ സ്ഥലങ്ങളിൽ നട ക്കുന്ന പ്രാർത്ഥനായോഗങ്ങളിൽ വികാരിയും സംബന്ധിച്ച് വചന ശുശ്രൂഷ നടത്തുന്നു.

എല്ലാ ഞായറാഴ്ചകളിലും വി. കുർബ്ബാനയ്ക്കുശേഷം സണ്ടേ സ്കൂൾ നടക്കുന്നു. ജില്ലാതലത്തിലും ഭദ്രാസനതലത്തിലും സോണൽ തലത്തിലും നടത്തുന്ന മത്സരങ്ങളിൽ മാരാമൺ ഇടവ കയിലെ കുഞ്ഞുങ്ങൾ സമ്മാനങ്ങൾ നേടിവരുന്നു.

സണ്ടേസ്കൂളിന്റെ ആഭിമുഖ്യത്തിൽ ഒ.വി.ബി.എസ്. എല്ലാ വർ ഷവും വളരെ ഭംഗിയായും ചിട്ടയായും നടത്തിവരുന്നു. സണ്ടേ സ്കൂൾ ഹെഡ്മിസ്ട്രസ് മാവേലിത്തുണ്ടിയിൽ സാറാമ്മ തോമ സിന്റേയും അദ്ധ്യാപകരുടേയും സേവനം ഇടവകയ്ക്ക് എന്നും മുതൽക്കൂട്ടാണ്.

ഇടവകയിൽ സജീവമായി നടക്കുന്ന മറ്റൊരു ആത്മീയ പ്രസ്ഥാ നമാണ് മർത്തമറിയം സമാജം. ഇടവകയുടെ ഏത് ആവശ്യത്തിനും മർത്തമറിയം സമാജത്തിന്റെ കൈത്താങ്ങലുകൾ എപ്പോഴും ലഭ്യ മാണ്.

കൂടാതെ എല്ലാ വെള്ളിയാഴ്ചകളിലും പള്ളിയിൽ ധ്യാനയോഗം നടന്നുവരുന്നു. മാത്യു ഫിലിപ്പ് വല്യത്തിന്റെ സേവനം ഇടവകയ്ക്ക് ഒരു ആത്മീയ ഉണർവ്വു നൽകുന്നു. ബാലസമാജത്തിന്റെ ഒരു യൂണിറ്റ് ഇടവകയിൽ പ്രവർത്തിക്കുന്നു.

വിശുദ്ധ കുർബ്ബാന ഇമ്പകരവും ഭക്തിനിർഭരവുമാക്കുന്നതിന് ആത്മാർത്ഥമായി പ്രവർത്തിക്കുന്ന ഒരു ഗായകസംഘം ഇടവകയ്ക്കുണ്ട്. ഗായകസംഘത്തിലെ എല്ലാ അംഗങ്ങളും അഭിനന്ദനാർഹരാണ്.

ഇടവകയിൽ സെന്റ് ജോൺസ് യുവജനസഖ്യം എന്ന യൂണിറ്റ് പ്രവർത്തിക്കുന്നുണ്ട്. യുവജനപ്രസ്ഥാനം അഭിനന്ദനാർഹമായ പല കർമ്മപരിപാടികളും നടത്തിവരുന്നു. ഇടവകയിലെ പരിപാടികൾക്ക് മുടക്കം വരുത്താതെ സമൂഹത്തിലെ പരിപാടികളും അവർ ക്രമീകരിച്ചു നടത്തുന്നു. ഇടവകയുടെ സമീപത്ത് സാമ്പത്തിക ബുദ്ധിമുട്ട് അനുഭവിക്കുന്ന കുടുംബങ്ങൾക്ക് ഭവനത്തിന്റെ അറ്റകുറ്റപ്പണികൾ നടത്തിയും ധനസഹായം ചെയ്തും അവരുടെ സേവനപ്രവർത്തനം മുന്നോട്ട് കൊണ്ടുപോകുന്നു.

യുവജനപ്രസ്ഥാനത്തിന്റെ ആറാമത് അന്തർദേശീയ സമ്മേളനത്തിന്റെ ഭാഗമായി പന്തളത്ത് നടന്ന യോഗത്തിനുള്ള പതാക മാരാമൺ പള്ളിയിൽ നിന്ന് സെന്റ് ജോൺസ് യുവജനപ്രസ്ഥാനത്തിന്റെ നേതൃത്വത്തിൽ 2012 മെയ് 20–ന് സമ്മേളന നഗരിയിൽ എത്തിച്ചു. പതാക ഘോഷയാത്രയുടെ കൺവീനർ അനീഷ് കോശി സഖറിയ ആയിരുന്നു. സഭയുടേയും ഇടവകയുടേയും അഭിവൃദ്ധിക്കുവേണ്ടി കൂടുതൽ ഉത്തരവാദിത്വത്തോടും ശുഷ്കാന്തിയോടും കൂടി പ്രവർത്തിക്കുന്ന സെന്റ് ജോൺസ് യുവജനപ്രസ്ഥാനാംഗങ്ങൾക്കും പൂച്ചെണ്ട്.

മലങ്കര ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനത്തിന്റെ വക യുവജനം മാസികയുടെ എഡിറ്റോറിയൽ ബോർഡിലേക്ക് അനീഷ് കോശി സക്കറിയ 2015 ഒക്ടോബർ 10–ന് ഐകകണ്ഠ്യേന തിരഞ്ഞെടുക്കപ്പെട്ടു.

2016 ഏപ്രിൽ 1 മുതൽ ചെങ്ങന്നൂർ ഭദ്രാസന ബാലസമാജത്തിന്റെ ജനറൽ സെക്രട്ടറി ആയി അനീഷ് കോശി സക്കറിയയെ തോമസ് മാർ അത്താനാസിയോസ് തിരുമേനി നിയമിച്ചു. അനീഷ് കോശിയുടെ പ്രവർത്തനം ഇടവകയ്ക്കും സഭയ്ക്കും ഒരു നേട്ടമാണ്.

ഇടവകയുടെ ആത്മികവും ഭൗതികവുമായ ഉയർച്ചയ്ക്ക് ആവശ്യമായ തീരുമാനങ്ങൾ എടുക്കുന്നതിന് ഇടവകപ്പൊതുയോഗവും അതതുകാലങ്ങളിലുള്ള ഭരണസമിതിയും ആത്മാർത്ഥമായി പ്രവർത്തിച്ചു വരുന്നു.

## 2015-16 ലെ ഭരണസമിതി അംഗങ്ങൾ

| | |
|---|---|
| 1. Fr. Thomas P. Ninan | Vicar |
| 2. T. J. Chacko Thottathil | Trustee |
| 3. Mathew Jacob Thundumannil | Secretary |
| 4. P. M. Mathew Palolil | Committe Member |
| 5. P. I. Paulose Padiyil | ,, |
| 6. Thomas Abraham Kochukalathoor | ,, |
| 7. Mathew Varghese Velliyath | ,, |
| 8. Baby Thomas Amayil | ,, |
| 9. Shamon Zachariah Puthuvaiel | ,, |

10. John Lukose Amayil
11. Alexander Daniel Alummoottil
12. George Simon Kulathunkal
13. Philip C. Thomas Chempolil
14. M. S. Thomas Mavelithundiyil
15. John P. Thomas, Palammoottil
16. J. Chandy Thundumannil - Sunday School
17. Anish Koshy Zachariah Ponvelimannil - Youth Movement
18. Anila Susan Thomas Chempolil - Martha Mariyam Samajam.

ചെങ്ങന്നൂർ ഭദ്രാസന പ്രതിനിധികളായി ബേബി തോമസ് അമയിൽ, പി. എം. മാത്യു പാലോലിൽ, അനീഷ് കോശി സക്കറിയ പൊൻവേലിമണ്ണിൽ എന്നിവരെ 2012-ൽ കൂടിയ ഇടവകപ്പൊതുയോഗം തിരഞ്ഞെടുത്തു. മലങ്കര അസോസിയേഷൻ പ്രതിനിധികളായി ജോൺ ലൂക്കോസ് അമയിൽ, ജോൺസൺ ജേക്കബ് കൂടത്തിനാൽ, പി. കെ. സക്കറിയ, പൊൻവേലിമണ്ണിൽ എന്നിവരെ വികാരി ഫാ. വൈ. തോമസിന്റെ അദ്ധ്യക്ഷതയിൽ 2012-ൽ കൂടിയ പൊതുയോഗം നിയോഗിച്ചു.

# 21

# 1908–ൽ പുനഃസ്ഥാപിക്കപ്പെട്ട മാരാമൺ മർത്തമറിയം ഓർത്തഡോക്സ് ഇടവകയിൽ വികാരിമാരായി സേവനമനുഷ്ഠിച്ചിട്ടുള്ള ബ. പട്ടക്കാരുടെ പേരുവിവരം

1. റാഹൂർ സി. സ്കറിയാ കത്തനാർ
2. റാഹൂർ അപ്രേം തോമസ് കത്തനാർ
3. ചെമ്പോത്തറ പീലിപ്പോസ് കത്തനാർ
4. കൊല്ലന്റേത്ത് പതാലിൽ തോമസ് കത്തനാർ
5. കുലത്താക്കൽ തോമസ് കോർഎപ്പിസ്ക്കോപ്പാ
6. പുത്തൻപറമ്പിൽ പി. റ്റി. മാത്യൂസ് കത്തനാർ
7. വെള്ളാട്ടേത്ത് വി. സി. ഏബ്രഹാം കത്തനാർ
8. തെങ്ങുംതോട്ടത്തിൽ റ്റി. എസ്. ഏബ്രഹാം കോർഎപ്പിസ്ക്കോപ്പാ
9. വടുതല വ. ദി. ശ്രീ. പി. ഇ. ദാനിയേൽ റമ്പാൻ
10. കക്കുടിയിൽ ജോർജ് കുര്യൻ കത്തനാർ
11. പുതുവയിൽ പി. കെ. സഖറിയാ കത്തനാർ
12. ആലുംമൂട്ടിൽ ഏ. റ്റി. ഗബ്രിയേൽ കത്തനാർ
13. പീടികയിൽ പി. ജോഷ്വാ കത്തനാർ
14. അമയിൽ വറീത് വറുഗീസ് കത്തനാർ
14. വടശേരിയത്തു വി. ജെ. ജോസഫ് കത്തനാർ
15. തെങ്ങുംതറയിൽ റ്റി. ജി. ജോൺ കത്തനാർ
16. കരിങ്ങാട്ടിൽ കെ. സി. ജേക്കബ് കത്തനാർ
17. വലിയപറമ്പിൽ വി. ജെ. മാത്യൂസ് കത്തനാർ
18. കക്കുടിയിൽ ജോർജ് കുര്യൻ കത്തനാർ
19. ചേരിക്കിരേത്ത് സി. വി. ജോൺ കോർഎപ്പിസ്ക്കോപ്പാ
20. കൊന്നയിൽ കെ. എസ്. കോശി കത്തനാർ
21. അമയിൽ എ. വി. വറുഗീസ് കത്തനാർ
22. കരിങ്ങാട്ടിൽ കെ. സി. ജേക്കബ് കത്തനാർ
23. ചേരിക്കിരേത്ത് സി. വി. ജോൺ കോർഎപ്പിസ്ക്കോപ്പാ
24. കിഴക്കേതലയ്ക്കൽ പീടികയിൽ കെ. കെ. ജോസഫ് കത്തനാർ

25. കുലത്താക്കൽ കെ. റ്റി. ജോർജ് കോർഎപ്പിസ്ക്കോപ്പാ
26. പുളിമൂട്ടിൽ മാത്യു വർഗീസ് കത്തനാർ (അസി. വികാരി)
27. താഴത്തേടത്തു കെ. സി. ഉമ്മൻ കോർഎപ്പിസ്ക്കോപ്പാ
28. പുല്ലാംവിളയിൽ പി. എം. ജോർജ് കോർഎപ്പിസ്ക്കോപ്പാ

## 1908 മുതൽ കൈക്കാരന്മാരായി സേവനം അനുഷ്ഠിച്ചവർ

| | | |
|---|---|---|
| 1908-1910 | ചെറുവെട്ടോലിൽ | കോശി കൊച്ചൂഞ്ഞ് |
| 1911-27 | അമയിൽ | വറീതു വറീത് |
| 1928-29 | പൊന്മേലുമണ്ണിൽ | കോശി ചെറിയത് |
| 1930-31 | ചെറുവെട്ടോലിൽ | സി. കെ. കോശി |
| 1932-54 | വടക്കേതിൽ | വി. വി. ചാക്കോ |
| 1955-68 | പരുവേലിൽ | സി. റ്റി. വറുഗീസ് |
| 1969 | അമയിൽ | എ. വി. തോമസ് |
| 1970 | തുണ്ടുമണ്ണിൽ | റ്റി. സി. ചാക്കോ |
| 1971 | പാറക്കൂട്ടത്തിൽ | പി. വി. കോശി |
| 1972-73 | ഇഞ്ചക്കലോടിൽ | കോശി |
| 1974 | കല്ലുപറമ്പിൽ | പി. പി. സഖറിയാ |
| 1975-76 | മനീത്ര വടക്കേതിൽ | എം. എം. ജേക്കബ് |
| 1977-78 | വടക്കേതിൽ | വി. സി. വർക്കി |
| 1979-81 | അമയിൽ | എ. വി. തോമസ് |
| 1982-83 | കല്ലുപറമ്പിൽ | പി. പി. സഖറിയാ |
| 1984-85 | പാറക്കൂട്ടത്തിൽ | പി. വി. കോശി |
| 1986 | തുണ്ടുമണ്ണിൽ | റ്റി. സി. ചാക്കോ |
| 1987 | മറുകര | പി. റ്റി. തോമസ് |

പരുവേലിൽ അഡ്വ. തോമസ് വറുഗീസും കുലത്താക്കൽ വ.ദി. ശ്രീ. കെ. റ്റി. ജോർജ് കോർഎപ്പിസ്ക്കോപ്പായും മലങ്കരസഭാ മാനേജിംഗ് കമ്മിറ്റിയിൽ അംഗങ്ങളായിരുന്നു.

മലങ്കരസഭാ പീസ്‌ലീഗിന്റെ സംഘാടകരിൽ ഒരാളും സിറിയൻ ക്രിസ്ത്യൻ കോൺഗ്രസ് സെക്രട്ടറി എന്ന നിലയിലും സഭാ നേതൃനിരയിൽ പ്രത്യക്ഷപ്പെട്ടിരുന്ന മാത്യു ഇഞ്ചക്കലോടിയും ഈ ഇടവകാംഗമാണ്.

എന്റെ പിതാവ് എ. വി. തോമസ് 1983-ൽ പ്രസിദ്ധീകരിച്ച മാരാമൺ മർത്തമറിയം ഓർത്തഡോക്സ് ഇടവക ചരിത്രഗ്രന്ഥത്തിന്റെ രണ്ടാം പതിപ്പ് 1987-ൽ പ്രസിദ്ധീകരിച്ചു. അതിനുശേഷം ഇടവകയിൽ വികാരിമാരായി സേവനം അനുഷ്ഠിച്ചിട്ടുള്ള ബഹുമാനപ്പെട്ട പട്ടക്കാരുടേയും കൈക്കാരന്മാരായി സേവനം ചെയ്തിട്ടുള്ളവരുടേയും പേരുവിവരങ്ങൾ താഴെ ചേർക്കുന്നു.

1. Rev. Fr. N. C. Idicula (Vicar) (23-08-87)
   Sri. P. T. Chacko, Aikarathundiyil (Trustee)
   Sri. T. C. John, Thundamannil (Trustee)
2. V. Rev. Thomas Kallinal Cor-Episcopa (Vicar) (01-06-90)
   Sri. A. J. Joseph, Cheruthala (Trustee)
3. Rev. Fr. T. A. Philipose Tharakan (Vicar)
   (12-07-92 - 29-05-96)
   Sri. M. P. Koshy, Medayil (Trustee)
   Sri. A. J. Joseph, Cheruthala (Trustee)
   Sri. P. T. Chacko, Aikarathundiyil (Trustee)
   Sri. P. J. Zachariah, Puthuvayal (Trustee)
4. Rev. Fr. K. V. Koshy (Vicar) (01-06-96 - 30-05-99)
   Sri. Ebu Thomas, Paruvelil (Trustee)
   Sri. P. T. Thomas, Marukara (Trustee)
   Sri. Mathews, Punchamannil (Trustee)
5. Rev. Fr. Mathew Thomas (Vicar) (30-05-99 - 15-06-02)
   Sri. Mathew Varghese, Valyathu (Trustee)
   Sri. C. C. George, Ottapalamoottil (Trustee)
6. Rev. Fr. K. C. Jacob, (Vicar) (15-06-2002 - 15-05-2004)
   Sri. M. P. Koshy, Medayil (Trustee)
7. Rev. Fr. C. P. Chacko (Vicar) (15-05-2004 - 16-05-2007)
   Sri. P. T. Philip, Marukara (Trustee)
   Sri. Baby Thomas, Amayil (Trustee)
   Sri. A. J. Joseph, Chruthaala (Trustee)
8. Rev. Fr. Gibu Philip (Vicar) (16-05-2007 - 14-05-2010)
   Sri. T. J. Chacko, Thottathil Puthenveedu (Trustee)
9. Rev. Fr. Y. Thomas (Vicar) (15-05-2010 - 14-05-2013)
   Sri. P. K. Zachariah, Ponvelimannil (Trustee)
10. Rev. Fr. Thomas P. Ninan (Vicar) (15-05-2013 - 31-5-2016)
    Sri. T. J. Chacko, Thottathil Puthenveedu (Trustee)

ഈ ഗ്രന്ഥത്തിന്റെ ആദ്യ പതിപ്പുകളുടെ ഗ്രന്ഥകർത്താവ് അമയിൽ എ. വി. തോമസ് 1996 സെപ്റ്റംബർ 4-ാം തീയതി 72-ാം വയസ്സിൽ നിര്യാതനായി.

1995 ജൂൺ മാസം 8-ാം തീയതി അമയിൽ ഫാ. എ. വി. വർഗീസിന് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ മാരാമൺ മർത്തമറിയം ഓർത്തഡോക്സ് പള്ളിയിൽ വെച്ച് കോർഎപ്പിസ്ക്കോപ്പാ സ്ഥാനം നൽകി ആദരിച്ചു.

മാരാമൺ സെന്റ് മേരീസ് ഇടവകയുടെ വികാരിയായി സേവനമനുഷ്ഠിച്ച അമയിൽ എ. വി. വറുഗീസ് കോർഎപ്പിസ്ക്കോപ്പായുടെ നിര്യാണം (12-03-2008) ഒരു തീരാനഷ്ടമാണ്. സ്വതസിദ്ധമായ സൗമ്യതകൊണ്ടും, സുറിയാനി ഭാഷാപാണ്ഡിത്യം കൊണ്ടും എല്ലാവരുടേയും സ്നേഹാദരങ്ങൾ പിടിച്ചുപറ്റിയ വന്ദ്യആചാര്യനെ ഭാഗ്യവാന്മാരായ ആചാര്യന്മാർക്കുള്ള ഓഹരിക്കും അവകാശത്തിനും ദൈവം യോഗ്യമാക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

മാരാമണ്ണിലെ ഓർത്തഡോക്സ് വിശ്വാസികളുടെ പോരാട്ടം മലങ്കരസഭയിലെ നിർണ്ണായകമായ വിശ്വാസപോരാട്ടങ്ങളിലൊന്നാണ്. പ്രബലശക്തികളോട് വിശ്വാസ തീക്ഷ്ണതയിൽ പോരാടി തളരാതെ വിജയം കൈവരിച്ച ചരിത്രമാണ് നമ്മുടേത്. ആ ചരിത്രം വരുംതലമുറയുടെ ചരിത്രാവബോധത്തെയും വിശ്വാസ തീക്ഷ്ണതയേയും പ്രോജ്ജ്വലിപ്പിക്കുവാൻ ഈ അക്ഷരദൗത്യത്തിന് സാദ്ധ്യമായെങ്കിൽ അതിൽ ഞാൻ കൃതാർത്ഥനാണ്. മാരാമണ്ണിലെ നിരന്തരമായ വിശ്വാസ സമരങ്ങളുടെയും പരിമിതികളുടെ നടുവിൽ ഉള്ള ഇടവകയുടെ അഭൂതപൂർവ്വമായ വളർച്ചയുടെയും ചരിത്രവുമാണ് ഈ ഗ്രന്ഥം. ചരിത്രത്തെയും വിശ്വാസയുദ്ധങ്ങളെയും അടുത്തറിയുവാൻ ആഗ്രഹിക്കുന്ന വായനക്കാർക്കായി ഈ ഗ്രന്ഥം വിനയനിർഭരമായ അഭിമാനബോധത്തോടെ സമർപ്പിക്കുന്നതിൽ വളരെ ആത്മസന്തോഷമുണ്ട്.

# 22

# തലമുറകളിലെ പൗരോഹിത്യവും അമയിൽ കുടുംബവും

## പി. എ. കോശി, അമയിൽ പുളിമൂട്ടിൽ

ഉരുൾപൊട്ടിയ ശേഷമുള്ള മലവെള്ളപ്പാച്ചിൽ പോലെ നവീകരണം മാരാമണ്ണിനെ പിടിച്ചുകുലുക്കിയപ്പോൾ സത്യവിശ്വാസത്തിന്റെ കോട്ടകാക്കുവാൻ സർവ്വശക്തൻ യഥാസമയത്ത് തക്ക വ്യക്തികളെ ബലപ്പെടുത്തിയ ചരിത്രം കൂടിയാണ് മാരാമൺ മർത്തമറിയം സുറിയാനിപ്പള്ളിയുടേത്. പാലക്കുന്നത്ത്, അമയിൽ, റാഹൂർ, കുലത്താക്കൽ, ആലുനിൽക്കുന്നതിൽ എന്നീ കുടുംബങ്ങളായിരുന്നു ആ കാലത്തെ മാരാമണ്ണിലെ പൗരോഹിത്യ കുടുംബങ്ങൾ. നവീകരണത്തിന്റെ ഉജ്ജ്വല സ്രോതസ്സായി പാലക്കുന്നത്ത് മാറിയപ്പോൾ ഓർത്തോദുക്സോ വിശ്വാസത്തിന്റെ സംരക്ഷണത്തിനായി പോരാടിയ ചരിത്രമാണ് അമയിൽ കുടുംബത്തിനുള്ളത്. നവീകരണത്തിനെതിരെ പോരാടിയ മാരാമണ്ണിലെ ന്യൂനപക്ഷത്തിന്റെ ഇടയിൽ തലയെടുപ്പോടെ നേതൃത്വം നൽകിയ അമയിൽ കുടുംബത്തിലെ പൂർവ്വപിതാമഹൻ വറീത് വറീതിന്റെ സേവനങ്ങളെ ചരിത്രത്തിനും സഭയ്ക്കും വിസ്മരിക്കുവാൻ കഴിയുന്നതല്ല. തന്മൂലമാണ് മലങ്കരയുടെ ദ്വിതീയ വിശുദ്ധൻ വട്ടശ്ശേരിൽ തിരുമേനി ഓർത്തഡോക്സ് വിശ്വാസത്തിന്റെ കാവൽഭടൻ എന്ന് അമയിൽ വറീത് വറീതിനെ വിശേഷിപ്പിച്ചത്.

വട്ടശ്ശേരിൽ തിരുമേനിയുടെ 1103 ധനു മൂന്നിലെ (1927) 186-ാം നമ്പർ കല്പന റീത്തുപ്രസ്ഥാനത്തിന്റെ കടന്നാക്രമണത്തിൽ സ്ഥാപക വികാരിയെത്തന്നെ നഷ്ടപ്പെട്ട മാരാമണ്ണിലെ സഭാവിശ്വാസികളെ ബലപ്പെടുത്തുന്നതാണ്. ഈ കല്പനയിൽ മാരാമണ്ണിലെ ഓർത്തഡോക്സ് വിശ്വാസികളുടെ നേതൃസ്ഥാനത്തേക്ക് മുതൽപ്പിടിക്കാരനായി (ട്രസ്റ്റി) അമയിൽ വറീത് വറീതിനെയാണ് നിയമിച്ചിട്ടുള്ളത്. ഇത് സത്യവിശ്വാസത്തിന്റെ സംരക്ഷണത്തിനു വേണ്ടി അമയിൽ കുടുംബം തുടക്കം മുതലേ നൽകിയ നേതൃത്വത്തിന് തെളിവാണ്. അന്നത്തെ മലങ്കര മെത്രാപ്പോലീത്താ വട്ടശ്ശേ

രിൽ തിരുമേനിക്ക് പൂർണ്ണവിധേയത്വം പ്രഖ്യാപിച്ചുകൊണ്ട് എഴുതി ഉണ്ടാക്കിയ 1698-ാം നമ്പർ ഉടമ്പടി മാരാമണ്ണിലെ ഓർത്തഡോക്സ് വിശ്വാസികളുടെ മാഗ്നാകാർട്ടയാണ്. ഈ ഉടമ്പടിയിൽ രണ്ടാം പേരു കാരനായി എഴുതി ഒപ്പിട്ടിരിക്കുന്നത് അമയിൽ വറീത് വറീതാണ്.

ഇദ്ദേഹത്തിന്റെ പുത്രൻ അമയിൽ വറീത് വർഗീസാണ് അമയിൽ കുടുംബത്തിലെ ആദ്യത്തെ പുരോഹിതൻ. വൈദികനാകുന്നതിനു മുമ്പ് സ്വപിതാവിന്റെ വിശ്വാസപ്പോരാട്ടങ്ങൾക്ക് ശക്തമായ പിന്തുണയാണ് അമയിൽ വറീത് വർഗീസ് നൽകി വന്നത്. അതിനു ചില ഉദാഹരണങ്ങൾ താഴെ കൊടുക്കുന്നു.

1. മാരാമണ്ണിന്റെ ചരിത്രത്തിൽ മാഗ്നാകാർട്ടാ എന്നറിയപ്പെടുന്ന 1698-ാം നമ്പർ കല്പനയുടെ കൈപ്പടസാക്ഷി അമയിലെ വല്യച്ചനായിരുന്നു.

2. തെക്കേതിൽ ഔസേപ്പ് വർഗ്ഗീസിന്റെ വക 24 സെന്റ് സ്ഥലവും അതിനുള്ളിലെ കെട്ടിടവും വിലയ്ക്കു വാങ്ങി നവീകരണത്തിനെതിരെ മാരാമണ്ണിലെ സത്യവിശ്വാസികൾ പോരാടിയപ്പോൾ പ്രസ്തുത ഇടവകയുടെ സെക്രട്ടറിയായി സേവനം അനുഷ്ഠിച്ച് നേതൃത്വം നൽകിയത് അമയിലെ വല്യച്ചനായിരുന്നു.

3. വൈരാവി സെമിത്തേരിയിൽ പൂവത്തൂർ പൊടിമല വീട്ടിൽ വല്യമ്മയുടെ സംസ്കാരത്തിന് നേതൃത്വം നൽകി മാരാമണ്ണിലെ ഓർത്തഡോക്സ് വിശ്വാസികളുടെ അവകാശം നേടുവാൻ മുൻനിരയിൽ നിന്നിരുന്ന ആളായിരുന്നു അമയിൽ വല്യച്ചൻ. പ്രമാദമായ കേസിലെ 12-ാം പ്രതിയായി വല്യച്ചൻ ചേർക്കപ്പെട്ടത് മേൽസൂചിപ്പിച്ച സംഗതികൾ വ്യക്തമാക്കുന്നു.

4. പുത്തൻകാവിൽ കൊച്ചുതിരുമേനി, തോമാ മാർ ദീവന്നാസ്യോസ് എന്നീ പിതാക്കന്മാർ ശെമ്മാശന്മാരായിരുന്നപ്പോൾ നേതൃത്വം നൽകി 1928 മുതൽ മാരാമണ്ണിൽ നടത്തപ്പെട്ടുപ്പോന്ന സണ്ടേസ്കൂളിന്റെ നേതൃത്വം വഹിച്ചതും വല്യച്ചനായിരുന്നു. സ്ഥലപരിമിതിമൂലം അന്ന് അദ്ദേഹം താമസിച്ചിരുന്ന തെലിഞ്ഞുവേലിൽ ഭവനത്തിൽ (ഇപ്പോഴത്തെ സജി അമയിൽ അച്ചന്റെ ഭവനം) ആണ് ആദ്യകാല സണ്ടേസ്കൂളുകൾ നടത്തിവന്നത്. ഈ ഭവനത്തിന്റെ മുറ്റത്ത് പന്തലിട്ടാണ് അന്ന് സണ്ടേസ്കൂൾ വാർഷികങ്ങൾ നടത്തപ്പെട്ടത്.

പാത്രിയർക്കീസ് വിഭാഗത്തിൽ നിന്നാണ് അമയിലെ വല്യച്ചൻ പൗരോഹിത്യം സ്വീകരിച്ചത്. അന്ന് മലങ്കരസഭയിൽ നിലനിന്നിരുന്ന ചില പ്രത്യേക സാഹചര്യങ്ങളാണ് ഈ മാറ്റത്തിന് കാരണം. മലങ്കരസഭയിൽ മിഷൻ ദൗത്യവുമായി വന്നിരുന്ന ധാരാളം വിദേശ മിഷനറിമാർ അക്കാലത്തുണ്ടായിരുന്നു. മാവേലിക്കര പടിയോലയിലൂടെ മലങ്കരസഭയും സി.എം.എസ്. മിഷനറിമാരും തമ്മിലുള്ള ബന്ധം തകർന്നുവെങ്കിലും മലങ്കരസഭയെപ്പറ്റി നിർവ്യാജമായ മിഷൻ സങ്കൽപ്പങ്ങൾ ഉണ്ടായിരുന്ന ചില മിഷണറിമാർ ഉണ്ടായിട്ടുണ്ട്. റവ. ജെ. വൈ. ബാറ്റ്‌ലി എന്ന ആംഗ്ലിക്കൻ ഹൈചർച്ച് മിഷനറി ഈ ഗണത്തിൽപ്പെട്ട ആളാണ്. അദ്ദേഹത്തിന് രണ്ട് ലക്ഷ്യങ്ങളാണ് ഉണ്ടായിരുന്നത്. 1. മലങ്കരസഭയിലെ മിഷൻ ശക്തീകരണം. 2. മലങ്കരസഭയിൽ നിന്ന് പട്ടമേൽക്കുക. ബാറ്റ്‌ലിയുടെ മിഷൻ ദർശനങ്ങളിൽ ആകൃഷ്ടനായ അമയിലെ വല്യച്ചൻ അദ്ദേഹവുമായി ചേർന്ന് പ്രവർത്തിച്ച് പുറജാതി മിഷന് ശക്തമായ നേതൃത്വം നൽകി (പരുമല തിരുമേനിയും, പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിയും, ഇപ്പോൾ സ്ലീബാദാസ സമൂഹത്തിലൂടെ സഭയും ലക്ഷ്യമിട്ട അതേ ആശയം.) ധാരാളം പുറജാതികളാണ് സത്യവിശ്വാസം സ്വീകരിച്ച് സഭയോടു ചേർന്നത്. അത് ആ പ്രവർത്തനത്തിന്റെ ശക്തിയാണ് വെളിവാക്കുന്നത്. ഓർത്തഡോക്സ് സഭയിലെ വൈദികൻ ആകാൻ ബാറ്റ്‌ലി ആഗ്രഹിച്ചുവെങ്കിലും ആ ആഗ്രഹം നിവർത്തിച്ചുകൊടുക്കുവാൻ പ. ബസ്സേലിയോസ് ഗീവർഗീസ് ദ്വിതീയൻ ബാവാ തയ്യാറായില്ല. പകരം അദ്ദേഹത്തിന്റെ മിഷൻ ഡയറക്ടറായിരുന്ന അമയിൽ വറീത് വർഗീസിന് പട്ടം നൽകുവാൻ പ. പിതാവ് തയ്യാറായി. എന്നാൽ ആ കാലത്ത് മാരാമണ്ണ് ഇടവകയിൽ നിലനിന്നിരുന്ന ചില സൗന്ദര്യപ്പിണക്കങ്ങൾ കാരണം അത് നടന്നില്ല. ഈ പശ്ചാത്തലത്തിലാണ് അമയിൽ വറീത് വർഗീസ് പാത്രിയർക്കീസ് വിഭാഗത്തിൽ നിന്നു പട്ടം ഏൽക്കാൻ ഇടയായത്. എന്നാൽ 1955-ൽ മാരാമണ്ണ് ഇടവക തന്നെ അമയിലെ വല്യച്ചനെ ഓർത്തഡോക്സ് വിഭാഗത്തിലേക്ക് കൊണ്ടുവരുവാൻ മുൻകൈ എടുക്കുകയും അതിന് അച്ചൻ പൂർണ്ണ മനസ്സോടെ വിധേയനാകുകയും ചെയ്തു. 1955 വരെയുള്ള 19 വർഷക്കാലം മാരാമണ്ണ് ചാലായിക്കര കേന്ദ്രമാക്കി തന്റെ മിഷൻ പ്രവർത്തനങ്ങളും സഭാ പ്രവർത്തനങ്ങളും തുടർന്നു.

ഈ കാലത്താണ് അമയിലെ രണ്ടാമത്തെ പുരോഹിതൻ അമയിൽ എ. വി. വർഗീസ് കോർഎപ്പിസ്ക്കോപ്പായുടെ ഉദയം. അമയിലെ വല്യച്ചന്റെ സീമന്തപുത്രനായ അദ്ദേഹം മഞ്ഞനിക്കര ദയറായിലാണ് തന്റെ പൗരോഹിത്യ പരിശീലനം നിർവ്വഹിച്ചത്. സുറിയാനി ഭാഷയിൽ ആഴത്തിലുള്ള പരിജ്ഞാനം നേടിയെടുത്തു. മലയാള ഭാഷപോലെ എളുപ്പത്തിൽ സുറിയാനി ഭാഷ കൈകാര്യം ചെയ്യാനുള്ള അദ്ദേഹത്തിന്റെ കഴിവ് പിൽകാലത്ത് പ. ബസ്സേലിയോസ് മാത്യൂസ് പ്രഥമൻ, പ. ബസ്സേലിയോസ് മാത്യൂസ് ദ്വിതീയൻ, പ. ബസ്സേലിയോസ് ദിദിമോസ് പ്രഥമൻ എന്നീ സഭാമേലദ്ധ്യക്ഷന്മാരുടെ മുക്തകണ്ഠ പ്രശംസയ്ക്ക് പാത്രീഭൂതമായിട്ടുള്ളതാണ്. സൗമ്യനും മിതഭാഷിയും തേജസ്വിയും ആയി അറിയപ്പെട്ട അമയിലെ കൊച്ചച്ചൻ എല്ലാവരുടെയും സ്നേഹബഹുമാനാദരവുകൾക്ക് പാത്രീഭൂതനായി. പ. ബസ്സേലിയോസ് മാത്യൂസ് പ്രഥമൻ ബാവായുടെ പ്രത്യേക താൽപര്യത്തിൽ സഭയുടെ ആദ്യകാല ബാഹ്യകേരള പ്രവർത്തനങ്ങളിൽ നിർണ്ണായക സംഭാവനകൾ നൽകി. തർക്കം അതിരൂക്ഷമായിരിക്കുന്ന കാലഘട്ടത്തിലും തന്റെ മാതൃഇടവകയായ മാരാമൺ മർത്തമറിയം പള്ളിയുടെ വികാരിയായി സേവനം അനുഷ്ഠിച്ച് എല്ലാവരുടെയും പ്രശംസയ്ക്ക് പാത്രീഭൂതനായി. അദ്ദേഹത്തിന്റെ നിശ്ശബ്ദവും ക്രിയാത്മകവുമായ സഭാശുശ്രൂഷയ്ക്ക് അംഗീകാരമായി റിട്ടയർമെന്റിന് ശേഷവും മാരാമണ്ണ് മർത്തമറിയം പള്ളിയിൽ വച്ച് പ. ബസ്സേലിയോസ് മാത്യൂസ് ദ്വിതീയൻ ബാവാ കോർഎപ്പിസ്ക്കോപ്പാ സ്ഥാനത്തേക്ക് ഉയർത്തി ആദരിച്ചു.

അമയിലെ വല്യച്ചന്റെ ദ്വിതീയപുത്രൻ പാപ്പച്ചൻ എന്ന ഓമനപ്പേരിൽ അറിയപ്പെടുന്ന എ. വി. തോമസാണ് സംഭവബഹുലമായ മാരാമണ്ണിലെ വിശ്വാസികളുടെ സത്യവിശ്വാസ സംരക്ഷണത്തിനുള്ള പോരാട്ടവും ത്യാഗവും പുസ്തകരൂപത്തിൽ അച്ചടിച്ച് തലമുറയ്ക്ക് കൈമാറുവാൻ പ്രയത്നിച്ചത്. 1958-ലെ സഭായോജിപ്പിനു ശേഷം മാരാമണ്ണിൽ സഭയിലെ പിതാക്കന്മാർക്കു നൽകിയ അത്യുജ്ജ്വല സ്വീകരണത്തിനു നേതൃത്വം നൽകിയത് എ. വി. തോമസാണ്. അന്നേദിവസം നടന്ന സ്വീകരണഘോഷയാത്ര ആരംഭിച്ചതും അദ്ദേഹത്തിന്റെ ഭവനത്തിൽ നിന്നായിരുന്നു. മാരാമൺ പള്ളി സെമിത്തേരിയുടെ അവകാശത്തെപ്പറ്റി നടന്ന സുദീർഘമായ വ്യവ

ഹാരത്തിന് ഇടവകയ്ക്ക് അനുകൂലമായ വിധി സമ്പാദിച്ചതിനു പിന്നിലും അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളായിരുന്നു. മാരാമൺ മർത്തമറിയം പള്ളിയിൽ ട്രസ്റ്റിയായി അദ്ദേഹം സേവനം അനു ഷ്ഠിക്കുകയും ഇടവകയുടെ പുരോഗതിക്കുവേണ്ടി വിലയേറിയ സംഭാവനകൾ നൽകുകയും ചെയ്തിട്ടുണ്ട്.

അമയിലെ വല്യച്ചന്റെ സഹോദരന്റെ കൊച്ചുമകൻ അമയിൽ കുടുംബത്തിലെ മൂന്നാം തലമുറയെ പ്രതിനിധാനം ചെയ്യുന്നു. സജി അമയിൽ എന്ന പേരിൽ അറിയപ്പെടുന്ന ഫാ. തോമസ് വറുഗീസ് അമയിൽ ആണ് അദ്ദേഹം. കോട്ടയം ഓർത്തഡോക്സ് വൈദികസെമിനാരിയിൽ വൈദിക പഠനവും ഒപ്പം ബി.ഡി. ബിരു ദവും കരസ്ഥമാക്കിയതിന് ശേഷം സെറാമ്പൂർ സർവ്വകലാശാല യിൽ നിന്നു വേദശാസ്ത്രത്തിൽ ഉപരിപഠനം നടത്തി. ഇപ്പോൾ അദ്ദേഹം മലങ്കര ഓർത്തഡോക്സ് സഭയുടെ സിരാകേന്ദ്രമായ കോട്ടയം ഓർത്തഡോക്സ് വൈദികസെമിനാരിയിൽ അദ്ധ്യാപക നായി പ്രവർത്തിച്ചു വരുന്നു. അതോടൊപ്പം യൗവ്വന പ്രായത്തിൽ തന്നെ മലങ്കരസഭയിലെ മേൽപ്പട്ടക്കാരടക്കം അംഗങ്ങളായുള്ള അഖില മലങ്കര വൈദികസംഘത്തിന്റെ ജനറൽ സെക്രട്ടറിയായി പ. ബാവാതിരുമേനി അദ്ദേഹത്തെ നിയമിച്ചു. പ. സഭയുടെ പര മോന്നത ഭരണസമിതിയായ മാനേജിംഗ് കമ്മിറ്റിയിൽ ഒരു നോമി നേറ്റഡ് അംഗമായി അദ്ദേഹത്തെ ഉയർത്തി. ഇതെല്ലാം വളരെ ചെറു പ്രായത്തിൽ തന്നെ സഭ അദ്ദേഹത്തിന്റെ പ്രവർത്തനങ്ങളെ ശ്രദ്ധി ക്കുകയും അംഗീകരിക്കുകയും ചെയ്തു എന്നതിന്റെ തെളിവാണ്. മലങ്കരസഭയിലെ പ്രമുഖനായ കൺവൻഷൻ പ്രസംഗകൻ എന്ന നിലയിൽ ശ്രദ്ധേയനാണ് അച്ചൻ. ദൃശ്യമാധ്യമങ്ങളിലൂടെയുള്ള സുവിശേഷ പ്രവർത്തനങ്ങളിൽ തൽപ്പരനായ അദ്ദേഹം കെ.സി.സി. പോലെയുള്ള എക്യുമെനിക്കൽ പ്രസ്ഥാനങ്ങളിലും സജീവ നേതൃത്വം നൽകുന്നു. ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ മുഖപത്രമായ ബഥേൽ പത്രികയുടെ ചീഫ് എഡിറ്ററായി സുദീർഘകാലം പ്രവർ ത്തിച്ച് ഒരു നല്ല എഴുത്തുകാരൻ എന്ന സമ്മതിയും ആർജ്ജിച്ചിട്ടു ണ്ട്. വടക്കൻ ഭദ്രാസനങ്ങൾ ഉൾപ്പെടെ സഭയുടെ പ്രതിസന്ധികളി ലെല്ലാം സജീവ സാന്നിദ്ധ്യമായി ഓടിയെത്തുന്ന അച്ചൻ ചെങ്ങ ന്നൂർ ഭദ്രാസനത്തിലെ മാന്തളിർ സെന്റ് തോമസ് ദേവാലയം സഭ യ്ക്കായി നേടിയെടുക്കുന്നതിൽ പ. ബാവാതിരുമേനിയുടെ നിർദ്ദേ

ശപ്രകാരം നേതൃനിരയിൽ നിന്ന് പ്രവർത്തിച്ചു. സഭയുടെ ആനുകാലിക രാഷ്ട്രീയ നയരൂപവൽക്കരണ സമിതികളിൽ അച്ചന്റെ പ്രവർത്തനവും നേതൃത്വവും ഏവരാലും അംഗീകരിക്കപ്പെട്ടിട്ടുള്ളതാണ്. ചെങ്ങന്നൂർ ഭദ്രാസന മെത്രാപ്പോലീത്താ തോമസ് മാർ അത്താനാസ്യോസ് തിരുമേനിയുടെ ജീവചരിത്രം രചിച്ചതും ഈ വൈദിക ശ്രേഷ്ഠനാണ്. മാരാമണ്ണിന്റെ പ്രശസ്തി മലങ്കരസഭയിൽ എങ്ങും എത്തിക്കുവാൻ ഇദ്ദേഹത്തിന്റെ വിവിധ തുറകളിലുള്ള പ്രവർത്തനം മൂലം സാധിക്കുന്നു. ഇടവകയുടെ ചിരകാല അഭിലാഷമായ ശ്രേഷ്ഠനാമ പ്രഖ്യാപനത്തിനായി വികാരിയോടൊപ്പം സജീവമായ ഇടപെടലുകൾ നടത്തുകയും അത് നേടിയെടുക്കുകയും ചെയ്തതിൽ അച്ചന്റെ സംഭാവനകൾ ഏറെയുണ്ട്.

പൗരോഹിത്യം ഒരു ദാനവും നൽവരവുമാണ്. അത് കഴിഞ്ഞ മൂന്നു തലമുറകളിൽ നിലനിർത്താൻ കഴിഞ്ഞത് ദൈവത്തിന്റെ വലിയ കൃപയും കരുണയുമാണ്. നിലയ്ക്കാത്ത ആ കൃപയുടെ മദ്ധ്യസ്ഥരായി ഇനിയും അനേകം വ്യക്തികളെ ഈ കുടുംബത്തിൽ നിന്ന് വിളിച്ച് വേർതിരിച്ച് അഭിഷേകം ചെയ്യട്ടെ എന്ന് പ്രാർത്ഥിക്കുന്നു.



# 23

# മാരാമൺ ഓർത്തഡോക്സ് ഇടവകയും കുലത്താക്കൽ അച്ചന്മാരും

## സണ്ണി കുലത്താക്കൽ

മലങ്കരസഭയുടെ മാരാമണ്ണിലെ ആദ്യകാല ഇടവക രണ്ടു നൂറ്റാണ്ട് മുമ്പുണ്ടായ നവീകരണപ്രസ്ഥാനത്തിന്റെ ആഘാതമേറ്റു മാർത്തോമ്മാ സഭയുടെ കൈവശത്തിലായി. തുടർന്ന് ഇടവക പുനഃസ്ഥാപിച്ചു സത്യവിശ്വാസം നിലനിർത്താൻ കഠിനാദ്ധ്വാനം ചെയ്ത ഏതാനും വൈദികരുടെയും അവരുടെ പിമ്പിൽ പാറപോലെ ഉറച്ചുനിന്നവരുടെയും സുദീർഘവും ത്യാഗനിർഭരവുമായ പോരാട്ടങ്ങളുടെയും കഠിനാദ്ധ്വാനത്തിന്റേയും ഫലമാണ് ഇന്നു വിവിധ തലങ്ങളിൽ പുരോഗതി പ്രാപിച്ചു നിൽക്കുന്ന മാരാമൺ മാർത്തമറിയം സുറിയാനി പള്ളി എന്നു സാഭിമാനം പറയുന്നതിൽ സംതൃപ്തിയുണ്ട്. പിതാക്കന്മാർ ഒരിക്കലായി ഭരമേല്പിച്ച സത്യവിശ്വാസത്തിന്റെ സുഗന്ധവാഹിയായ എണ്ണ പകർന്ന് ജ്വലിപ്പിച്ച ആ വിശ്വാസത്തിന്റെ പ്രഭ അന്യൂനം നിലനിർത്താൻ ദൈവം നിയോഗിച്ച ഏതാനും പ്രമുഖ വൈദികർ പള്ളിച്ചരിത്രത്തിന്റെ താളുകളിൽ ഇന്നും തിളങ്ങിക്കിടക്കുന്നു.

എന്റെ പിതാമഹനായ തോമസ് കോർഎപ്പിസ്കോപ്പായുടെയും എന്റെ പിതാവായ കെ. ടി. ജോർജ് കോർഎപ്പിസ്കോപ്പായുടെയും സേവനങ്ങളെയാണ് ഞാൻ ഇവിടെ പ്രധാനമായും പ്രതിപാദിക്കുന്നത്. അതേസമയം മറ്റു വൈദികർ അതതുകാലങ്ങളിൽ ചെയ്ത സേവന പ്രവർത്തനങ്ങൾ വളരെ വിലമതിക്കത്തക്കതാണെന്നും എടുത്തുപറയാൻ ആഗ്രഹിക്കുന്നു.

മാർത്തോമ്മാ സഭയുടെ ചില വിശ്വാസപ്പിശകുകളിലും (മരിച്ചവർക്കു വേണ്ടിയുള്ള പ്രാർത്ഥന, കന്യകമറിയാമിനോടുള്ള അപേക്ഷ മുതലായവ) തെറ്റായ ചില നടപടികളിലും മനംനൊന്താണ് തോമസ് കോർഎപ്പിസ്കോപ്പാ പഴയസെമിനാരിയിൽ എത്തി ഗീവർഗ്ഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായെ 1929 സെപ്റ്റംബർ 17-ന് കണ്ട് ഓർത്തഡോക്സ് സഭയിലേക്ക് പുനരൈക്യ

പ്പെട്ടത്. പ. ബാവാ അദ്ദേഹത്തെ കോർഎപ്പിസ്കോപ്പാ സ്ഥാനം നൽകി സ്വീകരിച്ചു. 22 കുടുംബക്കാരും അച്ചനോടൊപ്പം മാർ ത്തോമ്മാ സഭയിൽ നിന്ന് മാറി ഓർത്തഡോക്സ് സഭയിൽ ചേർന്നു. ഇത് ക്ഷീണാവസ്ഥയിലായിരുന്ന മാരാമൺ മർത്തമറിയം ഓർത്ത ഡോക്സ് ഇടവകയ്ക്ക് ഉണർവ്വും ഉത്തേജനവും പ്രദാനം ചെയ്തു.

ഇതേസമയം പഴയ ചാപ്പലിൽ കൂടി നടന്നവർക്കു പുതുതായി ചേർന്നവരുമായി പെട്ടെന്ന് യോജിക്കുവാൻ കഴിഞ്ഞില്ല. തന്നിമിത്തം ആദ്യം രണ്ടായി തുടരാൻ തീരുമാനിച്ചു. ഈ പശ്ചാത്തലത്തിലാണ് കുലത്താക്കൽ അച്ചന്റെ 10 സെന്റ് സ്ഥലത്ത് ചാപ്പൽ വെയ്ക്കാൻ ഇടയായത്. രണ്ടു കൂട്ടരേയും യോജിപ്പിക്കാൻ കെ. റ്റി. ഗീവർഗീസ് റമ്പാച്ചന് (പുത്തൻകാവിൽ കൊച്ചുതിരുമേനി) സാധിച്ചു. ഇരു കൂട്ടരും യോജിച്ച് ചാപ്പൽ പണിതു. പ. കാതോലിക്കാ സിംഹാസ നത്തിലേക്ക് കുലത്താക്കൽ തോമസ് കോർഎപ്പിസ്കോപ്പാ തന്റെ 10 സെന്റ് സ്ഥലം തീറെഴുതി. മലങ്കര മെത്രാപ്പോലീത്താ വട്ടശ്ശേ രിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് 1930-ൽ 492-ാം നമ്പർ കല്പനപ്രകാരം മാക്കാംകുന്ന് പള്ളിയിൽ നിന്ന് കുലത്താക്കൽ വല്ല്യച്ചനെ, മാരാമൺ മർത്തമറിയം പള്ളി വികാരിയായി നിയമിച്ചു.

റവ. ഡോ. ഫിലിപ്പ് പള്ളിച്ചിറ എഴുതുന്നു: "വന്ദ്യ കുലത്താ ക്കൽ തോമസ് കോർഎപ്പിസ്കോപ്പാ ഇടവകയിലെ എല്ലാ വീടു കളും സന്ദർശിച്ചു ആത്മീയവെളിച്ചം ജനങ്ങൾക്കു പ്രദാനം ചെയ്തി രുന്നു. ഓർത്തഡോക്സ് സഭയുടെ വിശ്വാസാചാരങ്ങൾ പഠിപ്പി ക്കാൻ പ്രാപ്തിയുള്ളവരെ ഇടവകയിൽ വരുത്തി യഥാസമയം വേണ്ട ഉത്തേജനം ജനങ്ങൾക്കു നൽകിയിരുന്നു. ഓർത്തഡോക്സ് സഭയുടെ ആരാധനാഗീതങ്ങൾ പഠിപ്പിക്കുവാൻ പരിചയസമ്പന്ന രായവർ അവിടെ വന്ന് സണ്ടേസ്കൂൾ കുട്ടികളെ ഗീതങ്ങൾ അഭ്യ സിപ്പിക്കുന്നതിനായി വേണ്ട എല്ലാവിധ സൗകര്യങ്ങളും അദ്ദേഹം ക്രമപ്പെടുത്തി."

"തോമസ് കോർഎപ്പിസ്കോപ്പാ ശിശുക്കളോടും ബാലികാബാല ന്മാരോടും വളരെ കരുണയോടുകൂടി പ്രവർത്തിച്ചു. അവരുടെ ഒരു കൂട്ടുകാരനെപ്പോലെ ഇടപെടുമായിരുന്നു. റോഡിൽകൂടി നടന്നു വരുന്ന കോർഎപ്പിസ്കോപ്പാ അച്ചനെ കുട്ടികൾ ആദരപൂർവ്വം സ്വീക രിച്ചിരുന്നു."

മാരാമൺ ഓർത്തഡോക്സ് പള്ളിയോടു ചേർന്നുകിടക്കുന്ന ശവക്കോട്ടയുടെ സ്ഥലം ലഭ്യമായതിന്റെ പശ്ചാത്തലം പഠിക്കുമ്പോൾ കുലത്താക്കൽ അച്ചന്റെ സംഭാവന കൂടുതൽ വ്യക്തമാകും. പൂവത്തൂർ തറവാട്ടിലെ ഒരു വല്ല്യമ്മയുടെ മൃതദേഹം ഓർത്തഡോക്സ് വിശ്വാസപ്രകാരം അടക്കാനുള്ള ശ്രമകരമായ യജ്ഞമാണ് വിജയിച്ചത്. ശവക്കോട്ട, വൈരാവി പുരയിടത്തിൽ റാഹൂർ കുടുംബക്കാരുടെ കൈവശമായിരുന്നു. അവർ റോമാസഭയിലേക്ക് മാറിയപ്പോൾ ആ സ്ഥലത്തെപ്പറ്റി ഒരു അവ്യക്തത നിലവിലിരുന്നു. കുലത്താക്കൽ തോമസ് കോർഎപ്പിസ്കോപ്പായുടെ നേതൃത്വത്തിൽ മൃതശരീരം ഗാനാലാപത്തോടുകൂടി സ്വശക്തി ആർജ്ജിച്ചും എതിർപ്പുകൾ അവഗണിച്ചും ദൈവാശ്രയത്തിൽ അഭയം പ്രാപിച്ചും ഓർത്തഡോക്സ് ആചാരപ്രകാരം ആ ശവക്കോട്ടയിൽ സംസ്കരിച്ചു. എന്നന്നേക്കുമായി നഷ്ടപ്പെട്ടതായി കരുതിയ ശവക്കോട്ട അതോടുകൂടി ഇടവകയ്ക്ക് ലഭ്യമായി.

ഇടവകക്കാരായ 10 പേരെയും കോർഎപ്പിസ്കോപ്പായേയും മകൻ കെ. റ്റി. ജോർജിനേയും (പിന്നീട് കോർഎപ്പിസ്കോപ്പാ) പ്രതികളാക്കി റാഹൂർ കുടുംബക്കാർ കേസ് കൊടുത്തെങ്കിലും കീഴ്ക്കോടതിയിലും ഹൈക്കോടതിയിലും ഇടവകയ്ക്ക് അനുകൂലമായ വിധി ലഭ്യമായി. അതോടുകൂടി അന്യാധീനപ്പെട്ട ശവക്കോട്ട നിയമാനുസൃതം പള്ളിക്കു ലഭിച്ചു. നേരത്തെ ശവസംസ്കാരവേളയിൽ റാഹൂർ കുടുംബക്കാർക്ക് കൂട്ടുനിന്നവരിൽ പലരും ഹൈക്കോടതി വിധിക്കുശേഷം മാരാമൺ ഇടവകയിൽ ചേർന്ന് ഓർത്തഡോക്സ് വിശ്വാസികളായി. തോമസ് കോർഎപ്പിസ്കോപ്പാ ഇടവകയിലെ രോഗികളെ പ്രത്യേകം പോയി സന്ദർശിച്ച് ആവശ്യമായ കാര്യങ്ങൾ നടത്തിക്കൊടുത്തും പ്രത്യേക പ്രാർത്ഥന നടത്തിയും ഇടവകജനങ്ങളെ ആശ്വസിപ്പിച്ചിരുന്നു. വീടുകളിൽ പ്രാർത്ഥനയും വീടുകൂദാശകളും നടത്തി ജനങ്ങളെ ഒന്നാക്കി നിർത്തി. മാരാമൺ മർത്തമറിയം ഇടവകയുടെ പുരോഗതിയുടെ നാഴികക്കല്ലായിരുന്നു അത്.

1938 സെപ്റ്റംബർ 15-ന് ശെമ്മാശനായ അമയിൽ വറീത് വറുഗീസിന് 1940-ൽ മഞ്ഞനിക്കര ദയറാപ്പള്ളിയിൽ വച്ച് മാർ യൂലിയോസ് മെത്രാപ്പോലീത്താ കശ്ശീശാ സ്ഥാനം നൽകി. അദ്ദേഹത്തിന്റെ മൂത്ത മകൻ എ. വി. വറുഗീസിനെ ദയറായിൽ ചേർത്ത് സുറിയാനി പഠി

പ്പിച്ചു. നാലു വർഷം കഴിഞ്ഞ് 1944 സെപ്റ്റംബർ 19-ന് കശ്ശീശാസ്ഥാനം നൽകി. സഭാസമാധാനത്തിനുശേഷം 1958 മുതൽ തുമ്പമൺ ഭദ്രാസനങ്ങളിലെ പല പള്ളികളിലും സേവനമനുഷ്ഠിച്ചിട്ടുണ്ട്. അമയിൽ എ. വി. വറുഗീസ് അച്ചൻ ബാംഗ്ലൂരിൽ ഇപ്പോഴത്തെ കത്തീഡ്രലിൽ വികാരിയായിരുന്നപ്പോൾ 1967-ൽ പാത്രിയർക്കീസ് ബാവായുടെ അന്നത്തെ പ്രതിനിധി ആബൂദി റമ്പാൻ, അമയിൽ അച്ചൻ എന്നിവരോടൊപ്പം ഗോവാ സന്ദർശിച്ച അവിസ്മരണീയ സംഭവം ഈ ലേഖകൻ വ്യക്തമായി ഓർക്കുന്നു.

മാരാമൺ മർത്തമറിയം ഇടവകപ്പള്ളി മുഖവാരം ഒഴിച്ച് പുതുതായി പണിയിച്ചത് വികാരി തോമസ് കോർഎപ്പിസ്കോപ്പായും കൈക്കാരൻ വടക്കേതിൽ വി. വി. ചാക്കോയും സെക്രട്ടറി പുതിവയിൽ പി. സി. ജോണും നേതൃത്വം നൽകിയ കമ്മിറ്റിയായിരുന്നു.

1983 സെപ്റ്റംബർ 10-ന് പത്തനംതിട്ട ബേസിൽ അരമനയിൽ നിന്ന് ദാനിയേൽ മാർ പീലക്സിനോസ് മെത്രാച്ചൻ മാരാമൺ ഇടവകയ്ക്ക് അയച്ച കല്പനയുടെ ഒരു ഭാഗത്ത് ഇപ്രകാരം പറയുന്നു: “ഇടവകയ്ക്ക് നവജീവൻ നൽകിയ കുലത്താക്കൽ തോമസ് കോർ എപ്പിസ്കോപ്പായെ നിങ്ങൾ ബഹുമാനിക്കേണ്ടതും സ്മരിക്കേണ്ടതുമാകുന്നു. എല്ലാത്തിലും നിങ്ങൾ സ്നേഹത്തോടും സത്യവിശ്വാസത്തോടും നിലകൊണ്ട് ജീവിക്കുവാൻ ദൈവം തമ്പുരാൻ നിങ്ങളെ അനുഗ്രഹിക്കട്ടെ.”

നവീകരണപ്രസ്ഥാനത്തിന്റെ കാറ്റിൽ ഉലയാതെ, ഒരു കൂട്ടം സത്യാരാധകർ 1908-ലെ കേസിൽ പ്രതിഷേധിച്ചു. ബഹുഭൂരിപക്ഷം ആളുകളുണ്ടെന്ന ഒറ്റ കാരണത്താൽ സ്വന്തം പള്ളി മാർത്തോമ്മാ പള്ളിയായി രൂപാന്തരപ്പെട്ടതിൽ മനസ്സുനൊന്ത് അവർ മറ്റ് പോംവഴി കണ്ടുപിടിച്ചു. വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് മലങ്കര മെത്രാപ്പോലീത്തായുടെ അനുഗ്രഹാശ്ശിസ്സുകളോടെ 1909 ഒക്ടോബർ 7-ന് 13026/എൽ.ആർ. ആയി ഗവണ്മെന്റ് അനുമതിയോടെ വൈരാവി പുരയിടത്തിൽ റാഹൂർ അച്ചന്റെ സ്ഥലത്ത് താൽക്കാലിക ഷെഡ്ഡ് വച്ച് ആരാധന തുടങ്ങി. റാഹൂർ സ്കറിയാ അച്ചന്റെ മരണശേഷം മകൻ തോമസ് അച്ചൻ കുറേക്കാലം നേതൃത്വം നൽകിയെങ്കിലും അദ്ദേഹം റോമാസഭയിൽ ചേർന്നതോടെ ആ പള്ളിയും സ്വത്തുക്കളും നഷ്ടപ്പെട്ടു.

മാർത്തോമ്മാ പള്ളിയുടെ തെക്കുവശം 24 സെന്റ് പുരയിടം തെക്കേതിൽ ഔസേപ്പ് വറുഗീസിനോട് തീറുവാങ്ങി അതിലുണ്ടായിരുന്ന പുര ക്രമീകരിച്ച് പള്ളിയാക്കി മാറ്റി. നിരണം ഭദ്രാസന മെത്രാപ്പോലീത്താ ഗീവർഗീസ് മാർ ഗ്രീഗോറിയോസിന്റെ 1922-ലെ 186-ാം നമ്പർ കല്പനപ്രകാരം ഇടവക രൂപവൽക്കരിച്ചു. റോമാ സഭക്കാരുടെ പ്രചരണങ്ങളെയും മറ്റ് അനേക പ്രതികൂലസാഹചര്യങ്ങളെയും തരണം ചെയ്ത് ഓർത്തഡോക്സ് ഇടവക മാരാമണ്ണിൽ നിലനിന്നു. വട്ടിപ്പണക്കേസിലെ ഹൈക്കോടതി റിവ്യൂ വിധി 1928 ഓഗസ്റ്റ് 13-ന് ഉണ്ടായി. അതിന്റെ വെളിച്ചത്തിൽ 35 ഇടവകക്കാർ കൈമോശം വന്ന വൈരാവിൽ പുരയിടം തിരിച്ചെടുക്കുവാനുള്ള ശ്രമം പുനരാരംഭിച്ചു.

തെക്കേതിൽ പുരയിടത്തിൽ 1928-ൽ ആരംഭിച്ച ആരാധന രണ്ടു കൊല്ലത്തോളം തുടർച്ചയായി നടന്നു. അതിനുശേഷം കുലത്താക്കൽ തോമസ് കോർഎപ്പിസ്കോപ്പാ വികാരിയായി 1940 വരെ ആരാധന നടത്തി. കോട്ടയം ഇടവകയുടെ പാമ്പാടി കുറിയാക്കോസ് മാർ ഗ്രീഗോറിയോസ് പുതിയ പള്ളിക്ക് ശിലാസ്ഥാപനം നടത്തി. 1952-ൽ കണ്ടനാട് ഇടവകയുടെ ഔഗേൻ മാർ തീമോത്തിയോസ് (പിന്നീട് ഔഗേൻ ബാവാ) മാരാമൺ പള്ളി കൂദാശ ചെയ്തു.

തവണകളായി പല വൈദികരും പള്ളിയിൽ ആരാധന നടത്തിയിരുന്നു. തുടർന്ന് ആക്ടിങ്ങ് വികാരിയായി നിയമിതനായ കക്കുടിയിൽ ജോർജ്ജ് കുര്യൻ അച്ചന്റെ ശ്രമഫലമായി പള്ളിയുടെ മുഖവാരപ്പണി പൂർത്തിയാക്കി. പിന്നീട് വന്ന പുതുവയിൽ പി. കെ. സക്കറിയാ അച്ചന്റെ കാലത്താണ് വൈദികർക്ക് വിശ്രമിക്കാനുള്ള ഒരു മുറി പള്ളിയോട് ചേർന്ന് പണിതത്. എ. റ്റി. ഗബ്രിയേൽ അച്ചനായിരുന്നു അടുത്ത വികാരി. വടക്കേതിൽ പി. വി. ചാക്കോ ട്രസ്റ്റിയായും വല്ല്യേത്ത് വി. സി. വർഗീസ് സെക്രട്ടറിയുമായി മികച്ച സേവനം അനുഷ്ഠിച്ചു. ഗബ്രിയേൽ അച്ചനും, ട്രസ്റ്റിയും, സെക്രട്ടറിയും പ്രത്യേക താല്പര്യം കാണിച്ചാണ് 1955-ൽ അമയിൽ അച്ചന്മാരെ പാത്രിയർക്കീസ് കക്ഷിയിൽ നിന്ന് കാതോലിക്കാ ഭാഗത്തേക്കു മാറ്റി മാരാമൺ ഓർത്തഡോക്സ് ഇടവകാംഗങ്ങളാക്കിയത്.

1967 ജൂൺ 13-നു നിര്യാതനായ അമയിൽ വല്യച്ചന്റെ മൃതദേഹം

റാഹൂർ സ്കറിയാ കത്തനാരുടെ കല്ലറയ്ക്കു സമീപം ദാനിയേൽ മാർ പീലക്സിനോസിന്റെ പ്രധാന കാർമ്മികത്വത്തിൽ അടക്കം ചെയ്തു.

പള്ളിയുടെ പടിഞ്ഞാറുവശത്തുള്ള 28 1/2 സെന്റ് സ്ഥലം കൂടി 1962-ൽ 1143-ാം നമ്പർ തീറാധാരപ്രകാരം വാങ്ങി. തെങ്ങുംതറ യിൽ ഫാ. റ്റി. ജി. ജോണിന്റെ കാലത്ത് പള്ളിയുടെ ഹൈക്കല നീട്ടി. പഴയ മുഖവാരം നീക്കിയതുമൂലം 20 അടി കൂടി പള്ളിക്ക് നീളം ലഭിച്ചു. പടിഞ്ഞാറുവശത്തെ ഒറ്റ വാതിലും മാറ്റി. മൂന്ന് വാതിലും രണ്ട് ജനലും ഉൾപ്പെടെ പുതിയ നിർമ്മിതി മൂലം ഹൈക്കലായ്ക്ക് തന്നെ 60 അടിനീളം കിട്ടിയത് ആരാധനയ്ക്ക് ഏറ്റം സൗകര്യപ്രദമായി.

1969-ൽ പള്ളിയുടെ പാരീഷ്ഹാൾ പണി ആരംഭിച്ചു. പള്ളിച്ചിറ അച്ചൻ എഴുതുന്നു: "1972 ജൂലൈ 23-ന് 92-ാം വയസ്സിൽ കുലത്താ ക്കൽ തോമസ് കോർഎപ്പിസ്കോപ്പാ നിര്യാതനായി. പ. ഔഗേൻ കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മികത്വത്തിലും 9 മെത്രാ പ്പോലീത്താമാരുടേയും സഹകരണത്തിലും അമയിൽ വല്ല്യച്ചന്റെ കല്ലറയ്ക്ക് തെക്കുവശം വൻ ജനാവലിയുടെ സാന്നിദ്ധ്യത്തിൽ സംസ്കരിച്ചു.

സെമിത്തേരി മൂലം അയൽവാസികളുടെ കിണറുകളിലെ വെള്ളം മോശമാകുന്നു എന്ന വ്യാജേന കൊടുത്തിരുന്ന പരാതിയിൽ 1981 ഒക്ടോബർ 31-ന് പള്ളിക്ക് അനുകൂലമായി വിധിയുണ്ടായി.

1980 മാർച്ചിൽ വികാരിയായി നിയമിതനായ അമയിൽ എ. വി. വർഗീസ് അച്ചന്റെ ശ്രമഫലമായി 32000 രൂപാ ചെലവിൽ പള്ളി യുടെ ഇരുവശത്തും 14 അടി വീതിയിൽ വരാന്തകൾ പണിതു.

ഇടവകയ്ക്ക് മൂന്നു സ്ഥലങ്ങളിൽ മൂന്നു കുരിശുംതൊട്ടികൾ ഉണ്ട്. പള്ളി പരിസരത്ത് റോഡിനോട് ചേർന്നുള്ള കുരിശുംതൊട്ടി മാത്യു ഇഞ്ചക്കലോടി നിർമ്മിച്ചു. ചെട്ടിമുക്ക് കുരിശുംതൊട്ടിക്കുള്ള സ്ഥലം പരുവേലിൽ റ്റി. സി. വർഗീസ് നൽകി. തോട്ടപ്പുഴശ്ശേരി കുരിശും തൊട്ടി ചുണ്ടമണ്ണിൽ റ്റി. സി. ചാക്കോ ആണ് നിർമ്മിച്ചു സംഭാവന ചെയ്തത്.

ഈ പള്ളിയുടെ ജൂബിലി ആഘോഷത്തെപ്പറ്റി ഉണ്ടായ ഭിന്നാഭി

പ്രായങ്ങൾ ഇടവക മെത്രാപ്പോലീത്താ തോമസ് മാർ അത്താനാസ്യോസിന്റെ സമർത്ഥമായ ഇടപെടൽ മൂലവും ഡി.വൈ. എസ്.പി.യും സഭാ മാനേജിംഗ് കമ്മിറ്റി അംഗവുമായിരുന്ന റ്റി. ഒ. ജേക്കബിന്റെ ശ്രമം മൂലവും പരിഹരിച്ചു. 14-9-1986-ൽ പള്ളിയുടെ ജൂബിലി ആഘോഷം പ. മാത്യൂസ് ഒന്നാമൻ കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മികത്വത്തിലും തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്താ ദാനിയേൽ മാർ പീലക്സിനോസ്, ചെങ്ങന്നൂർ ഭദ്രസനാധിപൻ തോമസ് മാർ അത്താനാസ്യോസ് എന്നിവരുടേയും സഹകരണത്തിലും നടത്തപ്പെട്ടു. ജൂബിലി ആഘോഷത്തോടനുബന്ധിച്ചു നടന്ന മൂന്നിന്മേൽ കുർബാനയ്ക്ക് കുലത്താക്കൽ ജോർജ് കോർഎപ്പിസ്കോപ്പായും, അമയിൽ എ. വി. വർഗീസ് കശീശ്ശയും സഹകാർമ്മികത്വം വഹിച്ചു.

പള്ളിയുടെ ജൂബിലി കൊണ്ടാടിയശേഷം ഓർത്തഡോക്സ് സഭാ മാനേജിംഗ് കമ്മിറ്റി അംഗമായിരുന്ന കുലത്താക്കൽ ജോർജ് കോർഎപ്പിസ്കോപ്പായുടെ പൗരോഹിത്യ കനകജൂബിലിയും കൊണ്ടാടി. 1001 രൂപാ ഇടവക പാരിതോഷികവും നൽകി. 11 മണിക്ക് ആരംഭിച്ച പൊതുയോഗത്തിൽ പ. കാതോലിക്കാ ബാവായും ഇടവക മെത്രാപ്പോലീത്തായും രാഷ്ട്രീയ നേതാക്കളും സാമൂഹ്യപ്രവർത്തകരും ഈ ലേഖകനും പ്രസംഗിച്ചു. അന്ന് കെ. കെ. ജോസഫ് അച്ചൻ വികാരിയും മാത്യു വർഗീസ് അച്ചൻ സഹപട്ടക്കാരനുമായിരുന്നു.

1986 ഓഗസ്റ്റ് 5-ന് കോട്ടയം കാരിത്താസ് ആശുപത്രിയിൽ വച്ച് പ്രമേഹരോഗം മൂലം മരണം പ്രാപിച്ച കുലത്താക്കൽ ജോർജ് കോർഎപ്പിസ്കോപ്പായുടെ ശവസംസ്കാരത്തെപ്പറ്റി പള്ളിച്ചിറ അച്ചൻ: "തിരുവല്ല മിഷൻ ആശുപത്രി മോർച്ചറിയിൽ നിന്നും മൃതദേഹം വിലാപയാത്രയായി ദുഃഖാർത്തരായ മാരാമൺ ഇടവകക്കാർ വന്ദ്യ ജോർജ് കോർഎപ്പിസ്കോപ്പാ സേവനമനുഷ്ഠിച്ച തോട്ടപ്പുഴ, ഓതറ, കല്ലിശ്ശേരി, ചെങ്ങന്നൂർ ബഥേൽ, ആറാട്ടുപുഴ, നെല്ലിക്കൽ മുതലായ ഇടവകകളിൽ കൊണ്ടുപോയി ആദരാഞ്ജലികൾ സ്വീകരിച്ചു. തുടർന്ന് മാരാമൺ ചെട്ടിമുക്കിലെ പ്രത്യേക ആദരവ് സ്വീകരിച്ച ശേഷം ഇടവകപ്പള്ളിയിലേക്ക് എത്തിച്ചു. പ. കാതോലിക്കാ ബാവായുടെ പ്രധാന കാർമ്മികത്വത്തിലും നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറിലോസ്, മാർ തെയോഫിലോസ്, മാർ സേവേറി

യോസ്, മാർ തിമോത്തിയോസ്, മാർ സ്തേപ്പാനോസ്, മാർ തേവോദിയോസ്, മാർ യൗസേബിയോസ്, മാർ അത്താനാസിയോസ് എന്നീ ഒമ്പതു മെത്രാപ്പോലീത്തന്മാരുടെ സഹകാർമ്മികത്വത്തിലും ആയിരുന്നു മൃതശരീരം സംസ്കരിച്ചത്.

തുടർന്ന് പള്ളിവികാരിയായി കെ. സി. ഉമ്മൻ കോർഎപ്പിസ്കോപ്പായേയും സഹപട്ടക്കാരനായി റവ. ഫാ. ഡോ. ഫിലിപ്പ് പള്ളിച്ചിറ നിരണത്തെയും നിയമിച്ചു.

(ലേഖകൻ: കുലത്താക്കൽ സണ്ണി, കെ. ടി. ജോർജ് കോർഎപ്പിസ്കോപ്പായുടെ പുത്രനാണ്.)





ഭാഗം മൂന്ന്

# സെന്റ് ഗ്രീഗോറിയോസ് ഓർത്തഡോക്സ് ചാപ്പൽ കുറിയന്നൂർ

# കുറിയന്നൂർ ചാപ്പൽ

മാരാമൺ മർത്തമറിയം ഓർത്തഡോക്സ് പഴയ സുറിയാനിപ്പള്ളിക്കു കഴിഞ്ഞ മൂന്നു ദശകത്തിനിടയിൽ ഉണ്ടായ അഭിമാനകരമായ വികസനത്തിന്റെയും പ്രതീക്ഷാതീതമായ വളർച്ചയുടെയും പ്രതീകമായി പരിലസിക്കുന്ന കുറിയന്നൂർ സെന്റ് ഗ്രീഗോറിയോസ് ചാപ്പലിന്റെ സ്ഥാപനവും ചരിത്രവും ഇടവകയ്ക്ക് തികച്ചും ആത്മസന്തോഷവും സംതൃപ്തിയും നൽകുന്നതാണ്.

ചാപ്പൽ പണിയും കൂദാശയും മറ്റും സംബന്ധിച്ചു കാലംചെയ്ത പ. മാത്യൂസ് ദ്വിതീയൻ ബാവായും ഇപ്പോഴത്തെ ഇടവക മെത്രാപ്പോലീത്താ തോമസ് മാർ അത്താനാസ്യോസും, പള്ളിയുമായി ബന്ധപ്പെട്ട വൈദികരും നൽകിയ കല്പനകളും ആശംസകളുമാണു ചുവടെ ചേർക്കുന്നത്.




**കുറിയന്നൂർ ചാപ്പലിലെ സ്ലാബ്**

# The Malankara Orthodox Syrian Church
## CATHOLICATE OF THE EAST

**Baselios Marthoma Mathews II**
Catholicos of
The Apostolic Throne of
St. Thomas
And Malankara Metropolitan



Catholicate Palace
Kottayam - 686 038
Kerala, India

നമ്പർ പി. 289/2002

നമുക്കെത്രയും പ്രിയപ്പെട്ടിരിക്കുന്ന നമ്മുടെ മലങ്കര ഓർത്ത ഡോക്സ് സുറിയാനി സഭയിലെ എല്ലാ പള്ളിവികാരിമാരും ദേശ ത്തുപട്ടക്കാരും പള്ളി കൈക്കാരന്മാരും ഇടവക മാനേജിംഗ് കമ്മിറ്റി അംഗങ്ങളും ശേഷം എല്ലാ വിശ്വാസികളും കൂടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ്.

കർത്താവിൽ പ്രിയരെ,

2001 ജനുവരി 16-ാം തീയതിയിലെ നമ്മുടെ കല്പനയിൽ ആഹ്വാനം ചെയ്തിരുന്നതനുസരിച്ച് നമ്മുടെ സഭാമക്കളുടെ എല്ലാ വരുടെയും സഹായ സഹകരണങ്ങൾ വഴി പണിപൂർത്തിയാക്കി 2001 നവംബർ 16, 17 തീയതികളിൽ നാം കൂദാശ ചെയ്ത് ആരാ ധന നടത്തിവരുന്ന കുറിയന്നൂർ സെന്റ് ഗ്രീഗോറിയോസ് ചാപ്പ ലിനു വേണ്ടി മാരാമൺ സെന്റ് മേരീസ് പള്ളി ഭാരവാഹികൾ പ്രസി ദ്ധപ്പെടുത്തുന്ന റിപ്പോർട്ട് ബുക്ക് നാം വായിച്ചറിഞ്ഞു. അതിന്റെ ഉള്ളടക്കം നിങ്ങൾ ഏവരും മനസ്സിലാക്കുവാൻ നാം ആഗ്രഹിക്കു ന്നു. ഇവരുടെ ശ്രമഫലമായി പണിതീർത്ത ഈ ദേവാലയം സകല ജാതിക്കും ഒരു പ്രാർത്ഥനാലയം ആയി ശോഭിക്കട്ടെ. നമ്മുടെ കല്പനപ്രകാരം ഇവരെ സഹായിച്ച എല്ലാവരോടും നാം നന്ദി അറിയിക്കുകയും എല്ലാവർക്കുംവേണ്ടി പ്രത്യേകം പ്രാർത്ഥിക്കു കയും ചെയ്യുന്നു. എന്റെ നാമത്തിൽ ഒരു പാത്രം പച്ചവെള്ളം കുടി ക്കുവാൻ കൊടുത്താൽ പോലും അവന് അതിന്റെ പ്രതിഫലം ലഭിക്കും എന്നരുളിച്ചെയ്ത നമ്മുടെ കർത്താവ് നിങ്ങളെ എല്ലാവ രെയും അനുഗ്രഹിക്കട്ടെ.

സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങളേവരോടും കൂടെ എന്നേക്കും ഉണ്ടായിരിക്കട്ടെ.

ശേഷം പിന്നാലെ. ദൈവം അനുഗ്രഹിക്കട്ടെ.

2002 നവംബർ മാസം 8-ാം തീയതി കോട്ടയം കാതോലിക്കേറ്റ് അരമനയിൽ നിന്നും.

## ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ



# The Malankara Orthodox Syrian Church
## CATHOLICATE OF THE EAST

**DIOCESE OF CHENGANNUR**
**Most. Rev. Thomas Mar Athanasios**
**METROPOLITAN**

Res: Othera Dayara
Othera - 689546
Kerala, India
Ph: 0473-656808

Office: Bethel Aramana
Chengannur-689121
Kerala, India
Ph:0479-453310, 451331


No: CD/TMA/187/'02 12-11-2002

നമ്മുടെ മാരാമൺ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളി വികാരിക്കും, ദേശത്തുപട്ടക്കാർക്കും, മാനേജിംഗ് കമ്മിറ്റി അംഗങ്ങൾക്കും, ശേഷം വിശ്വാസികൾക്കും വാഴ്വ്.

പ്രിയരേ,

പുതുതായി കൂദാശ ചെയ്യപ്പെട്ട കുറിയന്നൂർ സെന്റ് ഗ്രീഗോറിയോസ് ചാപ്പൽ നിർമ്മാണവുമായി ബന്ധപ്പെട്ട വരവുചെലവു കണക്കുകളുടെ റിപ്പോർട്ട് മാരാമൺ സെന്റ് മേരീസ് പള്ളി തയ്യാറാക്കി പ്രസിദ്ധപ്പെടുത്തുന്ന വിവരം അറിഞ്ഞതിൽ നാം വളരെ സന്തോഷിക്കുകയും ഇതിനുവേണ്ടി പരിശ്രമം ചെയ്യുന്ന ഏവരെയും അനുമോദിക്കുകയും ചെയ്യുന്നു.

1999 ഒക്ടോബർ മാസം 29-ാം തീയതി നാലു ഭിത്തികൾ മാത്രം അവശേഷിച്ച് നാമാവശേഷമായി കിടന്നിരുന്ന ചാപ്പലിൽ മുകളിൽ ഒരു ടാർപ്പോളിൻ വിരിച്ച് വി. കുർബ്bാന അർപ്പിച്ചത് നാം ഇന്നെന്നപോലെ ഓർക്കുന്നു. സർവ്വശക്തനായ ദൈവത്തിന്റെ ധാരാളമായ അനുഗ്രഹവും പ. പരുമല തിരുമേനിയുടെ മദ്ധ്യസ്ഥതയും ഇടവകജനങ്ങളുടെയും നാട്ടുകാരുടെയും അശ്രാന്തപരിശ്രമവും സഹകരണവും സഹായവും മൂലം വളരെ വേഗം ഇന്നത്തെ നിലയിലുള്ള ഒരു മനോഹരമായ ദേവാലയം പണിതുയർത്തുവാൻ സാധിച്ചു. ഇടവകജനങ്ങളുടെ കറകളഞ്ഞ ദൈവഭക്തിയും സഭാസ്നേഹവും വിശ്വാസതീക്ഷ്ണതയും സേവനസന്നദ്ധതയും ഈ ദേവാലയത്തിന്റെ നിർമ്മാണത്തിനു സഹായകരമായി. പ്രസ്തുത

ചാപ്പലിന്റെയും ഇടവകയുടെയും സഭയുടേയും വളർച്ചയ്ക്കും പുരോഗതിക്കുംവേണ്ടി മേലിലും നിങ്ങളുടെ കഴിവുകൾ വിനിയോഗിക്കണം എന്ന് നാം നിങ്ങളോട് ആവശ്യപ്പെടുന്നു.

വരവുചെലവു കണക്കുകൾ കൃത്യമായി സൂക്ഷിച്ച് അവയെല്ലാം ഇടവകജനങ്ങളുടെയും നാട്ടുകാരുടെയും അറിവിലേക്കായി പ്രസിദ്ധപ്പെടുത്തുവാൻ നിങ്ങൾ തീരുമാനിച്ചത് സമുചിതമായി. നിങ്ങൾ ചെയ്യുന്ന ഈദൃശങ്ങളായ എല്ലാ നല്ല പരിശ്രമങ്ങൾക്കും ദൈവമായ കർത്താവ് നല്ല ഫലം നൽകട്ടെ എന്ന് ആശംസിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നു.

ശേഷം പിന്നാലെ, ദൈവം അനുഗ്രഹിക്കട്ടെ.

(ഒപ്പ്)



# ആശംസ

**ഫാ. മാത്യു തോമസ്**
പുത്തൻപുരയ്ക്കൽ, പുത്തൻകാവ്, ചെങ്ങന്നൂർ
(വികാരി (1999-2002), സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവക, മാരാമൺ, പ്രസിഡന്റ്, ചാപ്പൽ നിർമ്മാണ കമ്മിറ്റി)

**"ഇതു യഹോവയാൽ സംഭവിച്ചു
നമ്മുടെ ദൃഷ്ടിയിൽ ആശ്ചര്യമായിരിക്കുന്നു."**

കുറിയന്നൂർ സെന്റ് ഗ്രീഗോറിയോസ് ദേവാലയത്തെക്കുറിച്ച് ഓർക്കുമ്പോൾ ഓർമ്മയിൽ എത്തുന്നതു 118-ാം സങ്കീർത്തനം 23-ാം വാക്യം ആണ്. "ഇതു യഹോവയാൽ സംഭവിച്ചു. നമ്മുടെ ദൃഷ്ടിയിൽ ആശ്ചര്യമായിരിക്കുന്നു." ദേവാലയത്തിന്റെ പണികാര്യങ്ങളിൽ ആദിയോടന്തം ദൈവികനടത്തിപ്പു ധാരാളമായി ഉണ്ടായിരുന്നു. ഇപ്രകാരം ഒരു ദേവാലയം ഉണ്ടാകണമെന്നു ആഗ്രഹിച്ച പല നല്ല വ്യക്തികളും കാലയവനികയ്ക്കുള്ളിൽ മറഞ്ഞു. എങ്കിൽത്തന്നെ അവരുടെയൊക്കെ പ്രാർത്ഥനയും മദ്ധ്യസ്ഥതയും നിർലോപം ചൊരിഞ്ഞിരുന്നു എന്നു നമുക്ക് കർത്താവിൽ പ്രത്യാശിക്കാം. ദൈവകരങ്ങളിൽ നമ്മെത്തന്നെ സമർപ്പിക്കുമ്പോൾ ദൈവത്തിനുവേണ്ടി വൻ കാര്യങ്ങൾ നിർവ്വഹിക്കുവാൻ നാം പ്രാപ്തരായിത്തീരുമെന്നതിൽ സംശയം ഇല്ല. നമ്മുടെ മാനത്തിനും മഹത്വത്തിനുമല്ല, ദൈവതിരുനാമമഹത്വത്തിനായി പ്രവൃത്തികളെ ആക്കിതീർക്കട്ടെ.

ഈ സംരംഭത്തിനു വാക്കുകൊണ്ടും പ്രവൃത്തികൊണ്ടും പണംകൊണ്ടും സഹായിക്കുകയും സഹകരിക്കുകയും ചെയ്ത എല്ലാ വ്യക്തികളേയും ദൈവം മുപ്പതും അറുപതും നൂറും ഇരട്ടിയായി അനുഗ്രഹിക്കട്ടെ എന്നു പ്രാർത്ഥിക്കുന്നു. മലങ്കരയുടെ പ്രഖ്യാപിത പരിശുദ്ധനായ പരുമല തിരുമേനിയുടെ നാമധേയത്തിൽ സ്ഥാപിതമായ ഈ ദേവാലയത്തിന്റെ പണികാര്യങ്ങൾക്ക് പണത്തിന്റെയോ പണിയുടെയോ യാതൊരു തടസ്സവും നേരിടേണ്ടിവന്നില്ല എന്ന് ഓർക്കുമ്പോൾ ആ പരിശുദ്ധന്റെ മദ്ധ്യസ്ഥത എത്രമാത്രം ഉണ്ടായിരുന്നു എന്നു അറിയുവാൻ സാധിക്കും. ഇന്ന് ഈ ദേവാലയം ദുഃഖിതർക്കും അശരണർക്കും അത്താണിയും ആലംബവുമായി

സ്ഥിതിചെയ്യുന്നു. മാരാമൺ സെന്റ് മേരീസ് ഓർത്തഡോക്സ് ഇട വകയ്ക്കും കുറിയന്നൂർ പ്രദേശത്തിനും ഒരു പ്രകാശസ്തംഭം ആയി ഈ ദേവാലയം നിലകൊള്ളട്ടെ. മനോഹരമായ ദേവാലയം നിർ മ്മിച്ചു ആരാധന നടത്തുമ്പോൾ നാംതന്നെ ദൈവത്തിന്റെ ദിവ്യ മായ ആലയങ്ങളാണ് എന്ന സത്യം മറന്നുപോകരുത്. ദൈവിക ആരാധനയാകുന്ന സൽപ്രവൃത്തികൾക്കൊണ്ടു നിറഞ്ഞ നിർമ്മല ങ്ങളായ ആലയങ്ങളായി നാം തീരണം. ദൈവസ്നേഹം ഉൾക്കൊ ള്ളുവാനും ആ ദിവ്യസ്നേഹം മറ്റുള്ളവരിലേക്കു പകരുവാനും നമുക്കു കഴിയണം.

ദേവാലയ നിർമ്മാണത്തോടുകൂടെ നമ്മുടെ പ്രവർത്തനങ്ങൾ നിലച്ചുപോകുവാൻ ഇടയാകരുത്. കുറിയന്നൂർ സെന്റ് ഗ്രീഗോറി യോസ് ദേവാലയം കേന്ദ്രമാക്കി ജീവകാരുണ്യ പ്രവർത്തനങ്ങൾ നടത്തുവാനും തന്മൂലം നമ്മുടെ സഹോദരർ ആത്മികമായും ലൗകി കമായും അഭിവൃദ്ധിപ്പെടുവാനും ഇടയാകണം.

അതിനു ദൈവം നമ്മെ ഇടയാക്കിത്തീർക്കട്ടെ എന്നു പ്രാർത്ഥി ക്കുന്നു. എല്ലാവിധ അഭിനന്ദനങ്ങളും ആശംസകളും നേരുകയും ചെയ്യുന്നു.

**ഫാ. മാത്യു തോമസ്**



# ആശംസ

**എ. വി. വർഗീസ് കോർഎപ്പിസ്കോപ്പാ, അമയിൽ**
ഉപരക്ഷാധികാരി
ചാപ്പൽ നിർമ്മാണ കമ്മിറ്റി

കർത്താവിൽ പ്രിയ സുഹൃത്തുക്കളെ,

ദീർഘകാലം നമ്മുടെ പൂർവ്വികന്മാർ പ്രത്യേകിച്ചും കുറിയന്നൂർ ദേശവാസികൾ ആഗ്രഹിച്ചിരുന്ന ദേവാലയ പുനരുദ്ധാരണം യാഥാർത്ഥ്യമായിത്തീരുന്നതിന് ഇടയാക്കിയ സർവ്വവല്ലഭനായ ദൈവത്തിന് നിരന്തരം സ്തുതി കരേറ്റാം. നിർമ്മിതമായ ദേവാലയം ചെറുതെങ്കിലും മനോഹരം തന്നെ. നിർമ്മാണപ്രവർത്തനങ്ങളിൽ മുമ്പിട്ട് ഇറങ്ങിയ മാരാമൺ സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവക ഭാരവാഹികൾ, ബഹു. മുൻ വികാരി ദിവ്യശ്രീ. മാത്യു തോമസ് അച്ചൻ, സഹായസഹകരണങ്ങൾ നൽകിയ സ്വദേശികളും വിദേശികളുമായ മാന്യ സുഹൃത്തുക്കൾ, വിശേഷാൽ സഭാനേതൃത്വത്തിലിരിക്കുന്ന അഭിവന്ദ്യരായ പിതാക്കന്മാർ എന്നിവർ എക്കാലവും അഭിനന്ദനം അർഹിക്കുന്നു.

“സൈന്യങ്ങളുടെ യഹോവേ! തിരുനിവാസം എത്രയോ മനോഹരം. എന്റെ ഉള്ളം യഹോവയുടെ പ്രാകാരങ്ങളെ വാഞ്ഛിച്ച് മോഹിച്ചു പോകുന്നു.” പ്രസ്തുത ദേവാലയത്തിലെ ആരാധനയിലൂടെ നമ്മുടെ നിർജ്ജീവമായ മനസാക്ഷി ദൈവത്തിന്റെ വിശുദ്ധിയാൽ തട്ടിയുണർത്തപ്പെടുന്നു. അവന്റെ സത്യത്താൽ മനസ്സ് പരിപോഷിക്കപ്പെടുന്നു. സ്വാർത്ഥജടിലമായ ഹൃദയം അവന്റെ സ്നേഹത്താൽ നിറയപ്പെടുന്നു. ദൈവികോദ്ദേശ്യങ്ങൾക്കായി ഇച്ഛാശക്തി സമർപ്പിക്കപ്പെടുന്നു. ദൈവിക ആരാധന ആഡംബരമല്ല. മനുഷ്യന്റെ ഒഴിച്ചുകൂടാൻ പാടില്ലാത്ത ആവശ്യമാണ്. ജീവിതായോധനത്തിനാവശ്യമായ ഒരുക്കം ദേവാലയത്തിൽ നിന്നു വേണം ആർജ്ജിക്കുവാൻ. “നിന്റെ സന്നിധിയിൽ സന്തോഷപരിപൂർണ്ണതയും നിന്റെ വലത്തുഭാഗത്ത് എന്നും പ്രമോദങ്ങളുമുണ്ട്.”

കുറിയന്നൂർ സെന്റ് ഗ്രീഗോറിയോസ് കുരിശുപള്ളി ദൈവസന്നിധിയിൽ അണഞ്ഞുപോകാത്ത സുഗന്ധവർഗ്ഗമായും, മാതൃഇടവക

യായ മാരാമൺ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയ്ക്ക് ഒരു മുതൽകൂട്ടായും എന്നാളും പരിലസിക്കട്ടെ.

പരിശുദ്ധനായ പരുമല മാർ ഗ്രീഗോറിയോസ് പുണ്യപിതാവിന്റെ പാവനനാമത്തിൽ പ്രതിഷ്ഠിക്കപ്പെട്ടിട്ടുള്ള ദേവാലയം അതിലെ ആരാധകർക്കും ദേശവാസികൾക്കും ഉറപ്പും കോട്ടയും അഭയസ്ഥാനവുമായിരിക്കട്ടെയെന്ന് ഒരു മുൻ വികാരിയും ഇടവകാംഗവുമായ എന്റെ ബലഹീനത എക്കാലവും പ്രാർത്ഥിക്കുന്നു.

**എ. വി. വർഗീസ് കോർഎപ്പിസ്കോപ്പാ, അമയിൽ**

അമയിൽ, മാരാമൺ
15-12-2002



# കുറിയന്നൂർ ചാപ്പൽ

സത്യവിശ്വാസികളായ പരേതരുടെ പ്രാർത്ഥന ദൈവം കേൾക്കും എന്നതിന്റെ വ്യക്തമായ തെളിവാണ് പുനരുദ്ധരിക്കപ്പെട്ട സെന്റ് ഗ്രിഗോറിയോസ് ചാപ്പൽ. കുറിയന്നൂർ പള്ളി സെമിത്തേരിയിൽ കബറടക്കപ്പെട്ടിരിക്കുന്ന പൂർവ്വപിതാക്കന്മാരുടെ പ്രാർത്ഥനയാണ് ഈ പള്ളി പുനരുദ്ധരിക്കുവാൻ മാരാമൺ ഇടവകയെ പ്രേരിപ്പിച്ചത് എന്നത് തർക്കമറ്റ സംഗതിയാണ്. സർവ്വോപരി ചാപ്പലിന്റെ കാവൽപിതാവും മലങ്കരസഭയുടെ പ്രഥമ പ്രഖ്യാപിത പരിശുദ്ധനുമായ പരുമല മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ അനുഗ്രഹവും പ്രാർത്ഥനയും അന്നും ഇന്നും എന്നും ഞങ്ങൾക്ക് ശക്തി പകരുന്നു.

കുറിയന്നൂർ മാതിരംപള്ളി എന്ന സ്ഥലത്തു കുഴുവോംമണ്ണിൽ ഗീവർഗീസ് ചാക്കോ സംഭാവന ചെയ്ത സ്ഥലത്താണ് മുമ്പുണ്ടായിരുന്ന പള്ളി നിലനിന്നിരുന്നത്. മാരാമൺ പള്ളിയുടെ ഒരു കുരിശുപള്ളിയായി കുറിയന്നൂർ പള്ളി വർഷങ്ങളോളം നിലകൊണ്ടു. പള്ളിയുടെ അവശിഷ്ടങ്ങൾക്കിടയിൽ നിന്നു കണ്ടുകിട്ടിയിട്ടുള്ള മാമോദീസാ തൊട്ടിയിൽ ടി തോമസ് 1084 (1908) എന്നു കാണുന്നു. കൂടാതെ സെമിത്തേരിയിൽ അടക്കം ചെയ്തിരിക്കുന്ന തുണ്ടിയിൽ ചാക്കോ ജോർജിന്റെ മരണത്തീയതി 1114 എന്ന് രേഖപ്പെടുത്തിയിട്ടുണ്ട്. ഇടിഞ്ഞുപൊളിഞ്ഞുപോയ പള്ളിക്കെട്ടിടം പുതുക്കിപ്പണിയുന്നതിന് പലവട്ടം ശ്രമം നടന്നുവെങ്കിലും സാമ്പത്തിക ശേഷിക്കുറവുമൂലം സാധിച്ചില്ല. അവസാനം നാലു ചുവരുകളും ത്രോണോസും മാമോദീസാത്തൊട്ടിയും സെമിത്തേരിയിലെ കുറെ കബറിടങ്ങളും മാത്രം അവശേഷിച്ചു.

തുമ്പമൺ ഭദ്രാസനാധിപൻ അഭിവന്ദ്യ ദാനിയേൽ മാർ പീലക്സിനോസ് മെത്രാപ്പോലീത്താ 1977 മാർച്ച് 21-ാം തീയതി 104/77 നമ്പരായി ഒരു കൽപ്പന പുറപ്പെടുവിക്കുകയും കുറിയന്നൂർ കുഴുവോംമണ്ണിൽ ഗീവറുഗീസ് ചാക്കോ, കെ. സി. ചാക്കോ, കെ. സി. അലക്സാണ്ടർ, കെ. സി. തോമസ്, ചാമക്കാലായിൽ മത്തായി എന്നിവരെ കമ്മിറ്റിക്കാരായി തീരുമാനിക്കുകയും അവർ മാരാമൺ പരുവേലിൽ സി. ടി. വർഗീസിന്റെ സഹകരണത്തോടും നമ്മോടാലോചിച്ചും ഉടനെ പള്ളിയുടെ പണി ആരംഭിക്കേണ്ടതാണെന്നും കൽപ്പി

ക്കുകയും ചെയ്തതായി കാണുന്നു. എങ്കിലും പള്ളിപണി പൂർത്തിയായില്ല. കുഴുവോംമണ്ണിൽ ഗീവർഗീസ് ചാക്കോ, ചാമക്കാലായിൽ മത്തായി എന്നിവർ പേരുവെച്ച് ഒരു അഭ്യർത്ഥന ഇറക്കി പണം സമാഹരിക്കുവാൻ 15-02-1982 വരെ ശ്രമിച്ചെങ്കിലും അതും വിജയിച്ചില്ല.

ചെങ്ങന്നൂർ ഭദ്രാസനാധിപൻ അഭിവന്ദ്യ തോമസ് മാർ അത്തനാസിയോസ് പ്രത്യേക താല്പര്യം എടുക്കുകയും 06-10-1999-ൽ ഔദ്യോഗികമായി കല്പന പുറപ്പെടുവിച്ചു പള്ളിപണിക്ക് അനുമതി നൽകുകയും ചെയ്തു. 29-10-1999-ൽ തിരുമേനി നേരിട്ട് എത്തി പള്ളിയുടെ പഴയ ത്രോണോസിൽ കുർബാന അർപ്പിക്കുകയും ചെയ്തു. പാറകൾ നിറഞ്ഞ പള്ളിപ്പുരയിടത്തിൽ വെള്ളം ലഭ്യമാകുമോ എന്ന് ആശങ്കയുണ്ടായിരുന്നു. എല്ലാവരേയും വിസ്മയഭരിതരാക്കി ചെങ്ങന്നൂർ വഴിയമ്പലത്തിൽ ദിവ്യശ്രീ. മിഖായേൽ ഗബ്രിയേൽ ഏബ്രഹാം അച്ചൻ കിണറിനു സ്ഥാനം കണ്ട സ്ഥലത്ത് അധികം ആഴത്തിൽ കുഴിക്കാതെ വെള്ളം കാണുകയും ചെയ്തു. 21-10-2000-ൽ തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്താ പുതിയ പള്ളിയുടെ ശിലാസ്ഥാപനം നടത്തി. തദവസരത്തിൽ തിരുമേനി ആദ്യസംഭാവനയായി ഒരു തുക പള്ളിപണിക്കു നൽകുകയും പണിക്ക് ആവശ്യമായ പണം ഒഴുകിയെത്തിക്കൊള്ളുമെന്ന് കൽപ്പിക്കുകയും ചെയ്തു. പള്ളിപണിയുടെ ഒരു ഘട്ടത്തിലും പിന്നീട് പണത്തിനു ബുദ്ധിമുട്ട് ഉണ്ടായില്ല.

മനോഹരമാംവിധം പണികഴിപ്പിച്ചിട്ടുള്ള പള്ളിക്ക് 11 മീറ്റർ നീളവും 5 മീറ്റർ വീതിയുമുണ്ട്. ചെറുതെങ്കിലും ഭംഗിയുള്ള മദ്ബഹാ 3 മീറ്റർ ചതുരത്തിൽ നിർമ്മിച്ചിരിക്കുന്നു. പള്ളിയുടെ മുൻവശത്തെ മതിൽകെട്ടി അതിനോടു ചേർന്ന് ഒരു കുരിശിൻതൊട്ടിയും സ്ഥാപിച്ചു. പ്രസ്തുത കുരിശുംതൊട്ടി പണിയുന്നതിന് ആവശ്യമായ മുഴുവൻ തുകയും മാവേലിതുണ്ടിയിൽ സ്കറിയ വർഗീസ് സംഭാവനയായി നൽകി. കമനീയമായ ഈ കുരിശിൻതൊട്ടിയുടെ രൂപകല്പന നിർവ്വഹിച്ചത് തോമസ് സി. തോമസ് ചെമ്പോലിൽ ആണ്.

ചാപ്പൽപണിക്കു വേണ്ട നേതൃത്വം നൽകിയ വികാരി ഫാ. മാത്യു തോമസിനോട് ഇടവക വളരെയധികം കടപ്പെട്ടിരിക്കുന്നു.

ഇടവക മാനേജിംഗ് കമ്മിറ്റി അംഗങ്ങൾ, കൺസ്ട്രക്ഷൻ കമ്മിറ്റി അംഗങ്ങൾ എന്നീ നിലകളിൽ പ്രവർത്തിച്ച എല്ലാവരോടുമുള്ള നന്ദിയും സ്നേഹവും അറിയിക്കട്ടെ. ചാപ്പൽ പണിയുടെ മേൽനോട്ടം വഹിച്ചത് ഒറ്റപ്ലാംമൂട്ടിൽ സി. സി. ജോർജ്ജ് ആണ്. ട്രസ്റ്റി വല്യത്ത് മാത്യു വർഗീസ്, സെക്രട്ടറി പനവേലിൽ പി. റ്റി. ഫിലിപ്പ്, ജനറൽ കൺവീനർ പൊൻവേലിമണ്ണിൽ പി. കെ. സഖറിയ, കൺസ്ട്രക്ഷൻ കമ്മിറ്റി അംഗം ചെമ്പോലിൽ തോമസ് സി. തോമസ് എന്നിവർ ചാപ്പൽ പണി സംബന്ധിച്ച കാര്യങ്ങളിൽ ആദ്യവസാനം സജീവമായി പ്രവർത്തിച്ചവരിൽ ഉൾപ്പെടും.

## കൂദാശ

മാരാമൺ സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകയുടെ കുരിശുപള്ളിയായി കുറിയന്നൂരിൽ പുതുക്കിപ്പണിത സെന്റ് ഗ്രീഗോറിയോസ് ചാപ്പലിന്റെ കൂദാശ 2001 നവംബർ 16, 17 (വെള്ളി, ശനി) തീയതികളിൽ നടത്തപ്പെട്ടു.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പരമാദ്ധ്യക്ഷൻ പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ കൂദാശയ്ക്ക് പ്രധാന കാർമ്മികത്വം വഹിച്ചു. അഭിവന്ദ്യരായ തോമസ് മാർ അത്താനാസിയോസ്, ഫിലിപ്പോസ് മാർ യൗസേബിയോസ് എന്നീ മെത്രാപ്പോലീത്താമാർ സഹകാർമ്മികരായിരുന്നു. അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് 2-12-2001-ൽ ചാപ്പലിൽ വിശുദ്ധ കുർബാന അർപ്പിക്കുകയും തുടർന്ന് കുരിശുംതൊട്ടിയുടെ കൂദാശ നിർവ്വഹിക്കുകയും ചെയ്തു.

ഇടവകയുടെ തീരുമാനപ്രകാരം ചാപ്പലിൽ ഇപ്പോൾ എല്ലാ ശനിയാഴ്ചകളിലും രാവിലെ 7.30-ന് നമസ്കാരവും തുടർന്ന് വിശുദ്ധ കുർബ്ബാനയും നടന്നുവരുന്നു.

കുറിയന്നൂർ മാതിരംപള്ളി ജംഗ്ഷനിൽ നിന്നു ആറ്റുകടവിലേക്കുള്ള വഴിയുടെ ഇടത്തുഭാഗത്തായി കുഴുവോംമണ്ണിൽ ഗീവർഗീസ് ചാക്കോ സംഭാവന ചെയ്ത സ്ഥലത്ത് സ്ഥാപിച്ചിരിക്കുന്ന ചാപ്പലിന്റെ ചില സുപ്രധാന ചരിത്ര മുഹൂർത്തങ്ങൾ ചുവടെ ചേർക്കുന്നു.

10-09-1984 - കുരിശടയാളവും റ്റി. തോമസ് എന്നും കൊത്തിയിട്ടുള്ള മാമോദീസാതൊട്ടിയിൽ കാണുന്ന തീയതി.

1114 (കൊല്ലവർഷം) - സെമിത്തേരിയിൽ അടക്കം ചെയ്തിരിക്കുന്ന തുണ്ടിയിൽ ചാക്കോ ജോർജ്ജിന്റെ കല്ലറയിൽ രേഖപ്പെടുത്തിയിരിക്കുന്ന മരണത്തീയതി.

21-03-1977 - തുമ്പമൺ ഭദ്രാസനാധിപൻ ദാനിയേൽ മാർ പീലക്സിനോസ് പള്ളിപണി ആരംഭിക്കുന്നതിനുള്ള അനുമതി 104/77-ാം നമ്പർ കല്പനയിലൂടെ പുറപ്പെടുവിക്കുന്നു.

21-03-1999 - മാരാമൺ സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവക പൊതുയോഗം കൂടി ആറുപേർ അടങ്ങുന്ന പുനരുദ്ധാരണ കമ്മിറ്റി രൂപവൽക്കരിച്ചു.

06-10-1999 - ചെങ്ങന്നൂർ ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസിയോസ് പള്ളി പുനരുദ്ധരിക്കുന്നതിനുള്ള ഔദ്യോഗിക കല്പന പുറപ്പെടുവിച്ചു.

29-10-1999 - താൽക്കാലിക ഷെഡ്ഡിനു കീഴിലായി പഴയ ത്രോണോസിൽ ഇടവക മെത്രാപ്പോലീത്താ തോമസ് മാർ അത്താനാസിയോസ് ദിവ്യബലി അർപ്പിച്ചു.

21-10-2000 - അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് വിശുദ്ധ കുർബ്ബാനയ്ക്കുശേഷം പുതിയ പള്ളിയുടെ ശിലാസ്ഥാപനം നിർവ്വഹിച്ചു.

16-01-2001 - പള്ളിപണിക്ക് ആവശ്യമായ സഹായ സഹകരണങ്ങൾ സഭാമക്കൾ നൽകണമെന്ന് കാണിച്ച് പി. 10/2001-ാം നമ്പർ കല്പന പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ പുറപ്പെടുവിച്ചു.

11-03-2001 - പരിശുദ്ധ ബാവാ നേരിട്ടുവന്നു പള്ളിപ്പുരയിടം സന്ദർശിച്ച് വേണ്ട നിർദ്ദേശങ്ങൾ നൽകി. അന്നേദിവസം രാവിലെ മാരാമൺ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ ബാവാ തിരുമേനി വിശുദ്ധ കുർബാന അർപ്പിക്കുകയും ഏഴ് കുട്ടികൾക്ക് കൈവെയ്പ് നൽകുകയും ചെയ്തു.

11-03-2001 - പ്രാർത്ഥനയ്ക്കുശേഷം പഴയപള്ളി പൊളിച്ചുകൊണ്ട് പുതിയ പള്ളിയുടെ പണിക്ക് വികാരി ഫാ. മാത്യു തോമസ് ഔദ്യോഗികമായി ആരംഭം കുറിച്ചു.

12-03-2001 - ഇടവക മെത്രാപ്പോലീത്താ തോമസ് മാർ അത്താനാസിയോസ് പള്ളിയുടെ പ്രധാന വാതിലിന്റെ കട്ടളവെയ്പ് നിർവ്വഹിച്ചു.

15-10-2001 - പരിശുദ്ധ പരുമല തിരുമേനിയുടെ കബറിങ്കൽ നിന്നു മാരാമൺ പള്ളിയിലേക്ക് ദീപശിഖാ പ്രയാണം (അഞ്ചു ദിവസം കെടാവിളക്കായി മാരാമൺ പള്ളിയിൽ സൂക്ഷിക്കുന്നു).

16-11-2001 - സെന്റ് ജോൺസ് യൂത്ത് ലീഗിന്റെ നേതൃത്വത്തിൽ ദീപശിഖ റിലേയായി കുറിയന്നൂരിലേക്ക്. തുടർന്ന് കൂദാശയോടനുബന്ധിച്ച് പൊതുസമ്മേളനവും പരിശുദ്ധ ബാവായുടെ പ്രധാന കാർമ്മികത്വത്തിലും തോമസ് മാർ അത്താനാസിയോസ്, ഫീലിപ്പോസ് മാർ യൗസേബിയോസ് എന്നിവരുടെ സഹകാർമ്മികത്വത്തിലും കൂദാശയുടെ ഒന്നാം ഭാഗവും നടന്നു.

17-11-2001 - കൂദാശയുടെ രണ്ടാം ഭാഗം പരിശുദ്ധ ബാവായുടെ പ്രധാന കാർമ്മികത്വത്തിലും ഫിലിപ്പോസ് മാർ യൗസേബിയോസ് തിരുമേനിയുടെ സഹകാർമ്മികത്വത്തിലും നിർവ്വഹിക്കപ്പെട്ടു.

21-11-2001 - ആദ്യ കുർബ്ബാന വികാരി ഫാ. മാത്യു തോമസിന്റെ കാർമ്മികത്വത്തിൽ നടന്നു.

22-12-2001 - വിശുദ്ധ കുർബ്ബാനാനന്തരം കുരിശുംതൊട്ടിയുടെ കൂദാശ തോമസ് മാർ അത്താനാസിയോസ് തിരുമേനി നിർവ്വഹിച്ചു.

വി. വേദപുസ്തക വാക്യങ്ങളെ അന്വർത്ഥമാക്കുംവണ്ണം പള്ളിയുടെ അടിസ്ഥാനം ഉറപ്പുള്ള പാറയിലാണ്. പാറകൾ നിറഞ്ഞ പള്ളിപ്പുരയിടത്തിൽ വെള്ളത്തിന്റെ ലഭ്യതയിൽ ആശങ്ക ഉണ്ടായിരുന്നു. എന്നാൽ ചെങ്ങന്നൂർ വഴിയമ്പലത്തിൽ ദിവ്യശ്രീ. മീഖായേൽ ഗബ്രിയേൽ ഏബ്രഹാം അച്ചൻ സ്ഥാനം കണ്ട സ്ഥലത്ത് അധികം ആഴത്തിൽ അല്ലാതെ വെള്ളം കാണുകയും അത് ഇന്ന് സമീപവാസികൾക്കും ഒരു അനുഗ്രഹമായി കിണർ നിലകൊള്ളുകയും ചെയ്യുന്നു.

(കടപ്പാട്: കുറിയന്നൂർ ചാപ്പൽ റിപ്പോർട്ട്)

**അനുബന്ധം**

# പള്ളിസെമിത്തേരി: കല്ലറക്കമ്മിറ്റി നിർദ്ദേശങ്ങൾ

പള്ളിക്കു കല്ലറ പണിയുന്നതിനു സ്ഥലസൗകര്യം കുറവായതിനാൽ വികാരി ഫാ. സി. പി. ചാക്കോയുടെ അദ്ധ്യക്ഷതയിൽ ചേർന്ന പള്ളിപ്പൊതുയോഗം കല്ലറക്കമ്മിറ്റി തയ്യാറാക്കിയ നിർദ്ദേശങ്ങൾ അംഗീകരിച്ചു. പൊതുയോഗം സ്വീകരിച്ച നിർദ്ദേശങ്ങളും തീരുമാനങ്ങളും ചുവടെ ചേർക്കുന്നു.

1. കല്ലറയ്ക്കുള്ള സ്ഥലം നൽകുന്നതിനെക്കുറിച്ചുള്ള തീരുമാനമെടുക്കുവാൻ പരിപൂർണ്ണ അധികാരം ഇടവകപ്പൊതുയോഗത്തിനാണ്. ഇടവകാംഗങ്ങൾക്കു മാത്രമേ കല്ലറ അനുവദിക്കുകയുള്ളു. ഒരു കുടുംബത്തിന് ഒന്നിൽ കൂടുതൽ കല്ലറ എടുക്കുവാനാവില്ല.

2. പൊതുയോഗ തീരുമാനപ്രകാരം കല്ലറയ്ക്കുള്ള സ്ഥലം കൊടുക്കുന്നതിനു ഫീസ് നിശ്ചയിക്കുന്നതുമാണ്. പൊതുയോഗം നിർദ്ദേശിക്കുന്ന കല്ലറ നീളം, വീതി, താഴ്ച, ഉയർച്ച അതേപടി പാലിക്കണം.

3. പൊതുയോഗം അനുവദിക്കുന്ന തീയതിക്കുള്ളിൽ ഫീസ് അടച്ചു കല്ലറയുടെ അവകാശം ഉറപ്പിക്കേണ്ടതാണ്.

അതതു കാലങ്ങളിൽ കല്ലറ കൊടുക്കുന്നതിന് ഫീസ് നിശ്ചയിക്കുമ്പോൾ എന്തെങ്കിലും ഇളവോ വർദ്ധനയോ കല്ലറ ഫീസിന്റെ കാര്യത്തിലുണ്ടാകുമ്പോൾ ഒരിക്കൽ അടച്ച തുകയിൽ വർദ്ധനയോ ഇളവോ ഉണ്ടായിരിക്കുന്നതല്ല.

4. നിശ്ചിത തുക ആദ്യ അടക്കത്തിന് മാത്രമാണ്. രണ്ടാമത്തെ അടക്കം മുതൽ കുഴിക്കാണമായി തുക ഈടാക്കാം.

5. കല്ലറ എടുക്കുന്ന ആളിനെ കൂടാതെ അദ്ദേഹത്തിന്റെ ഭാര്യ, പിതാവ്, മാതാവ്, ആൺമക്കൾ, മരുമക്കൾ, കൊച്ചുമക്കൾ, വിവാഹം കഴിയാത്ത പെൺമക്കൾ എന്നിവരെയും മരിച്ചാൽ സംസ്ക്കരിക്കാവുന്നതാണ്.

6. കല്ലറ ഉപയോഗത്തിന് ആൺമക്കൾ ഇല്ലാത്ത കുടുംബങ്ങ

ളിൽ താമസിക്കുന്ന പെൺമക്കളും അവരുടെ ഭർത്താക്കന്മാരും ഓർത്തഡോക്സ് സഭാംഗങ്ങളും സഭയുടെ വിശ്വാസങ്ങൾ കാത്തുസൂക്ഷിക്കുന്നവരും ഇടവകയിലെ അംഗത്വമുള്ളവരും ആയിരിക്കണം.

7. കല്ലറ ഫീസ് അടച്ച് കല്ലറ സ്വന്തമാക്കുന്നതുമൂലം വസ്തുവിൽ യാതൊരു ഉടമസ്ഥാവകാശവും ലഭിക്കുന്നതല്ല.

8. ഒരു കല്ലറയ്ക്ക് അനുവദിക്കുന്ന സ്ഥലത്തിനു ഏഴ് അടി നീളവും മൂന്നര അടി വീതിയും ആണുള്ളത്. കിഴക്കു പടിഞ്ഞാറായിരിക്കും കല്ലറ കെട്ടേണ്ടത്.

9. കല്ലറയിൽ സൗകര്യാർത്ഥം എത്ര മൃതശരീരം വേണമെങ്കിലും അടക്കാം. ഭൂനിരപ്പിൽ നിന്ന് താഴോട്ടു മാത്രമേ മൃതശരീരം അടക്കുവാൻ പാടുള്ളൂ. കല്ലറയുടെ ഉപരിഭാഗം കെട്ടണമെന്ന് ആഗ്രഹിച്ചാൽ തറയിൽ നിന്ന് ഒരടിപൊക്കത്തിൽ കൂടാൻ പാടില്ല. കുരിശോ മറ്റ് ശിലയോ പണിയാൻ ആഗ്രഹിച്ചാൽ അതിന്റെ പൊക്കം തറയിൽ നിന്ന് മൂന്നടിയിൽ കൂടുവാൻ അനുവദിക്കുന്നതല്ല.

10. നിലവിലുള്ള (പഴയ കല്ലറകൾ) കല്ലറകൾ പൊളിച്ചു മൃതശരീരം സംസ്ക്കരിക്കുന്നതിന് അവകാശമുള്ളതും ഇടവകപ്പൊതുയോഗത്തിൽ അതതു കാലങ്ങളിൽ നിശ്ചയിക്കുന്നതനുസരിച്ച് തക്കതായ ഫീസ് നൽകേണ്ടതുമാണ്.

11. നിയമാനുസൃതമായി മലങ്കരസഭയിലെ സജീവാംഗങ്ങളും ഇടവക അംഗങ്ങളുമായിരുന്നവരുടെ മൃതശരീരങ്ങൾ ഏതെങ്കിലും അന്യ ഇടവകയിലെ സെമിത്തേരിയിൽ (വിദേശരാജ്യം ഉൾപ്പെടെ) അടക്കിയിട്ടുണ്ടെങ്കിൽ അവരുടെ ശേഷിപ്പുകൾ ഈ കല്ലറകളിൽ അടക്കാവുന്നതാണ്.

12. നിലവിലുള്ള കല്ലറയിൽ കർമ്മങ്ങൾ നടത്താത്തതും ഇപ്പോൾ അംഗത്വമില്ലാത്തതുമായ കുടുംബങ്ങളുടെ കല്ലറകൾ പൊതുയോഗ തീരുമാനപ്രകാരം മൂന്ന് ആഴ്ച പള്ളിയിൽ പ്രസ്താവിച്ച ശേഷം അനന്തരാവകാശികൾ ഇല്ലെങ്കിൽ പള്ളിക്ക് ഏറ്റെടുക്കാവുന്നതാണ്.

13. കല്ലറയ്ക്ക് പള്ളിയിൽ കൊടുത്തിരിക്കുന്ന തുക യാതൊരു കാരണവശാലും മടക്കിക്കൊടുക്കുന്നതല്ല.

14. അത്യാവശ്യ സമയങ്ങളിൽ ഉപയോഗിക്കുവാൻ രണ്ടു പൊതു കല്ലറ റിസേർവിൽ വച്ചിരിക്കേണ്ടതാണ്.

15. ഇടവക എന്ന് ഈ നിയമത്തിൽ പറഞ്ഞിട്ടുള്ളത് മാരാമൺ സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകയാണ്.

16. ഈ നിയമം ഭേദഗതി ചെയ്യാനും പുതിയവ കൊണ്ടുവരാനും റദ്ദു ചെയ്യാനും ഇടവകപ്പൊതുയോഗത്തിന് മാത്രമേ അധികാര മുള്ളു.